# കലാകൗമുദി

987

ആഗസ്റ്റ് 14, 1994

വില: 5 രൂപ






*കെ. കരുണാകരനെ മുഖ്യമന്ത്രിസ്ഥാനത്തുനിന്നു മാറ്റണമെന്ന അഭിപ്രായം കേരളത്തിലെ കോൺഗ്രസ് രാഷ്ട്രീയത്തിൽ തലപൊക്കിയിരിക്കുകയാണ്. കരുണാകരവിരുദ്ധ ഗ്രൂപ്പിലെ പ്രധാന നേതാക്കൾ അവരുടെ നിലപാട് വിശദമാക്കുകയാണ് ഈ പേജുകളിൽ.*



*വർദ്ധിച്ചുകൊണ്ടിരിക്കുന്ന അക്രമരാഷ്ട്രീയത്തെക്കുറിച്ചും മാന്യത കൈവരിക്കുന്ന രാഷ്ട്രീയ കൊലപാതകമെന്ന നീചകൃത്യത്തെക്കുറിച്ചുമാണ് ഇവിടെ ചർച്ചചെയ്യുന്നത്.*





## ഭാരതീയ ദർശനത്തെപ്പററി

'വീണ്ടുമൊരു പുസ്തകാക്ഷേപം' എന്ന തലക്കെട്ടിൽ 94 ജൂലൈ 31-ലെ കലാകൗമുദിയിൽ പ്രസിദ്ധീകരിച്ചിരുന്ന ലേഖനം കണ്ടു. ശ്രീ.എം.എൻ.വിജയൻെറ 'ഭാരതീയ ദർശനം' എന്ന ലേഖനം ഗാന്ധിജി യൂണിവേഴ്സിററിയുടെ ബോർഡ് ഓഫ് സ്ററഡീസ് പാഠപുസ്തകത്തിൽനിന്ന് നീക്കം ചെയ്തതിനെക്കുറിച്ചാണ് ലേഖനം. ശ്രീമാൻ എം.എൻ.വിജയന് സ്വന്തം നിലപാട് ആവർത്തിച്ചുറപ്പിക്കാനുള്ള അവസരമൊരുക്കലാണ് ലേഖനത്തിലൂടെ ഹരികുമാർ ചെയ്തിരിക്കുന്നത്. 'ഭാരതീയ ദർശന'ത്തെ എതിർക്കുകയോ അനുകൂലിക്കുകയോ ചെയ്ത ഒട്ടേറെപ്പേരുടെ കൂട്ടത്തിൽ ഒരാളായിരുന്നു ഞാൻ. ലേഖനം വായിച്ചാൽ തോന്നുക ഞാൻ ടെക്സ്ററ് ബുക്ക് കമ്മിററിയുടെ ആധികാരിക വക്താവോ മററോ ആണെന്നാണ്. പാഠ്യഭാഗം നീക്കം ചെയ്തതിന് വിശദീകരണം തേടേണ്ടിയിരുന്നത് കമ്മിററിക്കാരിൽ നിന്നായിരുന്നു. അതിനുപകരം ശ്രീ.വിജയന് സൗകര്യമായ രീതിയിൽ എൻെറ ചില നിരീക്ഷണ ഭാഗങ്ങൾ ലേഖനത്തിൽ അവിടവിടെ ഉദ്ധരിച്ചിരിക്കുന്നത് അല്പം വിചിത്രമായിത്തോന്നി. എൻെറ നിരീക്ഷണങ്ങളാവട്ടെ അവയോടു നീതി ചെയ്യത്തക്കവിധം അവതരിപ്പിച്ചിട്ടുമില്ല. ചുരുക്കത്തിൽ 'ഭാരതീയ ദർശന'ത്തെക്കുറിച്ചുള്ള വിമർശനത്തെപ്പററിയോ പാഠ്യ പുസ്തക കമ്മിററിക്കാരുടെ ചേതോവികാരത്തെപ്പററിയോ ഒന്നും വ്യക്തമായ ബോധം വായനക്കാർക്കു നൽകാതെ പാഠ്യഭാഗം ഒഴിവാക്കിയതിൻെറ ഉത്തരവാദിത്വം എനിക്കാണെന്ന് ഭംഗ്യന്തരേണ ധ്വനിപ്പിക്കുകയാണ് ലേഖനം ചെയ്യുന്നത്. അത് നീതിയായില്ല.

ശ്രീമാൻ വിജയൻെറ പ്രബന്ധം പാഠപുസ്തകത്തിൽ ഉൾപ്പെടുത്തിയതിനെക്കുറിച്ച് എനിക്ക് പ്രധാനമായി മൂന്ന് ആക്ഷേപങ്ങളാണ് ഉണ്ടായിരുന്നത്.

1. ഏതു വിഷയത്തെക്കുറിച്ചായാലും നിരൂപണത്തിനു മുൻപ് ആ വിഷയത്തെക്കുറിച്ചുള്ള ബോധം ഉണ്ടാവേണ്ടതാണ്. ഷേക്സ്പിയറുടെ നാടകങ്ങളെക്കുറിച്ചു പഠിക്കാത്ത ഒരാളുടെ മുൻപിൽ അവയുടെ നിരൂപണം അവതരിപ്പിക്കുന്നത് അർത്ഥശൂന്യവും അശാസ്ത്രീയവുമാണ്. ഭാരതീയ ദർശനം എന്ന പ്രബന്ധത്തിൽ ശ്രീ.വിജയൻ അതെക്കുറിച്ചുള്ള അദ്ദേഹത്തിൻെറ വിലക്ഷണമായ ചില വീക്ഷണങ്ങൾ ആണ് അവതരിപ്പിക്കുന്നത്. പ്രീഡിഗ്രി ക്ളാസ്സിലെ മലയാളം വിദ്യാർത്ഥികൾക്ക് ഗഹനമായ ഭാരതീയ ദർശനത്തെക്കുറിച്ച് കാര്യമായ യാതൊരറിവും ഉണ്ടാവും എന്ന് പ്രതീക്ഷിച്ചുകൂടാ. ആ നിലയ്ക്ക് ശ്രീ.വിജയൻെറ പ്രബന്ധം അവർക്ക് ദുർഗ്രഹമായിരിക്കും. എന്നുമാത്രമല്ല ഭാരതീയ ദർശനത്തെക്കുറിച്ച് വിചിത്രമോ വികലമോ ആയ ധാരണകൾ അത് ഉളവാക്കുകയും ചെയ്യും. പിന്നീടത് തിരുത്തപ്പെടാനുള്ള സാധ്യതയും വിരളമായിരിക്കും. ഭാരതത്തിൻെറ ഏററവും അഭിമാനകരമായ ദാർശനിക പൈതൃകത്തെക്കുറിച്ച് അവജ്ഞയോടുകൂടി വളർന്നുവരുന്ന ഒരു തലമുറയെ വാർത്തെടുക്കാനേ ഈ പ്രബന്ധം സഹായിക്കൂ എന്നതാണ് എൻെറ സുചിന്തിതമായ അഭിപ്രായം.

2. ദർശനം ഐച്ഛിക വിഷയമായി എടുത്ത് പഠിക്കുന്ന ഗ്രാജുവേററ്-പോസ്ററ് ഗ്രാജുവേററ് വിദ്യാർത്ഥികളെ ഉദ്ദേശിച്ചാണ് ഈ പ്രബന്ധമെങ്കിൽ വലിയ ആക്ഷേപത്തിനു വകയില്ലായിരുന്നു. കാരണം വിവിധ വീക്ഷണങ്ങളിൽനിന്ന് ഭാരതീയ ദർശനത്തെ നോക്കിക്കാണാൻ അതവരെ സഹായിക്കുമായിരുന്നു. വിവേചനബുദ്ധിയോടെ കാര്യങ്ങൾ നെല്ലും പതിരും തിരിച്ച് വിലയിരുത്തുവാനുള്ള കഴിവും അപ്പോഴേക്ക് ഒരളവു വരെയെങ്കിലും അവർ നേടിയിരിക്കും. എന്നാൽ മലയാളഭാഷ പഠിക്കുവാനുള്ള പുസ്തകത്തിൽ ഈ പ്രബന്ധം ഉൾപ്പെടുത്തുന്നതിന് യതൊരു പ്രസക്തിയും ഞാൻ കാണുന്നില്ല. സാഹിത്യപരമായി പ്രത്യേകിച്ച് യാതൊരു മേൻമയും അവകാശപ്പെടാനില്ലാത്ത ഒരു ശരാശരി സൃഷ്ടി മാത്രമാണിത്.

3. ഒരിക്കലും തെളിയിക്കപ്പെടാത്തതോ തെളിയിക്കപ്പെട്ട




തെന്ന് കരുതിയിരുന്നതും എന്നാൽ ഇപ്പോൾ ചോദ്യം ചെയ്യപ്പെട്ടിട്ടുള്ളതുമോ ആയ ചരിത്ര പാഠങ്ങളെ സംശയാതീതമായ സത്യം എന്ന നിലയിൽ ശ്രീ.വിജയൻ അവതരിപ്പിക്കുന്നു. ഉദാഹരണം: ആര്യൻ ആക്രമണ സിദ്ധാന്തം തന്നെ. സ്വാമി വിവേകാനന്ദൻ, ഡോക്ടർ അംബേദ്കർ, മഹർഷി അരവിന്ദൻ തുടങ്ങിയ പ്രമുഖ പണ്ഡിതൻമാർ ഈ സിദ്ധാന്തം ഒരിക്കലും അംഗീകരിച്ചിട്ടില്ല. മുൻപ് അംഗീകരിച്ചിരുന്നവർ പോലും ഇന്ന് പുനർ വിചിന്തനം നടത്തിക്കൊണ്ടിരിക്കുകയാണ്. റൊമിലാഥാപറെപ്പോലെയുള്ളവർ ഈ ഇനത്തിൽപ്പെടുന്നു. എന്നിട്ടും സംശയത്തിൻെറ ആനുകൂല്യംപോലും നൽകാൻ കൂട്ടാക്കാതെ ആര്യൻ ആക്രമണ സിദ്ധാന്തത്തെ തൻെറ നിഗമനങ്ങളുടെ ആണിക്കല്ലായി വിജയൻ അവതരിപ്പിക്കുന്നു. വികസ്വരമായ വിജ്ഞാനതൃഷ്ണയുടെ വാതിൽ കൊട്ടിയടയ്ക്കുന്ന ബൗദ്ധിക ജീർണ്ണതയാണിത്.

**പി. പരമേശ്വരൻ.**

## മതമൗലികവാദിയും ഗാന്ധിജിയും

ഇ.എം.എസ്.നമ്പൂതിരിപ്പാട് മതമൗലികത രണ്ടുതരം-എന്ന ലേഖനത്തിൽ മൂന്നു കോണുകളിലൂടെയാണ് മതമൗലികതയെ നോക്കിക്കാണുന്നത്. ഒന്നാമതായി മതവിശ്വാസവും ദൈവഭക്തിയുമാണ് മതമൗലികതയുടെ മാനദണ്ഡം. അതനുസരിച്ച് തിലകനും, ഗാന്ധിയും, ആസാദും, ഗാഫർഖാനും മതമൗലികവാദികളാണ്! (ഈ മാനദണ്ഡമനുസരിച്ച് ഈ രാജ്യത്തെ ബഹുഭൂരിപക്ഷം ആളുകളും മതമൗലികവാദികളല്ലേ?) രണ്ടാമതായി 'ജീവിതരീതി'യെ മതമൗലികതയുടെ മാനദണ്ഡമാക്കുന്നു. ''ജിന്നയുടെ ജീവിതരീതി യാഥാസ്ഥിതിക മുസൽമാൻമാരുടെ പ്രതിഷേധത്തിന് ഇരയായിരുന്ന'' തിനാൽ അദ്ദേഹത്തിന് ''ഈ അർത്ഥത്തിലുള്ള മതമൗലികത ഇല്ലായിരുന്നു.'' ഗാന്ധിജിയുടേയും, ജിന്നയുടേയു സ്ഥാനം നിർണ്ണയിച്ചശേഷം മതാദ്ധ്യക്ഷൻമാർക്ക് സ്ഥാനം കണ്ടെത്താൻ മുഴക്കോല് മാററുന്നു. ''മതമൗലികവാദം എന്ന പദത്തിനർത്ഥം സാമൂഹ്യവും, സാംസ്കാരികവുമായ എല്ലാ പ്രശ്നങ്ങളും പരിശോധിക്കുന്നതിൽ മതത്തിന് മൗലിക സ്ഥാനം നൽകുകയെന്നതാണ്. ഈ അർത്ഥത്തിൽ എല്ലാ ജനവിഭാഗങ്ങളിലുംപെട്ട മതമേലദ്ധ്യക്ഷൻമാർ മതമൗലികവാദികളാണ്. പാണക്കാട് തങ്ങളും, സുലൈമാൻ സേട്ടും, മദനിയും ഏതർത്ഥത്തിലുള്ള മതമൗലികവാദികളാണെന്ന് ചൂണ്ടിക്കാട്ടിയിട്ടില്ല!

മതമൗലികതാവാദം വെറും വർഗ്ഗീയവാദത്തേക്കാൾ അപകടകരമാണെന്നും അത് ഇതര മതസ്ഥരോടുള്ള വിദ്വേഷത്തിൻെറ അടിസ്ഥാനത്തിൽ രാഷ്ട്രീയ-സാമൂഹ്യ ജീവിതങ്ങളെ നിയന്ത്രിക്കുന്ന മർക്കടമുഷ്ടിയാണെന്നും അതിനുള്ള ഊർജ്ജം ലഭിക്കുന്നത് മതത്തിൻെറ നൈതികവും, ധാർമ്മികവുമായ വശങ്ങളിൽ നിന്നല്ല പ്രതിലോമപരമായ ആശയങ്ങളിൽ നിന്നാണെന്നും സാധാരണക്കാർക്കുപോലും അറിയാമെന്നിരിക്കേ ഇ.എം.എസ്.നമ്പൂതിരിപ്പാട് ഈ പല 'അർത്ഥങ്ങൾ' തേടാൻ തുനിഞ്ഞതെന്തിനാണ്? ഗാന്ധിയെയും, സുലൈമാൻ സേട്ടിനെയും മതമേലദ്ധ്യക്ഷൻമാരെയും ഒരു കള്ളിയിൽ നിർത്താൻതന്നെ.

പ്രശസ്ത മാർക്സിസ്ററ് ദാർശനികനായിരുന്ന സി.ജി.ഷാ ഗാന്ധിജിയെ വിലയിരുത്തിയത് ഇങ്ങനെയാണ്: 'ഐതിഹാസിക ദേശീയവാദിയായ അദ്ദേഹത്തിൻെറ അന്തർബോധം പ്രാദേശിക പ്രത്യേകതയുടെയോ വർഗ്ഗീയതയുടെയോ ഏററവും ലോലമായ അംശത്തിൽ നിന്നുപോലും തികച്ചും വിമുക്തമായിരുന്നു. അദ്ദേഹം ഒരു ഗുജറാത്തിയോ ഒരു ഹിന്ദുവോ ആയിരുന്നില്ല, പ്രത്യുത ഒരിന്ത്യാക്കാരനായിരുന്നു, അതുല്യനായ ഒരു ദേശീയവാദിയായിരുന്നു.'' ''ഗാന്ധി അത്യുൽകൃഷ്ടനായ ഒരു വർഗ്ഗീയ വിരോധിയായിരുന്നു. എല്ലാ മതങ്ങളേയും മനുഷ്യസാഹോദര്യത്തിൻെറ കാഹളധ്വനികളായാണ് അദ്ദേഹം വ്യാഖ്യാനിച്ചത്. മനുഷ്യസ്നേഹത്തിൻെറ അന്തസത്തയിൽ ഇഴുകിച്ചേർന്ന ഒരു മതേതര രാഷ്ട്രത്തിനു വേണ്ടിയാണ് അദ്ദേഹം നിലകൊണ്ടത്.'' ''ഒരു മനുഷ്യസ്നേഹിയെന്ന നിലയിൽ ഗാന്ധി വികാരവായ്പുള്ള ഒരു സാർവദേശീയ വാദിയായിരുന്നു.''

പ്രമുഖ ചിത്രകാരൻ ബിപിൻ ചന്ദ്ര ഗാന്ധിജിയെ വിലയിരുത്തുന്നത് ഇങ്ങനെയാണ്: ''അഗാധമായ മതവിശ്വാസവും നൈതികബോധവുമുള്ള വ്യക്തിയായിരുന്നു ഗാന്ധിജി. മതവും രാഷ്ട്രീയവും വേർതിരിക്കാൻ കഴിയില്ലെന്ന് അദ്ദേഹം വർഷങ്ങളോളം വാദിച്ചു. പക്ഷെ മതമെന്നു പറയുമ്പോൾ അദ്ദേഹം ഉദ്ദേശിച്ചത് നൈതികതയാണ്. മതം അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം നൈതികതയുടെ സ്രോതസ്സായിരുന്നു. എന്നാൽ വർഗ്ഗീയവാദികൾ ഇതരമതസ്ഥർക്കെതിരെ വിദ്വേഷവും ഹിംസയും ആളിക്കത്തിക്കാൻ തുടങ്ങിയപ്പോൾ അദ്ദേഹം തൻെറ സൂത്രവാക്യം മാററി. 1942-ൽ അദ്ദേഹം പറഞ്ഞു: 'മതം വ്യക്തിപരമായ കാര്യമാണ് അതിന് രാഷ്ട്രീയത്തിൽ സ്ഥാനമുണ്ടാകാൻ പാടില്ല.' 1946-47-ലെ വർഗ്ഗീയ നരമേധങ്ങളുടെ കാലത്ത് അദ്ദേഹം തൻെറ നിലപാട് ഒന്നുകൂടി സ്പഷ്ടമാക്കി. 1947-ൽ അദ്ദേഹം പറഞ്ഞു: 'മതം ഓരോ ആളിൻേറയും വ്യക്തിപരമായ കാര്യമാണ്. അത് രാഷ്ട്രീയവുമായോ ദേശീയ കാര്യങ്ങളുമായോ കൂട്ടിക്കുഴയ്ക്കാൻ പാടില്ല.' ഇതാണോ മതമൗലികത?

ഹിന്ദു-മുസ്ലിം ഐക്യം ലക്ഷ്യമാക്കി മൗലാനാ മുഹമ്മദലിയും ഷൗക്കത്തലിയുമായി ചേർന്ന് അദ്ദേഹം ആരംഭിച്ച ഖിലാഫത്ത് പ്രസ്ഥാനം വർഗ്ഗീയത വളർത്താൻ സഹായിച്ചെന്ന് പിന്നീട് ബോദ്ധ്യമായി. മതവിദ്വേഷം അവസാനിപ്പിക്കാൻ സജീവമായ ആഹുതി എന്ന നിലയിൽ ജീവരക്തം അർപ്പിച്ച ഗാന്ധിജി മതമൗലികതാവാദിയായപ്പോൾ, വർഗ്ഗീയ ലഹളകൾ സംഘടിപ്പിച്ച് രാഷ്ട്രത്തെ വെട്ടിമുറിച്ച് മതത്തിൻെറ അടിസ്ഥാനത്തിൽ ഒരു രാജ്യം സ്ഥാപിച്ച ജിന്ന മതമൗലികത തൊട്ടുതെറിക്കാത്ത ദേശീയവാദിയായി! മുഹമ്മദലി ജിന്നയെ സംബന്ധിച്ചിടത്തോളം സാമൂഹ്യവും സാംസ്കാരികവുമായ എല്ലാ പ്രശ്നങ്ങൾക്കും എന്നു മാത്രമല്ല രാഷ്ട്രത്തിനുതന്നെ അടിസ്ഥാനം മതമാണെന്നതായിരുന്നു വിശ്വാസപ്രമാണം.

താല്ക്കാലിക രാഷ്ട്രീയ ആവശ്യത്തിനുവേണ്ടി ചരിത്രത്തേയും ചരിത്ര പുരുഷൻമാരേയും വികൃതമായി ചിത്രീകരിക്കുന്ന സ്ററാലിനിസ്ററ് പാരമ്പര്യമാണ് തൻെറ ലേഖനത്തിൽക്കൂടി ഇ.എം.എസ്.നമ്പൂതിരിപ്പാട് പിന്തുടരുന്നത്.

**ജി.ഗോപിനാഥൻനായർ**
തിരുവനന്തപുരം.

## സുധീരനെ ഒതുക്കാൻ ശ്രമം

കലാകൗമുദി 986-ാം ലക്കം റിപ്പോർട്ട് ''അനിമൽ ഫാം'' വായിച്ചു. കേരളത്തിൻെറ രാഷ്ട്രീയ മണ്ഡലത്തിൽ ഏറെ പ്രശോഭിക്കുന്ന സുധീരന് കലാകൗമുദി നൽകുന്ന പ്രാധാന്യം ഏറെ സന്തോഷകരമാണ്. കരുണാകരനും, മകനും നയിക്കുന്ന ഐ ഗ്രൂപ്പിൻെറ സ്ററീം റോളറിൽക്കുടുക്കി സുധീരനെ തച്ചുതകർക്കാൻ ആവുന്നത്ര ശ്രമിക്കുന്നുണ്ട്. കരുണാകരൻെറ ദുഷ്പ്രവണതകൾക്കെതിരെ സുധീരൻ ഏകനായി നടത്തുന്ന പടയോട്ടം, ഏറെ അനിവാര്യമായ ഒന്നായി ജനങ്ങൾ കാണുന്നു. ഏതു രാഷ്ട്രീയ എതിരാളിയെയും നിഷ്പ്രഭമാക്കാൻ കഴിവുള്ള കരുണാകരന് ഒത്ത എതിരാളിയായി ഒരു സുധീരനേയുള്ളു. സുധീരൻ മാത്രം. സ്ഥാനമാനങ്ങൾക്കുവേണ്ടി ആരെ തള്ളിപ്പറയാനും, പിന്നെ പറഞ്ഞതു വിഴുങ്ങാനും ഒരുളുക്കും ഇല്ലാത്ത കോൺഗ്രസ്സ് നേതാക്കളിൽനിന്നും ഒററപ്പെട്ട വ്യക്തിത്വമാണ് അദ്ദേഹത്തിനുള്ളത്. ഒരു വർഷംമുൻപ് കോൺഗ്രസ്സിലെ രണ്ടു ഗ്രൂപ്പുകളും ഐക്യ കരാറെഴുതി ഒന്നായിത്തീർന്നപ്പോൾ ''അടിച്ചേല്പിക്കപ്പെട്ട കീഴടങ്ങൽ'' എന്ന് ഏക്കാരോടു തുറന്നുപറയുകയും ആ ഐക്യത്തിൻെറ വരുംകാലത്ത് സംഭവിച്ചേക്കാവുന്ന ദുരന്തം മുൻകൂട്ടിക്കാണാൻ കഴിയുകയും ചെയ്ത സുധീരൻ എ ഗ്രൂപ്പിൻെറ കൂടാരത്തിൽനിന്ന് ഇക്കാലമത്രയും ഏകനായി മാറിനിൽക്കുകയായിരുന്നു. ഐക്യപ്പെട്ട എ ഗ്രൂപ്പുകാരാകട്ടെ സ്ഥാനമാനങ്ങൾ പങ്കുവച്ചെടുത്ത് പുതിയ യജമാനൻമാർക്ക് സ്തുതി ഗീതം പാടി. മുരളീധരൻെറ കാറിൻെറ പിൻസീററിൽ എക്കാർ കയറിയിരുന്ന് ചാഞ്ഞുകിടന്നു മയങ്ങി. ഇനിമുതൽ ഞങ്ങൾ ഇരു തലയും ഒരു മെയ്യുമാണെന്ന് ജനങ്ങളായ ജനങ്ങളെ ആകെ വിളിച്ചറിയിച്ചു. എക്കാരെ പാട്ടിലാക്കുകയും, തിരുത്താൻ ഇറങ്ങിയ കാർത്തികേയനെയും കൂട്ടരെയും വരുതിയിൽ നിറുത്തുകയും ചെയ്ത കരുണാകരൻെറ ഏകാധിപത്യ പ്രവണതകളെ ചോദ്യം ചെയ്യാൻ സംഘടനയിൽ ആരും ഇല്ലെന്നായി. ഒററപ്പെട്ട സുധീരനാകട്ടെ, ഏകനായിനിന്ന് ആ ദൗത്യം സ്വയം ഏറെറടുത്തു. കിട്ടാവുന്ന വേദികളിലൊക്കെ അദ്ദേഹം സത്യസന്ധമായി തൻെറ അഭിപ്രായം അറിയിച്ചു. അവിടെയൊക്കെ കരുണാകരൻ കണ്ണുരുട്ടിക്കാണിച്ചു. പഞ്ചായത്ത് രാജ് നഗരപാലികാ ബില്ലിനെക്കുറിച്ച് ജനങ്ങളുമായി സംവാദിച്ചു. അധികാര വികേന്ദ്രീകരണത്തെക്കുറിച്ച് കരുണാകരനെ പലതും പഠിപ്പിച്ചു. ആ ബില്ല് തയ്യാറാക്കുന്നതെങ്ങനെ ആയിരിക്കണമെന്ന് കരുണാകരന് നിരവധി മൗലികമായ കത്തുകൾ നൽകി. ഏററവും ഒടുവിൽ, ആഭ്യന്തരവകുപ്പ് കൈകാര്യം ചെയ്യാൻ സമയം അപര്യാപ്തമാണെങ്കിൽ മററാരെയെങ്കിലും ഏല്പിക്കുമെന്ന് നിയമസഭയിൽ വച്ച് ചങ്കൂററത്തോടെ വിളിച്ചു പറഞ്ഞു. ഏറെ വിവാദപരമായ ആ ആവശ്യത്തിനു ശേഷമാണല്ലോ സുധീരൻ എ ഗ്രൂപ്പിൻെറ നേതൃത്വത്തിലേക്ക് വീണ്ടും വരണമെന്ന് അണികൾ ആവശ്യപ്പെട്ടുതുടങ്ങിയത്. എ.കെ. ആൻറണിയുൾപ്പെടെയുള്ള നേതാക്കൾക്ക് സുധീരൻെറ തിരിച്ചുവരവ് സ്വീകാര്യമാണുതാനും. പക്ഷേ സുധീരൻെറ മറവിൽ മന്ത്രിക്കുപ്പായം വീണുകിട്ടിയ കെ.പി.വിശ്വനാഥന് സുധീരൻെറ തിരിച്ചുവരവ് സ്വീകാര്യമല്ലത്രേ. സുധീരൻെറ വരവിനെ വിശ്വനാഥൻ എതിർക്കുന്നത് കരുണാകരനുമായുള്ള ഗൂഢാലോചനയുടെ ഫലമാവാനേ വഴിയുള്ളു. തൻെറ അവസാനത്തിനുമുൻപ്, സുധീരനെ അവസാനിപ്പിക്കണമെന്ന് ആഗ്രഹിക്കുന്ന കരുണാകരൻ വിശ്വനാഥനെ മുന്നിൽ നിറുത്തി, സുധീരൻെറ എ ഗ്രൂപ്പിലേക്കുള്ള വരവിനെ തടയുന്നതാവാം. കേരളത്തിലെ കോൺഗ്രസ്സ് രാഷ്ട്രീയത്തിൽ സുധീരൻ മാത്രമാണു ശരി എന്ന് ജനം വിലയിരുത്തുന്നുവെങ്കിൽ മററുള്ളവർ അസൂയപ്പെട്ടിട്ടു കാര്യമില്ല.

**അരുമാനൂർ കെ. സാബു**
അരുമാനൂർ
പൂവാർ പി.ഒ.

## ഉപന്യാസ മത്സരം

1994 സെപ്തംബർ 16 മുതൽ 20 വരെ 'സുരഭി' യുടെ ആഭിമുഖ്യത്തിൽ ആലുവാ ശിവരാത്രി മണൽപ്പുറത്തു നടത്തുന്ന ദേശീയ സാഹിത്യ സെമിനാറിനോടനുബന്ധിച്ച് കലാലയ വിദ്യാർത്ഥികൾക്കായി മലയാളം, ഹിന്ദി, ഇംഗ്ലീഷ് എന്നീ ഭാഷകളിൽ ഉപന്യാസ മത്സരം നടത്തുന്നു. വിഷയം ''ദേശീയോദ്ഗ്രഥനത്തിൽ ഭാരതീയ സാഹിത്യത്തിൻെറ പങ്ക്.'' രണ്ടായിരം വാക്കുകളിൽ കവിയരുത്. ഒന്നാം സമ്മാനം 2001 രൂപയും രണ്ടാം സമ്മാനം 1001 രൂപയും, സർട്ടിഫിക്കററുകളും ആയിരിക്കും. കലാലയ വിദ്യാർത്ഥിയാണെന്ന് തെളിയിക്കുന്ന സർട്ടിഫിക്കററു സഹിതം ഉപന്യാസം ആഗസ്ററ് 30-ാം തീയതിക്കകം താഴെപ്പറയുന്ന വിലാസത്തിൽ ലഭിച്ചിരിക്കണം എന്ന് സ്വാഗത സംഘം ചെയർമാൻ ബാലചന്ദ്രൻ ചുള്ളിക്കാട് അറിയിക്കുന്നു.

എൻ.വേണുഗോപാൽ, ചെയർമാൻ, 'സുരഭി', തെക്കേക്കര മാൻഷൻസ്, എം.ജി.റോഡ്, എറണാകുളം-682 035.

രാഷ്ട്രീയ ലേഖകൻ

# നമുക്കൊരു ഹരിശ്ചന്ദ്രനെ കിട്ടി!



മലയാളികൾ മഹാഭാഗ്യവാന്മാരാണ്. തലമുറകളായി നടത്തിവന്നിരുന്ന അന്വേഷണമായിരുന്നു, മുഖ്യമന്ത്രി കരുണാകരൻ ഒരൊററ വാക്യംകൊണ്ട് അവസാനിപ്പിച്ചിരിക്കുന്നത്. കഴിഞ്ഞ രണ്ടുമൂന്നു കൊല്ലങ്ങളായി അദ്ദേഹം പതിനായിരക്കണക്കിന് വാക്യങ്ങൾ ഉരുവിട്ടിട്ടുണ്ട്. എന്നാൽ അതൊന്നും ഇക്കഴിഞ്ഞ ദിവസം, നിയമസഭയിൽ ചെയ്തതുപോലെ അണ്ഡകടാഹങ്ങളെ കടപുഴക്കുംവിധം, ചരിത്രപ്രധാനമായിരുന്നില്ല. ഒരിക്കൽ പ്പറഞ്ഞത് വിഴുങ്ങാനോ, അല്ലെങ്കിൽ അതു മറിച്ചുപറയാനോ ആയിരിക്കും സാധാരണ അദ്ദേഹം സംസാരിക്കുന്നത്. എന്നാൽ ഇത്തവണ അങ്ങനെയായിരുന്നില്ല. അദ്ദേഹം നിയമസഭയിൽ സംസാരിച്ചത് ചരിത്രകാരന്മാരെപ്പോലും അന്ധാളിപ്പിക്കുംവിധമായി ആ പറച്ചിൽ. ''ഒരുതരിപോലും അഴിമതി ഞാനും എന്റെ മന്ത്രിമാരും ചെയ്തിട്ടില്ല.'' ഈ ഇന്ത്യാമഹാരാജ്യത്ത്, ഇങ്ങനെ ഒരു വാചകം ഉരുവിടാൻ ആർക്കു കഴിയും? സാക്ഷാൽ നരസിംഹറാവുവിനു സാധിക്കുമോ? അത്തരമൊരു വാചകത്തെപ്പററി ആലോചിച്ചാൽപ്പോലും, അദ്ദേഹത്തിനു മോഹാലസ്യം വരും. ഒരു കരുണാകരനു മാത്രമേ കഴിയൂ അങ്ങനെ പറയാൻ. അതുകൊണ്ടാണല്ലോ കരുണാകരൻ, കരുണാകരനായത്!

തിരുവിതാംകൂർ, തിരു-കൊച്ചി, പിന്നെ കേരളം. പട്ടംതാണുപിള്ള മുതൽ എത്രയോ മഹാരഥന്മാർ ഈ കൊച്ചു സ്റ്റേറ്റിൽ മുഖ്യമന്ത്രിമാരായി ഭരിച്ചു. പട്ടത്തിനു പിന്നാലെ, സി. കേശവൻ, ടി.കെ. നാരായണപിള്ള, ആർ. ശങ്കർ, ഇ.എം.എസ് നമ്പൂതിരിപ്പാട്, പി.കെ. വാസുദേവൻ നായർ, സി. അച്യുതമേനോൻ, ഇ.കെ. നായനാർ, എ.കെ. ആൻറണി... അവർക്കൊന്നും കരുണാകരനെപ്പോലെ ഇങ്ങനെയൊരു പ്രഖ്യാപനം നടത്താൻ സാധിച്ചിരുന്നോ? ഒരിക്കലും കഴിഞ്ഞിരുന്നില്ല. വൈരമാലയും ട്രക്ക് ഇടപാടും, ആന്ധ്ര അരി കുംഭകോണവും അങ്ങനെ കാലത്തിന്റെ മാറാലയിൽപ്പെട്ടുപോയ എത്രയോ സംഭവങ്ങൾ അവരുടെ കാലത്തുണ്ടായിരുന്നു. അതിന്റെയൊക്കെപ്പേരിൽ അവരിൽപ്പലരും ജനകീയ വിചാരണയ്ക്കു വിധേയരാവുകയും ചെയ്യപ്പെട്ടിരുന്നു. അഗ്നിശുദ്ധി വന്ന്, ചിലർ രക്ഷപ്പെട്ടു. മററു ചിലർ, ശാശ്വതമായി ചരിത്രത്തിന്റെ ചവററുകുട്ടയിലുമായി.

എന്നാൽ കരുണാകരന്റെ സ്ഥിതിയോ? അദ്ദേഹത്തിനു പുറമേ, അദ്ദേഹത്തിന്റെ മന്ത്രിസഭയിൽ, പി.പി. ജോർജ്ജ്, രഘുചന്ദ്രബാൽ, കെ.പി. വിശ്വനാഥൻ, പത്മരാജൻ, പന്തളം സുധാകരൻ, കെ.എം. മാണി, ടി.എം. ജേക്കബ്, എം.വി. രാഘവൻ, എം.ടി. പത്മ, കുഞ്ഞാലിക്കുട്ടി, ബഷീർ അങ്ങനെ പോകുന്നു അവരുടെ നാമധേയങ്ങൾ. മൂന്നുകൊല്ലത്തിനിടയിൽ അഴിമതിയാരോപണത്തിനു വിധേയരാകാത്ത എത്രപേർ ഇവരുടെ കൂട്ടത്തിലുണ്ട്? അവരിൽ ആർക്കെങ്കിലും ഒരാൾക്ക്, വേണ്ട പരസ്യമായിപ്പറയണ്ട, നിലക്കണ്ണാടിയുടെ മുൻപിൽ നിന്ന് അതിൽ പ്രതിഫലിക്കുന്ന സ്വന്തം മുഖം നോക്കിപ്പറയാനൊക്കുമോ എന്റെ മുഖവും എന്റെ കൈകളും എന്റെ കീശയും ശുദ്ധാൽ ശുദ്ധമെന്ന്! മുഖ്യമന്ത്രി കരുണാകരനു കഴിയുമോ അതിന്? നിലക്കണ്ണാടിയുടെ മുൻപിൽ ചെന്നുനിന്ന്, അരക്ഷണം സ്വന്തം മുഖം സൂക്ഷിച്ചുനോക്കാൻ അദ്ദേഹത്തിനാകുമോ? സംശയമാണ്. അതിനു ശ്രമിച്ചാൽ, നിലക്കണ്ണാടിയിൽ സ്വന്തം മുഖത്തോടൊപ്പം എത്രയെത്ര മുഖങ്ങളായിരിക്കും പ്രതിഫലിക്കുക? അതുപോലെതന്നെയല്ലേ മററു മന്ത്രിമാരുടേയും അവസ്ഥ?

എന്നിട്ടാണ് കരുണാകരൻ പറയുന്നത്, ഒരുതരിപോലും അഴിമതി ഞാനും എന്റെ മന്ത്രിമാരും ചെയ്തിട്ടില്ലെന്ന്!

അതുകൊണ്ടാണ്, ഈ കുറിപ്പിന്റെ ആദ്യമേ പറഞ്ഞത്, ഒരു ഹരിശ്ചന്ദ്രനെ കണ്ടുപിടിക്കാനുള്ള മലയാളികളുടെ ചിരകാലാന്വേഷണത്തിന് അദ്ദേഹം വിരാമമിട്ടിരിക്കുകയാണെന്ന്. നമുക്ക് ഇനി സന്തോഷിക്കാം, ആഘോഷിക്കാം. നമുക്ക് ഒരു ഹരിശ്ചന്ദ്രനെ കിട്ടിയിരിക്കുന്നു!

തെക്കൻ തിരുവിതാംകൂറിൽ ഒരു പറച്ചിലുണ്ട്. ഒരു ഹരിശ്ചന്ദ്രനും കുറെ പട്ടന്മാരുമെന്ന്. (ബ്രാഹ്മണ സമൂഹം ഈ പ്രയോഗത്തിൽ ക്ഷമിക്കണം.) ആ പറച്ചിൽ, കരുണാകരൻ അന്വർത്ഥമാക്കിയിരിക്കുന്നു— ഒരു ഹരിശ്ചന്ദ്രനും കുറേ പട്ടന്മാരും.





ആർ. ശരത്



# പതിനെട്ട് ഉമ്മൻചാണ്ടിമാർ

കെ. കരുണാകരനെ മുഖ്യമന്ത്രിസ്ഥാനത്തുനിന്നും മാററണമെന്ന് കരുണാകര വിരുദ്ധ ഗ്രൂപ്പെന്ന് പുനർനാമകരണം ചെയ്ത ആൻറണി ഗ്രൂപ്പുകാർ ഹൈക്കമാൻഡിനോട് ആവശ്യപ്പെടുമെന്ന് പത്രങ്ങൾ റിപ്പോർട്ടുചെയ്തിരുന്നു. മന്ത്രിസഭയിൽനിന്നും രാജിവച്ച ഉമ്മൻചാണ്ടിയും, കീശയിൽ രാജിക്കത്തുമായി നടക്കുന്ന കെ.പി. വിശ്വനാഥനും ഉൾപ്പെടെ പതിനെട്ട് കോൺഗ്രസ്സ് എം.എൽ.എമാരുടെ ഒരു രഹസ്യയോഗമാണത്രേ, ഇങ്ങനെയൊരു തീരുമാനമെടുത്തത്. ഐക്യമുന്നണി രാഷ്ട്രീയത്തിന്റെ റെയിൽ തെററിക്കുന്ന ആ തീരുമാനം, പക്ഷേ, പത്രങ്ങളുടെ സൃഷ്ടിയാണെന്നാണ് അവർ ഇപ്പോൾ വ്യാഖ്യാനിക്കുന്നത്. ''ഹൈക്കമാൻഡിനോട് ഞങ്ങളുടെ വേദന ഉണർത്തിക്കും. ഹൈക്കമാൻഡ് ആ വേദന മനസ്സിലാക്കി, എന്തെങ്കിലും വേദനസംഹാരി കണ്ടുപിടിക്കും'' എന്നാണ് അവർ ഇപ്പോൾ പറയുന്നത്.

കരുണാകര വിരുദ്ധ ഗ്രൂപ്പിലെ പ്രധാന നേതാക്കൾ, അവരുടെ നിലപാട് വിശദീകരിക്കുകയാണ് ഈ പേജുകളിൽ:

## ഉമ്മൻചാണ്ടിയുമായി നടത്തിയ അഭിമുഖം

**കേരളത്തിലെ ഭരണമുന്നണിയുടെ നേതൃത്വത്തിൽ മാററം വേണമെന്ന് ഹൈക്കമാൻഡിനോട് ആവശ്യപ്പെട്ടുവെന്നു കേട്ടല്ലോ?**

ഉമ്മൻചാണ്ടി: കേരളത്തിൽ കോൺഗ്രസ്സ് അഭിമുഖീകരിക്കുന്ന പ്രതിസന്ധി ഹൈക്കമാൻഡിനെ അറിയിക്കുമെന്നാണ് ഞങ്ങൾ പറഞ്ഞത്. ഇന്നത്തെ ഗുരുതരാവസ്ഥ എല്ലാവർക്കുമറിയാം. ഈ പോക്ക് ഗവൺമെൻറിനോ പാർട്ടിക്കോ ഗുണം ചെയ്യുകയില്ലെന്ന് അധികം താമസിയാതെ ഹൈക്കമാൻഡിനു ബോദ്ധ്യപ്പെടും. കോൺഗ്രസ്സ് ഇവിടെ നേരിടുന്ന തകർച്ചയുടെ കാര്യകാരണങ്ങളാണ് ഞങ്ങൾ ഹൈക്കമാൻഡിൽ നിരത്താൻ പോകുന്നത്. ഇതിൽ നേതൃത്വമാററമുണ്ടോ ഇല്ലയോ എന്നത് പരസ്യമായി പറയാൻ ഉദ്ദേശിക്കുന്നില്ല.

**കരുണാകരൻ ഗവൺമെൻറ് തലപ്പത്തു പ്രതിഷ്ഠിച്ച ഉദ്യോഗസ്ഥന്മാർക്കെതിരേ അഴിമതിയാരോപണങ്ങൾ ഉയർന്നുതുടങ്ങിയിരിക്കുകയാണല്ലോ?**

അടുത്തകാലത്ത് ഗവൺമെൻറിനെതിരേ ഉയർന്നിരിക്കുന്ന അഴിമതിയാരോപണങ്ങൾ പാർട്ടിയുടെ വിശ്വസനീയതതന്നെ നഷ്ടപ്പെടുത്തിയിരിക്കുകയാണ്. പൊതുപ്രവർത്തകരും സർക്കാർ തലത്തിലുള്ള ഉയർന്ന ഉദ്യോഗസ്ഥന്മാരും ശരി ചെയ്താൽ മാത്രം പോരാ. ശരിയാണ് ചെയ്യുന്നതെന്ന് ജനങ്ങളെ ബോദ്ധ്യപ്പെടുത്തുകയും വേണം. ഇതിനു വ്യത്യസ്തമായ പ്രവർത്തനമുണ്ടായാൽ പാർട്ടിയുടേയും പാർട്ടി നയിക്കുന്ന സർക്കാരിന്റെയും വിശ്വസനീയത കളങ്കപ്പെടുത്തും. ഉന്നതസ്ഥാനങ്ങൾ അലങ്കരിക്കുന്നവരുടെ ചെയ്തികൾ സംശയത്തിനതീതമായിരിക്കണം.

**ഇങ്ങനെ സങ്കീർണ്ണമായ ഒരു സ്ഥിതിവിശേഷമുണ്ടാകുകയും ഹൈക്കമാൻഡിൽ നിന്ന് ഒരു തീരുമാനമുണ്ടാകാതെ വരികയും ചെയ്യുന്ന സാഹചര്യത്തിൽ പാർട്ടിയുടെ ഉന്നത നേതൃത്വത്തെക്കൂടി ജനങ്ങൾ സംശയിക്കില്ലേ?**

കോൺഗ്രസ്സുകാരെന്ന നിലയിൽ ഞങ്ങൾക്കുള്ള പരാതികളോടൊപ്പം കോൺഗ്രസ്സിനെക്കുറിച്ചും നേതാക്കളുടെ പ്രവർത്തനരീതികളെക്കുറിച്ചും ഹൈക്കമാൻഡിനോടു പറയാനാണ് ഞങ്ങൾ തീരുമാനിച്ചിരിക്കുന്നത്. ഒരു തീരുമാനം എടുക്കേണ്ടത് ഹൈക്കമാൻഡാണ്. തീരുമാനം നീട്ടിക്കൊണ്ടു പോകുന്നത് പാർട്ടിയുടെ നിലനില്പിനു നല്ലതല്ലെന്നും വിശ്വസിക്കുന്നു.

**ശൈലിമാററം വേണമെന്ന് താങ്കൾ പറയുന്നുണ്ടല്ലോ? ആരുടെ ശൈലിയാണ് മാറേണ്ടത്? എങ്ങനെയാണ് മാറേണ്ടത്?**

രണ്ടുമൂന്നു കൊല്ലക്കാലമായി നടക്കുന്ന കാര്യങ്ങൾ എല്ലാവർക്കുമറിയാം. അതുതന്നെ ഇനിയും ആവർത്തിക്കാൻ പററില്ല. ജനങ്ങൾക്ക് പ്രയോജനപ്രദമായ കാര്യങ്ങൾ ചെയ്യണം. അല്ലാതെ തന്നിഷ്ടം നടത്താനുള്ള വാശി പാർട്ടിക്കോ ഗവൺമെൻറിനോ ഗുണംചെയ്യില്ല. ഞാൻ പ്രത്യേകിച്ച് പദപ്രയോഗങ്ങളൊന്നും ഇനി നടത്തുന്നില്ല.

**ഹൈക്കമാൻഡിന്റെ തീരുമാനത്തിനായി കാത്തിരുന്ന് ഇനിയുള്ള രണ്ടുവർഷംകൂടി തള്ളിനീക്കാനാണോ തീരുമാനം?**

ഞങ്ങളെ സംബന്ധിച്ചിടത്തോളം പരിമിതികളുണ്ട്. പാർട്ടിയുടെ ചട്ടക്കൂടിലും അച്ചടക്ക നിയമത്തിനുള്ളിലും നിന്നുകൊണ്ടാണ് നിലവിലുള്ള ദുസ്ഥിതിയെ എതിർക്കുന്നത്. സ്വാഭാവികമായി വ്യക്തമായ അഭിപ്രായവും കാഴ്ചപ്പാടുമുണ്ടെങ്കിൽപ്പോലും അതിനെതിരേ പ്രതികരിക്കുന്നതിൽ പരിമിതികളുണ്ട്. ഒരു കാര്യം വളരെ വ്യക്തമാണ്. ഇതുവരെ പോയതുപോലെ കാര്യങ്ങൾ മുന്നോട്ടു പോകില്ല.

നിയമസഭയിൽത്തന്നെ നിങ്ങളുടെ ചട്ടക്കൂടിലും അച്ചടക്കത്തിലും നിന്നുകൊണ്ടുള്ള നിലപാടിനെക്കുറിച്ച് വളരെ സംശയമുണ്ട്. കഴിഞ്ഞദിവസം മുഖ്യമന്ത്രിയുടെ മകനെതിരേ ആരോപണമുണ്ടായപ്പോൾ നിലവിലുള്ള പാർലമെൻററി വ്യവസ്ഥകൾക്കനുസൃതമായി ഒരു പ്രതിരോധം ഉണ്ടായില്ലല്ലോ?

ഞങ്ങൾക്ക് നിയമസഭയ്ക്കകത്ത് വിപ്പനുസരിച്ച് വോട്ടുചെയ്യാനുള്ള ബാദ്ധ്യതയുണ്ട്. അത് ഞങ്ങൾ ലംഘിക്കില്ല. അതിലുപരി എന്തെങ്കിലും ചെയ്യണമെങ്കിൽ അതിനു പരിപൂർണ്ണ വിശ്വാസം വേണം. വിശ്വാസമുള്ള കാര്യങ്ങൾക്കേ പ്രതിരോധമോ പിന്തുണയോ നല്കാൻ കഴിയൂ.

മുഖ്യമന്ത്രിയുടെ മകൻെറ പ്രവർത്തനങ്ങളും അതിന് അനുബന്ധമായി വന്നിരിക്കുന്ന സംഘടനാപ്രശ്നങ്ങളുമാണോ താങ്കളുടെ രാജിയുടെ യഥാർത്ഥ കാരണം?

ഒരു വ്യക്തിക്കെതിരായി പറയാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. ഇന്നത്തെ പാർട്ടിയുടെ സ്ഥിതി വളരെ ദയനീയമാണ്. ഈ പടുകുഴിയിലേക്കുള്ള വീഴ്ചയിൽനിന്നുള്ള രക്ഷയ്ക്കുവേണ്ടിയായിരുന്നു രാജി.

വളരെയേറെ സമ്മർദ്ദങ്ങളെ നേരിട്ടു നല്കിയ രാജികൊണ്ട് എന്തെങ്കിലും നേട്ടമുണ്ടായതായി കരുതുന്നുണ്ടോ?

രണ്ടുമൂന്നുമാസം ഒരു വലിയ കാലയളവായി കരുതാൻ കഴിയില്ല. ഹൈക്കമാൻഡിന് കാര്യങ്ങൾ വ്യക്തമായി പഠിക്കേണ്ടിയിരിക്കുന്നു.

മന്ത്രിസഭാതീരുമാനങ്ങൾപോലും മന്ത്രിമാർ അറിയുന്നില്ലെന്ന് ആരോപണം വന്നിരിക്കുകയാണ്. ഇതുവരെ കരുണാകരൻ മന്ത്രിസഭയിൽ അംഗമായിരുന്ന താങ്കൾ ഇതിനെക്കുറിച്ച് എന്തു പറയുന്നു?

എനിക്കു നേരിട്ടറിയാൻ പററാത്ത കാര്യമാണിത്. എന്നാൽ കരുണാകരൻ നമ്പ്യാരെ എനിക്കറിയാം. കഴിവും ആത്മാർത്ഥതയും സത്യസന്ധതയുമുള്ള ഒരു ഉദ്യോഗസ്ഥനാണ് അദ്ദേഹം. ഇവിടെ വിവാദമുയർന്നിരിക്കുന്നത് ആ വ്യക്തിയെ നിയമിച്ച രീതിയിലാണ്. പ്രൊസീഡിയറിൽ വന്നിട്ടുള്ള ഗുരുതരമായ വീഴ്ചയെക്കുറിച്ചാണല്ലോ വിവാദം.

മുഖ്യമന്ത്രിയിൽനിന്ന് നിയമസഭ പിരിച്ചുവിടാൻ ഭീഷണിയുണ്ടെന്നു കേൾക്കുന്നുണ്ടല്ലോ?

അതിൽ എനിക്കൊട്ടും വിശ്വാസമില്ല. കരുണാകരനെപ്പോലെ പരിചയസമ്പന്നനായ ഒരാൾ അതു പറയുമെന്നു തോന്നുന്നില്ല. മാത്രമല്ല, അദ്ദേഹം വിചാരിച്ചാൽ നടക്കുന്ന കാര്യവുമല്ല. ഒരിക്കലും പാരമ്പര്യമുള്ള ഒരു നേതാവ് ഇതു ചിന്തിക്കുകയും പറയുകയും ചെയ്യുമെന്ന് ഞാൻ വിശ്വസിക്കുന്നില്ല.

സുധീരനുമായുള്ള ചർച്ച എവിടെവരെ എത്തി?

സുധീരൻ ഞങ്ങളോടൊപ്പം ചേർന്നു പ്രവർത്തിക്കുമെന്നാണ് ഞങ്ങളുടെ പ്രതീക്ഷ.

ഉമ്മൻചാണ്ടിയുടെ രാജികൊണ്ട് പ്രതിഷേധത്തിനു വേണ്ടത്ര മൂർച്ച കിട്ടിയില്ലെങ്കിൽ മതി, കെ.പി. വിശ്വനാഥൻെറ രാജിയെന്ന സൂചനയുണ്ടായിരുന്നുവല്ലോ. ഈ പ്രതിഷേധംകൊണ്ടു ഫലമുണ്ടാകാത്ത സ്ഥിതിക്ക്?

ഞാൻ രാജിവച്ചപ്പോൾത്തന്നെ വിശ്വനാഥനും രാജിക്കത്തെഴുതിയതാണ്. അത് ഞങ്ങളുടെ കൂട്ടായ ചർച്ചയുടെ അടിസ്ഥാനത്തിലുള്ള തീരുമാനമായിരുന്നു. എൻെറ കാര്യം ഒരു പ്രൊട്ടസ്ററാൻറാണ്. യഥാർത്ഥത്തിലുള്ള എതിർപ്പിൻെറ അന്തഃസത്ത ഉൾക്കൊണ്ടുകൊണ്ട് മെച്ചപ്പെട്ട രീതിയിൽ പ്രവർത്തിച്ചില്ലെങ്കിൽ പ്രശ്നങ്ങൾ കൂടുതൽ വഷളാകും. പ്രതിഷേധം പ്രകടിപ്പിച്ചാലും ഞങ്ങൾ വോട്ടുചെയ്യും. ഭൂരിപക്ഷമുണ്ട് എന്ന ധാരണയിൽ നീങ്ങുകയാണെങ്കിൽ ഞങ്ങൾ വേണ്ടതുചെയ്യും.



## കെ.പി.വിശ്വനാഥൻ

ഗ്രൂപ്പ് ചർച്ചകളിൽ നടക്കുന്ന രഹസ്യ തീരുമാനങ്ങൾ പരസ്യമാക്കിനടക്കുന്ന ശീലം എനിക്കില്ല. കഴിഞ്ഞ ദിവസങ്ങളിൽ ഞങ്ങൾ നടത്തിയ ചർച്ചകൾ ക്രോഡീകരിച്ച് ഹൈക്കമാൻറിൻെറ ശ്രദ്ധയിൽപ്പെടുത്താനാണ് തീരുമാനം. ഗ്രൂപ്പിൻെറ ഏതു തീരുമാനവും അനുസരിക്കാൻ തയ്യാറെടുത്തുനില്ക്കുന്ന ഒരു കോൺഗ്രസ്സ് പ്രവർത്തകനാണ് ഞാൻ. എ.കെ.ആൻറണി ഇങ്ങോട്ടൊന്നു വിളിച്ചു പറഞ്ഞാൽ രാജി ഏല്പിച്ച് സ്ഥലം വിടാൻ തയ്യാറുള്ള എ, ഗ്രൂപ്പുകാരൻ മന്ത്രിയും. ഇക്കാര്യത്തിൽ തെറ്റിദ്ധാരണാജനകമായ വാർത്ത പലരും പ്രചരിപ്പിക്കുന്നുണ്ട്. ഉമ്മൻ ചാണ്ടി രാജിയെഴുതുമ്പോൾത്തന്നെ രാജി ഒപ്പിട്ടുകഴിഞ്ഞ ഒരാളാണ് ഞാനെന്ന് ഞങ്ങളുടെ ഗ്രൂപ്പിലെ ചിലർക്കെങ്കിലുമറിയാം. അന്ന് എ.കെ.ആൻറണി എന്നെ ഒമ്പതുതവണ ഫോൺ ചെയ്ത് രാജിവയ്ക്കരുതെന്ന് പറഞ്ഞു. ഒരുമിച്ചിരുന്ന് ഞങ്ങൾ മെനഞ്ഞ തന്ത്രങ്ങളിൽപ്പെട്ടുപോകുകയായിരുന്നു എൻെറ മന്ത്രിസ്ഥാനം. എ.കെ. ആൻറണി പലപ്പോഴും പറയുന്ന ഒരു കാര്യം ഇവിടെ ഞാനോർക്കുകയാണ്. ചുവരുണ്ടെങ്കിലേ ചിത്രം വരയ്ക്കാൻ കഴിയൂ. എനിക്കെന്നും ഒരു കോൺഗ്രസ്സുകാരനായേ ജീവിക്കാൻ കഴിയൂ. ഒരിക്കലും മന്ത്രിയായിരിക്കാൻ ആഗ്രഹിച്ചുനടന്നയാളല്ല ഞാൻ. തൃശൂർ ജില്ലയിൽ വർഷങ്ങളായി ആൻറണിയോടൊപ്പം ഉറച്ചുനില്ക്കുന്ന ഏക എം.എൽ.എയും ഞാനായിരിക്കും. 1972-ൽ മാത്രമേ കരുണാകരനോടൊപ്പം നിന്നിട്ടുള്ളൂ. മന്ത്രിയായതിനുശേഷം ഒരിക്കലെങ്കിലും മുഖ്യമന്ത്രിയുടെ ഓഫീസിൽ കയറിയിറങ്ങുകയോ അനാവശ്യമായ ഒരു കൂടിക്കാഴ്ചയ്ക്കു ശ്രമിക്കുകയോ ഞാൻ ചെയ്തിട്ടില്ല. ആകെക്കൂടി കരുണാകരനുമായി ക്യാബിനററ് മീററിങ്ങിൽ വച്ചാണ് എന്തെങ്കിലും മിണ്ടുന്നത്. എന്നിട്ടും തെററിദ്ധാരണകൾ നിലനില്ക്കുന്നുണ്ട്. സുധീരൻ ഞങ്ങളുടെ ഗ്രൂപ്പിൽ വരുന്നതിൽ സന്തോഷമുള്ള ഒരാൾ കൂടിയാണ് ഞാൻ. അടിച്ചേല്പിക്കപ്പെട്ട കീഴടങ്ങലെന്നാണ് സുധീരൻ ഐക്യത്തെ വിശേഷിപ്പിച്ചിരുന്നത്. ഐക്യത്തിൽ നേട്ടമുണ്ടാക്കിയ ഒരു ജില്ലയാണ് തൃശൂർ. അവിടെ ഞങ്ങൾക്ക് ഡി.സി.സി ബ്ളോക്ക് മണ്ഡലം തലത്തിൽ വളരെയേറെ സ്ഥാനങ്ങൾ ലഭിച്ചു. ഈ വിലയിരുത്തലോടെയാണ് ഞാൻ ഐക്യധാരണയെ പിൻതാങ്ങിയത്. സുധീരനെതിരായി ഞാൻ നില്ക്കുന്നുവെന്ന ഒരു പ്രചാരണമുണ്ടാക്കുന്നത് എന്തിനാണെന്ന് എനിക്കെത്ര ആലോചിച്ചിട്ടും മനസ്സിലാകുന്നില്ല. ഞാനിതുവരെ സുധീരന് എതിരായി ഒരക്ഷരം പറയുകയോ അദ്ദേഹത്തിൻെറ രാഷ്ട്രീയ ഭാവിക്ക് മാർഗ്ഗതടസ്സമുണ്ടാക്കുകയോ ചെയ്തിട്ടില്ല. ഈശ്വരവിശ്വാസിയായ ഞാൻ ദൈവം സാക്ഷിയായി പറയുകയാണ്. ഇനി / സുധീരനെതിരെ എവിടെയെങ്കിലും എന്തെങ്കിലും പറഞ്ഞിട്ടുണ്ടെന്ന് ആരെങ്കിലും ചൂണ്ടിക്കാട്ടിയാൽ ഞാൻ പരസ്യമായി മാപ്പുപറയാം. സുധീരനും ഞാനും ഒരു ജില്ലാക്കാരനായതാണോ ഇത്തരം നുണപ്രചാരണങ്ങൾക്ക് ആധാരമെന്നറിയില്ല.

1980-ൽ ഭൂരിപക്ഷ അഭിപ്രായം അംഗീകരിച്ച് സ്വന്തം ആഗ്രഹം ബലികഴിച്ച ഒരാളാണ് ഞാൻ. മാർക്സിസ്ററ് മുന്നണിയിൽ അഭയം തേടുന്നതിനെയാണ് ഞാനന്ന് എതിർത്തത്. അതിനുശേഷം ഉണ്ടായ അനുഭവം വച്ചു നോക്കുമ്പോൾ ഇനി അങ്ങോട്ടുള്ള പോക്കിന് ഞാനില്ലെന്ന് തുറന്നുപറയാനും എനിക്ക് മടിയില്ല. കോൺഗ്രസ്സിൽനിന്ന് വിട്ടുപോകാൻ എനിക്കൊരിക്കലും കഴിയില്ല.

ഇന്നത്തെ പ്രവർത്തനശൈലിയെക്കുറിച്ചു പറയുമ്പോൾ ഉദ്യോഗസ്ഥമേധാവികളുടെ അഴിമതികൾ ഗൗരവമായി കാണണമെന്ന അഭിപ്രായക്കാരനാണ് ഞാൻ. ഇന്നത്തെ പാർട്ടിയുടെ പോക്കിൽ ഹൈക്കമാൻറ് ഒരു തീരുമാനമെടുക്കണമെന്നാണ് എൻെറയും വ്യക്തിപരമായ അഭിപ്രായം. എല്ലാ ഗ്രൂപ്പു ചർച്ചകളിലും പറയാറുള്ളത് ഞാനിവിടെയും ആവർത്തിക്കുന്നു. ഞങ്ങളുടെ ഗ്രൂപ്പിലെ ഏതെങ്കിലും ഒരു എം.എൽ.എ ഞാൻ രാജിവയ്ക്കണമെന്ന് ആവശ്യപ്പെട്ടാൽ ആ നിമിഷം മന്ത്രിസ്ഥാനമൊഴിഞ്ഞ് തൃശൂരേക്കു മടങ്ങാൻ ഞാനാഗ്രഹിക്കുന്നു. ആൻറണിയും ഉമ്മൻചാണ്ടിയുമാണെൻെറ നേതാക്കൾ.



മുഖ്യമന്ത്രിയാകാമെന്നു പറഞ്ഞാൽപ്പോലും മറുപക്ഷം ചാടുന്ന ഒരാളല്ല കെ.പി.വിശ്വനാഥൻ.



## എം.എം. ഹസ്സൻ

ഞങ്ങൾ കരുണാകരവിരുദ്ധരല്ല. ആ പദപ്രയോഗംതന്നെ തെററാണ്. ഞങ്ങളുടെ പാർട്ടിയിൽ ഇന്നുള്ള സ്ഫോടനാത്മകമായ സാഹചര്യം അവസാനിപ്പിക്കണമെന്നാണ് ഹൈക്കമാൻഡിനോട് ആവശ്യപ്പെടുന്നത്. ഇത് അഭിപ്രായപ്രകടനങ്ങളിലൂടെ ഞങ്ങളുടെ ഗ്രൂപ്പ് എല്ലാവരേയും അറിയിക്കുകയും ചെയ്യുന്നു. ഒരു ജനാധിപത്യ പാർട്ടി എന്ന നിലയിൽ പാർട്ടിവേദികളിൽ നയപരമായ കാര്യങ്ങളെക്കുറിച്ച് വിശദമായ ചർച്ചകൾ നടക്കുന്നില്ല. കെ.പി.സി.സി എക്സിക്യൂട്ടീവിലായാലും ഐക്യമുന്നണി ഏകോപന സമിതിയിലായാലും ഞങ്ങൾ മനസ്സിലാക്കിയിടത്തോളം മന്ത്രിസഭായോഗത്തിലായാലും ചർച്ചകളിലൂടെയുള്ള അഭിപ്രായ സമന്വയമാണ് തീരുമാനങ്ങളായി പുറത്തുവരേണ്ടത്. അങ്ങനെയല്ലാതെ ഒരു പാർട്ടിക്കോ ഗവൺമെൻറിനോ വിജയകരമായി പ്രവർത്തിക്കാൻ കഴിയില്ല. ഇന്നത്തെ പ്രവർത്തനരീതി ഈ രീതിയിലല്ലാത്തതുകൊണ്ടാണ് ശൈലി മാറണം ശൈലി മാറണം എന്നു ഞങ്ങൾ പറയുന്നത്. ഇതിൻെറ അർത്ഥം ഒരാളുടെ സ്വഭാവമോ ശൈലിയോ മാറണമെന്നല്ല. ഇന്ന് പത്രങ്ങൾ ഞങ്ങളുടെ അഭിപ്രായങ്ങളെ തെററിദ്ധരിച്ച് ശൈലി മാറണമെന്ന ഒരു പദപ്രയോഗത്തിൽ കൊണ്ടുനിർത്തിയിരിക്കുകയാണ്. ഇതു ശരിയല്ല. അടിസ്ഥാനപരമായ അഭിപ്രായവ്യത്യാസം, ഉൾപ്പാർട്ടി ജനാധിപത്യം ഇവ ഞങ്ങളുടെ പാർട്ടിയിൽ നടപ്പിലാകുന്നില്ല. കൂട്ടായ ചർച്ച, പൊതുവായ തീരുമാനം ഇവയാണ് ഞങ്ങൾ ആവശ്യപ്പെടുന്നത്. പാർട്ടിയുടെ ഇന്നത്തെ പോക്ക് അപകടകരമാണെന്നു കണ്ടാൽ സന്ദർഭോചിതമായി ഇടപെടുകയെന്നതാണ് ഹൈക്കമാൻഡിൻെറ കടമ. ഹൈക്കമാൻഡ് പ്രവർത്തിക്കേണ്ട സമയത്തു പ്രവർത്തിച്ചാലേ പാർട്ടി നേരിടുന്ന പ്രശ്നങ്ങൾക്ക് ഇവിടെ പരിഹാരമുണ്ടാകൂ. കേരളത്തിലും ഹൈക്കമാൻഡ് ഇടപെടുമെന്നാണ് എൻെറ വിശ്വാസം. കരുണാകരൻെറ സ്വാധീനമായാലും ആൻറണിയുടെ സ്വാധീനമായാലും കോൺഗ്രസ്സിൻെറ ഭാവിയുടെ പ്രശ്നമാണിത്. ഒരു ജനാധിപത്യ പാർട്ടിയുടെ നിലനില്പുതന്നെ ഭീഷണിയിലാണെന്ന് ഹൈക്കമാൻഡിനെ ബോദ്ധ്യപ്പെടുത്തുകയാണ് ഞങ്ങളുടെ ലക്ഷ്യം.

ഇന്ന് ഭരണതലത്തിൽ ഉയർന്നുവന്നിരിക്കുന്ന അഴിമതിയാരോപണങ്ങളിൽ കൂടുതലും തലപ്പത്തിരിക്കുന്ന ഉദ്യോഗസ്ഥന്മാരെ ചുററിപ്പററിയുള്ളതാണ്. അഴിമതി നടത്തിയ വ്യവസായവകുപ്പിലെ ഉദ്യോഗസ്ഥന്മാരിൽ ഉത്തരവാദിത്വം ചുമത്തി കേസെടുക്കണമെന്ന് ഞാനാവശ്യപ്പെട്ടു. മൈലം ഭൂമി ഇടപാടിലുള്ള തിരിമറി പുറത്തുകൊണ്ടുവരാൻ ഞാനും പാലോടു രവിയുമൊക്കെ ശ്രമിച്ചിട്ടുണ്ട്. പ്രതിപക്ഷം രാഷ്ട്രീയലക്ഷ്യത്തോടെ നടത്തുന്ന അഴിമതിയാരോപണങ്ങളോട് ഞങ്ങൾക്കു യോജിക്കാൻ കഴിയില്ല. അഴിമതി നടത്തുന്നവർക്കെതിരേ അന്വേഷണം നടത്തുകയും ശക്തമായ നടപടികളെടുക്കുകയുമെന്നത് സർക്കാരിൻെറ അടിസ്ഥാന ചുമതലയാണ്. വ്യവസായ വകുപ്പിൻെറ ചർച്ചയിൽ ഞാനൊരു കാര്യം പറഞ്ഞിരുന്നു. അഴിമതിയുടെ പശ്ചാത്തലമുള്ള ഒരു ഉദ്യോഗസ്ഥനേയും കേരളത്തിൻെറ പൊതുമേഖലാ സ്ഥാപനങ്ങളുടെ തലപ്പത്തു വയ്ക്കരുതെന്ന്. ഇന്നും എന്നും പൊതുമേഖലാ സ്ഥാപനങ്ങളെ ചുററിപ്പററിയാണ് അഴിമതിയാരോപണങ്ങൾ ഉയരുന്നത്. ഇടതുപക്ഷമുന്നണിയുടെ കാലത്തുണ്ടായ കശുവണ്ടി ഇടപാടായാലും ഈ സർക്കാരിൻെറ കാലത്തുണ്ടായ സിവിൽ സപ്ളൈസ് നടത്തിയ പാമോയിൽ ഇറക്കുമതി വിവാദമായാലും. പൊതുമേഖലയെ ചുററിപ്പററിയുള്ളതാണ്. ഇത്തരത്തിലുള്ള തെററുകൾ ചൂണ്ടിക്കാണിക്കാനുള്ള സ്വാതന്ത്ര്യം ഒരു ജനാധിപത്യ പാർട്ടിയിൽ ഞങ്ങൾക്കുണ്ടാകണം. ഇതാണ് ശൈലി മാറണമെന്ന് ഞങ്ങൾ പറയുന്നതിനർത്ഥം. അഴിമതി വിരുദ്ധമായ ഒരു ഭരണം കാഴ്ചവച്ചാലേ പാർട്ടിക്കു നിലനില്പുള്ളൂ. അങ്ങനെയല്ല, എല്ലാം ഇങ്ങനെ പോയിക്കോട്ടേ എന്നു ചിന്തിക്കുന്ന ഒരു വിഭാഗവും ഞങ്ങളുടെ പാർട്ടിയിലുണ്ട്. ഇവർ തമ്മിലുള്ള ആശയസംഘട്ടനമാണ് ഇന്ന് കോൺഗ്രസ്സിനുള്ളിൽ. ഇതിൽ ഞങ്ങളുടെ ദൗത്യമാണ് ഉമ്മൻചാണ്ടി ഏറെറടുത്ത് മന്ത്രിസ്ഥാനം രാജിവച്ചൊഴിഞ്ഞത്.

സുധീരനെ സ്വാഗതം ചെയ്യുന്ന ഒരാളാണ് ഞാൻ. ഇതിനോട് 18 പേരും യോജിക്കുന്നുമുണ്ട്. ചിലപ്പോൾ ചില വിമർശനങ്ങളൊക്കെയുണ്ടാവാം. എല്ലാവരും അംഗീകരിച്ച ഞങ്ങളോടൊപ്പം വരികയുള്ളുവെന്ന് സുധീരൻ പറയുന്നതു ശരിയല്ല. ഐക്യ കരാറുണ്ടാക്കിയപ്പോൾ സുധീരൻ അതിനോടു വിയോജിച്ചുനിന്നു. ഭൂരിപക്ഷത്തിൻെറ തീരുമാനം ഐക്യമായിരുന്നു. ഇന്ന് മറെറാരു സാഹചര്യമാണ്. കരുണാകരൻെറ പ്രവർത്തനശൈലിക്കെതിരേ സമാനചിന്താഗതിക്കാർ ഒന്നിക്കണം. കരുണാകരനെതിരേ നില്ക്കാൻ സുധീരൻ മാത്രമേ പ്രാപ്തനുള്ളൂ എന്നു ഞങ്ങൾ 18 എം.എൽ.എ മാർക്ക് അഭിപ്രായമില്ല. ആയിരക്കണക്കിന് പാർട്ടിപ്രവർത്തകരെ മുഖ്യധാരയിൽ കൊണ്ടുവന്ന ഐക്യ കരാറിനെ സുധീരൻ കാണുന്നതുപോലെ ഞങ്ങൾക്കു കാണാനാവില്ല. എം.എൽ.എ മാർ എന്ന നിലയിൽ ഞങ്ങൾക്ക് എവിടെച്ചെന്നാലും സ്ഥാനമുണ്ട്. എന്നാൽ ഗ്രൂപ്പിലെ മററു പ്രവർത്തകരെ പാർട്ടിയുടെ മുഖ്യധാരയിൽ ഭാരവാഹികളായി കൊണ്ടുവരാൻ ഐക്യ കരാർ സഹായകമായി. സുധീരൻെറ കാഴ്ചപ്പാട് വിഭിന്നമായിരിക്കും. വിയോജിക്കാനും വിമർശിക്കാനും ഞങ്ങളുടെ ഗ്രൂപ്പിൽ അവസരമുണ്ട്. ഇത്തരത്തിൽ സുധീരനെ ആരെങ്കിലും വിമർശിച്ചാൽ അവരുടെ വായ മൂടിക്കെട്ടാൻ ഞങ്ങൾക്കു കഴിയുമോ? ചോദ്യം ചെയ്യപ്പെടാത്ത ഒരു നേതാവും ഇപ്പുറത്തില്ല. ഈ നിലയിൽ ആൻറണിയെവരെ വിമർശിക്കാനുള്ള അവ ആൻറണിയെവരെ വിമർശിക്കാനുള്ള അവകാശംപോലും നിലനിർത്തുന്നെങ്കിൽ മാത്രമേ ഈ ഗ്രൂപ്പുള്ളൂവെന്നു വിശ്വസിക്കുന്ന ഒരാളാണ് ഞാൻ. അടിമത്തമാണ്, അഭിപ്രായം പറയാനുള്ള അവകാശമല്ല ആവശ്യമെങ്കിൽ ഞങ്ങൾക്ക് കരുണാകരൻെറകൂടെ നിന്നാൽ മതിയായിരുന്നു. അഭിപ്രായം പറയാൻ സ്വാതന്ത്ര്യം വേണ്ടെങ്കിൽ അപ്പുറത്താണ് പോകേണ്ടത്. ഇവിടെ ആൻറണിയേയും വിമർശിക്കും ഉമ്മൻചാണ്ടിയേയും വിമർശിക്കും. സുധീരനേയും വിമർശിക്കും. ആൻറണിയും സുധീരനും തമ്മിൽ സംസാരിച്ചുകഴിഞ്ഞാൽ എല്ലാം തീരും. ചിലർക്ക് എതിർപ്പുണ്ട്. ഗ്രൂപ്പിൽ എല്ലാവരും അംഗീകരിക്കട്ടെ. എതിർപ്പു മാറട്ടെ എന്നുള്ള വാദഗതി രാഷ്ട്രീയത്തിൽ എന്തു മാത്രം പ്രസക്തമാണെന്ന് ആലോചിക്കണം. സുധീരൻെറ ഈ വാദഗതിയോട് എനിക്കു യോജിക്കാൻ വയ്യ. ഞങ്ങൾ തമ്മിൽ നല്ല വ്യക്തിബന്ധമാണുള്ളത്.

ഐക്യമുന്നണിയുടെ ഇന്നത്തെ പോക്കിൽ ഞങ്ങൾക്കുപോലും അമർഷമുണ്ട്. പിന്നെ ലീഗിൻെറ അമർഷം സ്വാഭാവികമാണ്. എന്നാൽ ഈയിടെയായി ലീഗിൻെറ പ്രവർത്തനരീതിയിൽ സമ്മർദ്ദതന്ത്രമുണ്ട്. അഭിപ്രായസമന്വയവുംചർച്ചയും പല വേദികളിലുമില്ലെന്നുള്ള ഐക്യമുന്നണി ഘടകകക്ഷികളുടെ ആരോപണം ഞങ്ങളുടെ അനുഭവത്തിൻെറ വെളിച്ചത്തിൽ സത്യമാണെന്നേ പറയാൻ കഴിയൂ.

## ഷാനവാസ്

കരുണാകരൻെറ പ്രവർത്തനശൈലിയെക്കുറിച്ചു മററുള്ളവർ പറയുന്നതും എൻെറ കാഴ്ചപ്പാടും തമ്മിൽ വളരെ വ്യത്യാസമുണ്ട്. 1978-നുശേഷം ശക്തമായ ഒരു പാർട്ടിയായി കോൺഗ്രസ്സിനെ മാററിയത് കരുണാകരനാണ്. അങ്ങനെയാണ് ലീഡർ എന്ന സ്ഥാനത്തേക്ക് അദ്ദേഹം ഉയർന്നതും, പിന്നീട് മകൻ മുരളീധരൻ വന്നതോടെ കാര്യങ്ങൾ മാറിമറിഞ്ഞതും. മുഖ്യമന്ത്രിയുടെ മകനെന്ന നിലയിൽ മുരളി രാഷ്ട്രീയത്തിൽ



വരുന്നത് ഒരു അയോഗ്യതയായി ഞാൻ കരുതുന്നില്ല. പക്ഷേ, അതുമാത്രം യോഗ്യതയായിത്തീർന്നപ്പോഴാണ് ഞങ്ങൾ എതിർത്തത്. കഴിഞ്ഞതവണ വലിയ ഭൂരിപക്ഷത്തോടെ കരുണാകരൻ അധികാരത്തിൽ വന്നതോടെ അദ്ദേഹത്തിന്റെ ശൈലിയിൽ വലിയ മാറ്റം വന്നു. ശൈലി മാറ്റില്ല എന്നദ്ദേഹം പറയുന്നതാണ് പ്രധാന പ്രശ്നം. ഇക്കഴിഞ്ഞ മൂന്നുവർഷംകൊണ്ടുള്ള മുഖ്യമന്ത്രിയുടെ ശൈലിയെന്താണെന്നുവച്ചാൽ മകൻ മുരളീധരന്റെ സ്ഥാനാരോഹണം മാത്രം ലക്ഷ്യംവച്ചുകൊണ്ടുള്ളതാണ്. അതിനപ്പുറം അദ്ദേഹത്തിനൊരു ചിന്തയുമില്ല. ആരു വന്നാലും എം.പിയെ കാണാൻ പറയുക. മകന്റെയടുത്തേക്കു പറഞ്ഞുവിടുക. കോൺഗ്രസ്സിന്റെ സീനിയർ നേതാക്കൾക്കാർക്കുപോലും ഒരു റോൾ ഇല്ലാതെ ഒരു പുതിയ തലമുറയെ വാർത്തെടുക്കുക, ഈ തലമുറയ്ക്കിഷ്ടമുള്ള കാര്യങ്ങൾ ചെയ്യുക. ഇവരെ സംരക്ഷിക്കാൻ മുഖ്യമന്ത്രിയുടെ മകനുണ്ട്. കഴിഞ്ഞ മൂന്നുവർഷത്തിനുള്ളിൽ കരുണാകരന്റെ പ്രവർത്തനശൈലിയിലുണ്ടായിരിക്കുന്ന മാറ്റം ഇതാണ്.

തിരുത്തൽവാദികൾ എന്ന ഞങ്ങളുടെ ഗ്രൂപ്പ് ഉടലെടുത്തത് ഈ ശൈലി മാറ്റണമെന്ന ആവശ്യവുമുന്നയിച്ചുകൊണ്ടാണ്. സത്യത്തിൽ കഴിഞ്ഞ സംഘടനാ തിരഞ്ഞെടുപ്പുവരെ മുരളി ഫാക്ടർ എന്നുള്ളത് ഭരണതലത്തിൽ മാത്രമായിരുന്നു. സംഘടനാതിരഞ്ഞെടുപ്പിൽ വയലാർ രവി വമ്പിച്ച ഭൂരിപക്ഷത്തോടുകൂടി ജയിച്ചതോടെ സംഘടനയിൽ ചെറിയ ഒരു ഭാരവാഹിയാകണമെങ്കിൽപ്പോലും മുഖ്യമന്ത്രിയുടെ മകന്റെ അനുഗ്രഹം വേണമെന്ന നിലവന്നു. അതുവരെ കോഴിക്കോട് ജില്ലയിൽ മാത്രം ഒതുങ്ങിനിന്ന ഈ സ്വാധീനം ക്രമേണ എല്ലാ ജില്ലയിലും വ്യാപിക്കുകയാണുണ്ടായത്. യഥാർത്ഥ പാർട്ടി പ്രവർത്തകരും നേതാക്കളും ഈ സ്ഥിതിവിശേഷത്തിൽ നിസ്സഹായരായിത്തീർന്ന ഒരു കാഴ്ചയാണിന്ന്. മുഖ്യമന്ത്രിയുടെകൂടെ നില്ക്കുന്ന മിക്ക നേതാക്കൾക്കും ഈ അഭിപ്രായംതന്നെയാണുള്ളത്. ലീഡറെ ഭയന്നും ഒരുപക്ഷേ, വിധേയത്വംകൊണ്ടും പുറത്തു പറയുന്നില്ലെന്നേയുള്ളൂ.

കഴിഞ്ഞദിവസം നിയമസഭയിൽ കെ.പി.സി.സി ജനറൽ സെക്രട്ടറികൂടിയായ മുഖ്യമന്ത്രിയുടെ മകനെക്കുറിച്ച് ആരോപണം വന്നു. സഭയിൽ അംഗമല്ലാത്ത ഒരു പാർട്ടി നേതാവിനെതിരേ ആരോപണം വന്നാൽ ഏതു ചെറിയ പാർട്ടിയാണെങ്കിലും എതിർക്കാൻ ഒരാളെങ്കിലുമുണ്ടാകും. പക്ഷേ, കോൺഗ്രസ്സ് എം.എൽ.എമാരിൽ ആരും അതിനെ എതിർത്തില്ല. പ്രകാശ്ബാബുവിന്റെ ഈ ആരോപണം കൊടുങ്കാറ്റുയർത്തിയിരിക്കുകയാണ്. എല്ലാവർക്കുമറിയാം ഈ പോക്ക് തെറ്റാണെന്ന്. കെ.പി.സി.സി പ്രസിഡന്റിന് ഒരു റോളുമില്ല. പ്രധാന പ്രശ്നങ്ങൾ ചർച്ചചെയ്യുന്നില്ല. പാർട്ടിയോഗങ്ങൾ വിളിക്കാറില്ല. പ്രകടനങ്ങൾക്കും മുദ്രാവാക്യം വിളിക്കാനും ആളില്ല. വികൃതമായ ഈ ശൈലിയിലേക്ക് കരുണാകരൻ എത്തിയതിനെയാണ് ഞങ്ങൾ എതിർക്കുന്നത്.

ഭരണതലത്തിലെ കാര്യങ്ങൾ ഇതിലേറെ കഷ്ടമാണ്. മേലേത്തട്ടിലുള്ള അഴിമതിയെക്കുറിച്ചേ എല്ലാവരും പറയുന്നുള്ളൂ. ഇത് സാധാരണക്കാരെ അധികം ബാധിക്കില്ല. താഴേത്തട്ടിൽ പരിപൂർണ്ണമായ അഴിമതിയാണ്. ട്രാൻസ്ഫർ, പോസ്റ്റിംഗ് തുടങ്ങിയ കാര്യങ്ങൾക്കുവേണ്ടി പാർട്ടിയിലെ ഇടനാഴിയിൽ നില്ക്കുന്നവർ വമ്പിച്ച അഴിമതിയാണു നടത്തുന്നത്. ശ്വാസംമുട്ടിയുള്ള പാർട്ടിയുടെ ഇന്നത്തെ പോക്ക് എവിടെയാണ് എത്തിച്ചേരുക? മുമ്പൊരിക്കലും കരുണാകരന്റെ ശൈലിയിൽ ഇത്തരത്തിലൊരു സമീപനമുണ്ടായിട്ടില്ല. പാർട്ടി ഫോറങ്ങൾ ശക്തമാക്കി സംഘടന ശക്തിപ്പെടുത്തിയ ആളാണ്. പക്ഷേ, ഇന്ന് നിലവിലുള്ള ശൈലിയുമായി കരുണാകരന്റെ നേതൃത്വത്തിൽ ലോകസഭാതിരഞ്ഞെടുപ്പിനെ പാർട്ടി നേരിട്ടാൽ സ്കോർ ബോർഡ് ശൂന്യമായിത്തീരുമെന്നുറപ്പാണ്. ഹൈക്കമാൻഡ് ഈ സത്യം മനസ്സിലാക്കി ഒരു തീരുമാനമെടുക്കുമെന്നാണ് ഞങ്ങൾ തിരുത്തൽവാദികൾ പ്രതീക്ഷിക്കുന്നത്. ഇങ്ങനെ പോയാൽ അത് ചരിത്രത്തിൽ കോൺഗ്രസ്സിന്റെ അവസാനത്തെ മുഖ്യമന്ത്രിയായിരിക്കും കരുണാകരൻ.

## കെ.കെ. രാമചന്ദ്രൻ മാസ്റ്റർ

ഇവിടെ മുന്നണിഭരണം വന്നിട്ട് മൂന്നുകൊല്ലമായി. എന്തു ഭരണനേട്ടമാണിവിടെ ഉണ്ടായത്? ജനങ്ങളുടെ പ്രതികരണമെന്താണ്? ഏറ്റുമാനൂരിൽ തോറ്റു. ഞാറയ്ക്കൽ വീണു. ഒറ്റപ്പാലത്തു തോറ്റു. ഗുരുവായൂരിൽ തോറ്റു. ഈ ജനവികാരം സർക്കാരിനെതിരായ പ്രതിഫലനമാണ്. ദിവസം കഴിയുന്തോറും ഇവിടെ കോൺഗ്രസ്സ് ജനങ്ങളിൽനിന്ന് അകന്നുകൊണ്ടിരിക്കുകയാണ്. ഉൾപ്പാർട്ടി ജനാധിപത്യത്തെക്കുറിച്ച് പാർട്ടിക്കെന്തെങ്കിലും പറയാൻ ഇന്നു കഴിയുമോ? ബന്ധപ്പെട്ട വേദികളിൽ ഫലപ്രദമായ ചർച്ച



കൾ നടന്നിട്ട് എത്ര കാലമായി? എല്ലാം മുഖ്യമന്ത്രിയുടെ ഒറ്റയ്ക്കുള്ള തീരുമാനമല്ലേ. എന്തിന് മന്ത്രിസഭായോഗങ്ങളിൽ വരെ കൂടിയാലോചനയില്ലെന്ന ആരോപണം ഉയർന്നുവന്നില്ലേ? ഈ ശൈലിയും നിലയും മാറിയില്ലെങ്കിൽ കോൺഗ്രസ്സുണ്ടോ? ഭരണതലത്തിലും സംഘടനാതലത്തിലും ഗുണപരമായ മാറ്റമുണ്ടാകുന്നതിനുവേണ്ടിയാണ് ഞങ്ങൾ മുറവിളി കൂട്ടുന്നത്. മറുപക്ഷത്തേക്കു നോക്കിയാൽ അവർക്ക് എങ്ങനെയും ഭരണം മതി. പാർട്ടിയിൽ ആർക്കും ഉയർന്നുവരാം. ഉന്നതന്മാരുടെ മക്കളാണെന്നുവച്ച് ഭരണവും സംഘടനയും നിയന്ത്രിക്കുകയെന്നുവച്ചാൽ പാർട്ടി എവിടെച്ചെന്നുനില്ക്കും. വർഷങ്ങളായി പാർട്ടിയെന്നുവച്ച് ജീവിക്കുന്നവരുടെ മനോവീര്യം തകരുകയല്ലേയുള്ളൂ. കോൺഗ്രസ്സ് പ്രവർത്തകർക്കിടയിൽ പൊതുവെ ഇങ്ങനെയൊരപേക്ഷയുണ്ട്. മറുപക്ഷത്തു നില്ക്കുന്നവരിൽ ഭൂരിഭാഗം പേർക്കും ഇതുതന്നെയാണ് പറയാനുണ്ടാകുക. ലീഡറോടുള്ള വിധേയത്വവും ഭീരുത്വവും ഭരണസൗകര്യങ്ങളുംകൊണ്ട് പലരും തുറന്നുപറയുന്നില്ലന്നേയുള്ളൂ. ഇങ്ങനെയൊരു സാഹചര്യത്തിൽ പഞ്ചായത്ത് നിയമസഭാ പാർലമെന്റ് തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സിൽ ജയിച്ചുവരാൻ കഴിയില്ലെന്ന് ആർക്കും പ്രവചിക്കാൻ കഴിയും.

## ചെറിയാൻ ഫിലിപ്പ്

കേരളം രൂക്ഷമായ ഭരണസ്തംഭനവും ഉല്പാദനമുരടിപ്പും സാമ്പത്തിക പ്രതിസന്ധിയും നേരിടുകയാണ്. ഇതിനെപ്പറ്റി ഗൗരവമായി ചിന്തിക്കാൻ ആർക്കും സമയമില്ല. നാടിന്റെ ഭാവിയിൽ ജനങ്ങൾ ഉൽകണ്ഠാകുലരാണ്.

ലോകവും ഇന്ത്യയും അതിവേഗം മാറുമ്പോൾ സമസ്ത മേഖലകളിലും കേരളം പിറകോട്ടാണ്. വിദ്യാഭ്യാസം, ആരോഗ്യം തുടങ്ങിയ സേവന മേഖലകളിൽ നേടിയ നേട്ടങ്ങൾ പോലും ഗുണനിലവാരത്തകർച്ച മൂലം വിസ്മരിക്കപ്പെട്ടു. കാർഷിക സമ്പദ്ഘടനയുടെ നട്ടെല്ല് തകർന്നു. വ്യവസായ മേഖല സമ്പൂർണ്ണ തകർച്ചയെ നേരിടുന്നു. വൈദ്യുതിക്ഷാമം രൂക്ഷമാണ്. ഉല്പാദനമാന്ദ്യത്തെത്തുടർന്ന് ആഭ്യന്തര വരുമാനം ഗണ്യമായി കുറഞ്ഞു. തൊഴിലില്ലാപ്പടയുടെ എണ്ണം അരലക്ഷം കവിഞ്ഞിരിക്കുകയാണ്. ആയിരം കോടിയുടെ തൊഴിൽ പദ്ധതി കടലാസിൽ മാത്രം.

മാറിമാറിവന്ന ഭരണാധികാരികളുടെ അജ്ഞതയും പ്രതിബദ്ധതയില്ലായ്മയും ആസൂത്രണ രാഹിത്യവും ദീർഘവീക്ഷണക്കുറവുമാണ് ഈ ദുരവസ്ഥയ്ക്കു കാരണം. സ്വേച്ഛാധിപതിയെന്ന് പരക്കെ അറിയപ്പെട്ടിരുന്ന സർ സി.പി.രാമസ്വാമി അയ്യരാണ് വികസന-ക്ഷേമ കാര്യങ്ങളിൽ ജനകീയ ഭരണകർത്താക്കളേക്കാൾ പ്രജാക്ഷേമതത്പരനെന്ന് പറയേണ്ടിവരുന്നു. സർ സി.പിയുടെ പ്രതിമ സെക്രട്ടേറിയറ്റിനു മുമ്പിൽ വയ്ക്കേണ്ടിവരുന്നകാലം വിദൂരമല്ല.

ഐക്യജനാധിപത്യ മുന്നണി സർക്കാർ ജനങ്ങളുടെ പ്രതീക്ഷ മൂന്നുവർഷമായിട്ടും



നിറവേറ്റിയിട്ടില്ല. രാജീവ്ഗാന്ധിയുടെ രക്തത്തിന്റെയും കേരളത്തിലെ പതിനായിരക്കണക്കിനു കോൺഗ്രസ്സുകാരുടെ വിയർപ്പിന്റെയും വിലയായി ലഭിച്ച ഭരണത്തെ കുരങ്ങന്റെ കൈയിലെ പൂമാലപോലെ പൊട്ടിച്ചെറിഞ്ഞിരിക്കുകയാണ്. മന്ത്രിസഭയ്ക്ക് ഒരു കാര്യത്തിലും കൂട്ടുത്തരവാദിത്വമില്ല-ചില മന്ത്രിമാർക്ക് വകുപ്പുകൾ സ്വന്തം സാമ്രാജ്യങ്ങളാണ്. മറ്റുചിലർക്ക് സ്റ്റേറ്റ് കാറും ബംഗ്ളാവും മാത്രമേയുള്ളൂ. അധികാരം ചില ബാഹ്യശക്തികൾക്കാണ്.

ഞാൻ മൂന്നുവർഷത്തിനുള്ളിൽ ഒരിക്കൽപ്പോലും ക്ളിഫ് ഹൗസിൽ പോയിട്ടില്ല. അവിടെ അധികാര ദല്ലാളന്മാരുടെ ബഹളമാണെന്നാണ് കേൾവി. അധികാരക്കുത്തക ഒരാളിലും അദ്ദേഹത്തിന്റെ കുടുംബത്തിലും ആശ്രിതരിലും മാത്രമായി ഒതുങ്ങിനിൽക്കുന്നു-യഥാർത്ഥ കോൺഗ്രസ്സുകാർക്ക് അവിടെ സ്ഥാനമില്ല. ഇന്ദിരാഭവൻ ശിങ്കിടിക്കൂട്ടങ്ങളുടെ ആസ്ഥാനം മാത്രമാണ്.

അഴിമതി നിരോധന നിയമവും കമ്മിഷനും വന്ധ്യംകരിച്ചതാണ് ഈ സർക്കാരിന്റെ ആദ്യത്തെ ഭരണ നടപടി. സ്പിരിറ്റ് കടത്ത്, പാമോയിൽ ഇടപാട്, മരുന്നുകച്ചവടം, ഉദ്യോഗസ്ഥ സ്ഥലംമാറ്റം തുടങ്ങിയ അഴിമതിയുടെ നാറിയ കഥകൾ കേട്ട് ആത്മാർത്ഥതയുള്ള കോൺഗ്രസ്സുകാരാണ് ഏറെ ദുഃഖിച്ചത്. ചില വകുപ്പുകളിൽ അഴിമതി സാദ്ധ്യതകൾ കണ്ടെത്താൻ മന്ത്രിമാരും ഉദ്യോഗസ്ഥന്മാരും അടങ്ങിയ അവിഹിത കൂട്ടുകെട്ടുകൾ ഗവേഷണം നടത്തുകയാണ്. ചില മന്ത്രിമാരും ഉദ്യോഗസ്ഥന്മാരും ശതമാനക്കണക്കിന് കപ്പം കൊടുത്താണ് ആ സ്ഥാനങ്ങളിൽ തുടരുന്നത്.

പൊലീസിൽ മുടിയഴിഞ്ഞാടുന്ന ചേരിപ്പോരുമൂലം പൊലീസ് സേനയുടെ അച്ചടക്കം ഇല്ലാതായി. അബ്കാരിച്ചട്ടങ്ങൾ ലംഘിക്കുന്നതിന് എക്സൈസ് വകുപ്പ് പരസ്യമായി കൂട്ടുനിൽക്കുന്നു. ആശുപത്രികൾ അഴിമതിയുടെ ഈജിയൻ തൊഴുത്തുകളാണ്. സ്വകാര്യ വിദ്യാഭ്യാസ സ്ഥാപനങ്ങൾ കച്ചവടകേന്ദ്രങ്ങളാണ്. സഹകരണ രാക്ഷസന്മാർ അരങ്ങുതകർക്കുന്നു. വരൾച്ച വന്നാലും വെള്ളപ്പൊക്കം വന്നാലും നേട്ടം അധികാരികൾക്കാണ്. പറയാൻ തുടങ്ങിയാൽ അന്തമില്ല.

കേരളത്തിന്റെ ഭാവിയിൽ താത്പര്യമുള്ള വരാരും ഈ നില തുടരാൻ ആഗ്രഹിക്കുന്നില്ല. ചില വൈതാളികന്മാർ ഒഴികെയുള്ള കോൺഗ്രസ്സ് പ്രവർത്തകരും അഭ്യുദയകാംക്ഷികളും അതീവ ദുഃഖിതരാണ്. മൂന്നുവർഷമായി ശൈലീമാറ്റത്തെപ്പറ്റി പല സ്നേഹിതന്മാരും പറഞ്ഞപ്പോഴും ഞാൻ യോജിച്ചിരുന്നില്ല. ചൊട്ടയിലെ ശീലം ചുടലവരെയല്ലേ. എന്റെ ശൈലി ആരു വിചാരിച്ചാലും മാറ്റില്ലെന്ന് ആണയിടുന്ന ആളെ എങ്ങനെ നേരെയാക്കും. ഇദ്ദേഹം രാജശില്പിയാണെന്ന് ചില സ്തുതിപാഠകർ പറയുമ്പോൾ രാജാവു തന്നെയാണ് വിളിച്ചുകൂവാനും ആളുണ്ട്. രാജാവ് നഗ്നനാണെന്നുമാത്രം പറയാൻ ആളില്ല.

കോൺഗ്രസ്സ് പ്രസ്ഥാനം ചിലരുടെ തറവാട്ടുസ്വത്തുപോലെയായിരിക്കുന്നു. മാലിന്യങ്ങൾ അകറ്റാൻ ഒരു ശുദ്ധികലശത്തിനു സമയമായി. അധികാരി രംഗംവിട്ടൊഴിയുക എന്നതാണ് ഏറ്റവും കരണീയമായ മാർഗ്ഗം. സ്വയം തയ്യാറില്ലെങ്കിൽ കോൺഗ്രസ്സ് ഹൈക്കമാൻറ് ആ കൃത്യം നിർവഹിക്കണം. ഹൈക്കമാൻറും തയ്യാറില്ലെങ്കിൽ വിധിയെഴുതാൻ കേരളത്തിലെ ജനങ്ങളുടെ ഹൈക്കമാൻറുണ്ട്. അടുത്ത തിരഞ്ഞെടുപ്പിൽ കനത്ത ശിക്ഷ ഏറ്റുവാങ്ങുന്നത് പാപികൾ മാത്രമായിരിക്കില്ല; നിരപരാധികളായ കോൺഗ്രസ്സുകാരുമായിരിക്കും. സ്വരം എത്ര വഷളായാലും പാട്ടു നിർത്തില്ലെന്നു ശഠിക്കുന്നവരെ ജനങ്ങൾ കൂവിയിരുത്തും.

കോൺഗ്രസ്സിന്റെ മഹത്തായ പാരമ്പര്യം നിലനിർത്താനും മൂല്യങ്ങൾ പുനഃസ്ഥാപിക്കാനും അഴിമതി വിമുക്തമായ രാഷ്ട്രീയത്തിനും കേരളത്തിലെ കോൺഗ്രസ്സിനുള്ളിൽ വ്യക്ത്യാധിഷ്ഠിതമല്ലാത്ത ഒരു നവോത്ഥാനചേരി ഉണ്ടായേ തീരൂ. കേരളത്തേയും കോൺഗ്രസ്സിനേയും പതനത്തിൽനിന്നും രക്ഷിക്കാനുള്ള ഏക പോംവഴി അതുമാത്രമാണ്. പുതിയ പടനീക്കത്തിന്റെ കുളമ്പൊച്ച കേൾക്കുന്നത് സന്തോഷകരമാണ്.

## തിരുവഞ്ചൂർ രാധാകൃഷ്ണൻ

കേരളത്തിൽ കോൺഗ്രസ്സ് നേതൃത്വം നടത്തുന്ന ഭരണഘടനാ ലംഘനമുൾപ്പെടെയുള്ള കാര്യങ്ങൾ ഹൈക്കമാൻറിനെ ധരിപ്പിക്കാനാണ് ഞങ്ങൾ ഇപ്പോൾ തീരുമാനിച്ചിരിക്കുന്നത്. ഭരണതലത്തിൽത്തന്നെ ഉദ്യോഗസ്ഥ മേധാവികളിലേക്കുകൂടി അഴിമതിയാരോപണം ഉയർന്നുതുടങ്ങിയിട്ടുണ്ട്. രാഷ്ട്രീയത്തിൽ ശാശ്വതമായി നില്ക്കുവാൻ ആഗ്രഹിക്കുന്നവർ എപ്പോഴും തങ്ങൾക്കെതിരെ അഴിമതി ആരോപണം ഉയരാതെ നോക്കണം. ഇത്തരത്തിൽ നില്ക്കുന്ന ഭരണകർത്താക്കൾക്കേ അഴിമതിയെ നിയന്ത്രിക്കാ



നാകൂ. അഴിമതിയെ നിയന്ത്രിക്കുകയെന്നത് ഗവൺമെന്റിന്റെ ഏറ്റവും പ്രധാനപ്പെട്ട ബാദ്ധ്യതയാണ്. ഇതിനു കഴിയാത്തില്ലെങ്കിൽ തകരുന്നത് ഒരു ജനതയുടെ മൂല്യബോധവും കൂടിയാണ്. കോൺഗ്രസ്സിലിന്ന് രണ്ടു സംസ്കാരങ്ങളുടെ ഏറ്റുമുട്ടൽ കൂടിയാണ് നടക്കുന്നത്. ഒരു ജനാധിപത്യ പാർട്ടിയായ കോൺഗ്രസ്സിൽ പരസ്പര ബഹുമാനവും കൂട്ടായ നേതൃത്വവും ചർച്ചകളും വേണമെന്നു ശഠിക്കുന്ന ഞങ്ങളുടെ വിഭാഗം ഏകാധിപത്യ സ്വഭാവവും അടിമത്വവും ശരിയാണെന്ന് വിശ്വസിക്കുന്ന മറ്റൊരു വിഭാഗവും. കേരളം പോലുള്ള ഒരു സംസ്ഥാനത്ത് രാഷ്ട്രീയവും ആ നിലയിലേക്ക് ഉയരുകയാണുവേണ്ടത്. അതിനുവേണ്ടി യത്നിക്കുകയും ആ വഴിക്ക് ചിന്തിക്കുകയും ചെയ്യുന്ന ഒരു നേതൃത്വമുണ്ടാകുകയും വരുംതലമുറയുടെ വിശ്വാസം തേടുകയുമാണ് ഉണ്ടാകേണ്ടത്. ഈ സാഹചര്യത്തിലാണ് ശൈലി മാറണമെന്ന മുറവിളിയുണ്ടായത്.

ഞങ്ങളുടെ ആവശ്യം ന്യായമായതുകൊണ്ട്

ശേഷം 58-ാം പേജിൽ



## എം.പി. നാരായണപിള്ള

# ചലോ ദില്ലി



ബോംബെയിൽ പ്രചരിക്കുന്ന 'കലാകൗമുദി' ദിനപത്രത്തിൽ വന്ന ആറുകോളം വാർത്തയാണ് കണ്ണുതിരുമ്മിയെണീക്കുമ്പോൾ മുന്നിൽ.

''മുഖ്യമന്ത്രിയെ മാററാൻ ലീഡർവിരുദ്ധർ ഡെൽഹിക്ക്.''

പ്രധാനമന്ത്രിയെ മാററാനല്ലേ ഡെൽഹിക്കു പോകേണ്ടത്? മുഖ്യമന്ത്രിയെ മാററാൻ പോകേണ്ടത് തിരുവനന്തപുരത്തേക്കല്ലേ?

എനിക്കു കാര്യം മനസ്സിലായില്ല.

പണ്ടാണെങ്കിൽ അച്ചടിപ്പിശകാണെന്നു കരുതാമായിരുന്നു. ഈയിടെയായി പറയത്തക്ക അച്ചടിപ്പിശകൊന്നും പത്രത്തിൽ കാണാറില്ല.

കുത്തിയിരുന്ന് ടി വാർത്ത മുഴുവൻ വായിച്ചപ്പോൾ തലക്കെട്ട് സ്ഥിരീകരിക്കപ്പെട്ടു.

മുഖ്യമന്ത്രിസ്ഥാനത്തുനിന്ന് കെ. കരുണാകരനെ മാററിത്തരണമെന്ന നിവേദനവുമായി ചിലർ കോൺഗ്രസ്സ് ഹൈക്കമാൻഡിലെത്താൻ ശ്രമിക്കുന്നു. അവരുടെ കരച്ചിലും പിഴിച്ചിലും കണ്ട് കരളലിയുമ്പോൾ കരുണാകരനടക്കമുള്ള ഹൈക്കമാൻഡ് കരുണാകരനെ മാററി പന്തളം സുധാകരനെയോ ടി.എച്ച്. മുസ്തഫയെയോ വയലാർ രവിയെയോ ഉമ്മൻചാണ്ടിയെയോ വി.എം. സുധീരനെയോ തൽസ്ഥാനത്തേക്കു നിയമിക്കുന്നു.

ഇന്ദിരാഗാന്ധിയുടെ ഭരണത്തിന്റെ ഉത്തരാർദ്ധത്തിലും രാജീവ്ഗാന്ധിയുടെ ഭരണകാലത്തും ഇങ്ങനെയൊക്കെ സംഭവിച്ചിട്ടുണ്ട്. അതിന്റെ ഫലം അനുഭവിച്ചിട്ടുമുണ്ട്. പൊലീസ് ഇൻസ്പെക്ടർമാരെ സ്ഥലംമാററുന്നതിലും ലാഘവത്തോടെ ആന്ധ്രയിലെ മുഖ്യമന്ത്രിമാരെ മാററിയതായിരുന്നു തെലുങ്കുദേശം ശക്തിപ്പെടാൻ കാരണം. തെലുങ്കന്റെ ആത്മാഭിമാനത്തെ സ്പർശിച്ചപ്പോഴല്ലേ എൻ.ടി.ആർ കോൺഗ്രസ്സിനെ തൂത്തുവാരിയത്.

കൊണ്ടാലും അറിയില്ലാത്ത വർഗ്ഗത്തിൽപ്പെട്ടതാണ് കോൺഗ്രസ്സുകാർ. ചരിത്രത്തിന്റെ പാഠമുൾക്കൊള്ളാൻ അവർ അശക്തരാണ്. ''ലീഡർ വിരുദ്ധർ ഡെൽഹിക്ക്'' എന്നു വായിക്കുന്ന എന്നെയും നിങ്ങളേയുംപോലുള്ള സാധാരണ മനുഷ്യരുടെ മനസ്സിൽ വരുന്ന ശങ്ക എന്താണ്?

കരുണാകരനായാലും കുഞ്ഞാലിക്കുട്ടിയായാലും സംസ്ഥാനം ഭരിക്കാൻ നമ്മൾ തിരഞ്ഞെടുത്തു വിട്ടതാണ്. അവരെ മാററണമെന്ന് ആർക്കെങ്കിലും മോഹം വന്നാൽ പറയേണ്ടത് അവരെ നിയമിച്ച നമ്മുടടുത്തോ, അതോ നരസിംഹറാവുവിന്റെയടുത്തോ? ഹൈക്കമാൻഡിൽ അപേക്ഷയുമായി പോകുന്നത് കേരളത്തിലെ ജനങ്ങളോടു കാണിക്കുന്ന ശുദ്ധധിക്കാരമല്ലേ? നരസിംഹറാവുവിന് എന്തു സ്വാധീനമാണ് കേരളത്തിലുള്ളത്? കുഞ്ഞാലിക്കുട്ടിയുടെ നിയോജകമണ്ഡലത്തിൽപ്പോയി ലീഗിനെതിരേ മത്സരിച്ചു ജയിക്കാൻ ഇന്ത്യൻ പ്രധാനമന്ത്രിക്കു പററുമോ? ജനങ്ങളുടെ വിധി മാനിക്കുന്ന ഒരാൾ കോൺഗ്രസ്സ് ഹൈക്കമാൻഡിൽ പരാതിയുമായി പോകുമോ?

പോകും.

എപ്പോഴാണ്? നേരായ വഴിക്ക് മുഖ്യമന്ത്രിയെ മാററാൻ തങ്ങൾക്കു കഴിവില്ലെന്ന് പൂർണ്ണബോദ്ധ്യം വരുമ്പോൾ. പ്രത്യേകിച്ചും വിമാനത്തിൽ ടിക്കററെടുക്കാൻ ഭൂപണയബാങ്കിൽനിന്നു കടമെടുക്കേണ്ടവിധം നിരക്കു വർദ്ധിച്ച ഇക്കാലത്ത്.

അതൊന്നുംകൂടാതെ മൂന്നു ഷീററ് വെള്ളക്കടലാസുകൊണ്ട് പ്രശ്നം നമുക്കു പരിഹരിച്ചുകൊടുക്കാം. കരുണാകരനെ മാററിക്കൊടുക്കാം.

ലീഡർ മാറിത്തരണമെന്ന് രണ്ടുവരിയെഴുതി അതിനുകീഴേ ഭൂരിപക്ഷം കോൺഗ്രസ്സ് എം.എൽ.എമാർ ഒപ്പിട്ടുതന്നാൽ മതി. വെറും ഒപ്പു പോരാ. വിരലടയാളംതന്നെ വേണം. നാളെ മാററിപ്പറഞ്ഞാൽ ഫിംഗർ പ്രിൻറ് ബ്യൂറോയിൽ കൊടുത്തു പരിശോധിപ്പിച്ച് സത്യാവസ്ഥ മനസ്സിലാക്കാമല്ലോ. പി.പി. ജോർജ്ജിന്റെ ഒപ്പ് അല്പം പരിശീലനമുണ്ടെങ്കിൽ ആർക്കുമിടാം. ഫിംഗർ പ്രിൻറ് അതുപോലല്ലല്ലോ.

ഭൂരിപക്ഷം കോൺഗ്രസ്സ് എം.എൽ.എമാർ ഒപ്പിട്ടാൽ, രണ്ടുമണിക്കൂറിനകം ലീഡർ സ്ഥലം കാലിയാക്കും. (പൂജയുടെ സാധനങ്ങളും അല്ലറചില്ലറ മരുന്നുകളുമൊക്കെ പൊതിഞ്ഞുകെട്ടാനാണ് ഈ രണ്ടുമണിക്കൂർ സമയം കൊടുക്കുന്നത്. ഏതു ജോലിയിൽനിന്നു പിരിച്ചുവിടുമ്പോഴും നോട്ടീസ് കൊടുക്കണമല്ലോ.)

ഇത്രയെളുപ്പമായ കാര്യത്തിന് ഈ കാശൊക്കെ ചെലവാക്കി എന്തിനാണ് ഡെൽഹിയാത്ര?

ഭൂരിപക്ഷമില്ലാത്തവരാണ് യാത്രകൾ നടത്തുക. നമ്മൾ കേട്ടിരിക്കുന്നത് ഭൂരിപക്ഷമുള്ളയാൾ ലീഡറായിരിക്കണമെന്നല്ലേ? ആളെ നമുക്കിഷ്ടപ്പെടുകയോ പെടാതിരിക്കുകയോ ചെയ്യാം. ഭൂരിപക്ഷമുണ്ടെങ്കിൽ സമ്മതിച്ചല്ലേ പററൂ. അതാണല്ലോ ജനാധിപത്യത്തിലെ കടമ്പ.

ഈ കടമ്പയാണ് കോൺഗ്രസ്സിലെ വിമതർക്കു കടക്കാൻ പററാത്തത്.

അതിനു പകരം അവർ ഹെഡ്ഡാപ്പീസിൽ സഹായാഭ്യർത്ഥനയുമായി പോകുമ്പോൾ കാണുന്നത് സ്വന്തം നാട്ടിൽ വേരില്ലാത്ത മനുഷ്യരുടെ പഴയ കൂട്ടമാണ്. മാറാത്ത അസംതൃപ്തിയുമായി കഴിയുന്നവർ. സ്വന്തം സംസ്ഥാനത്തെ ഭരണത്തെ കേന്ദ്രത്തിന്റെ അധികാരവും സി.ബി.ഐ കണക്ഷനുമുപയോഗിച്ച് എങ്ങനെ സ്വാധീനിക്കാമെന്ന് ആലോചിക്കുന്നവർ.

അവരുടെ കണ്ണിൽ ബ്രിട്ടീഷുകാരുടെ കാലത്തെ നാട്ടുരാജാക്കന്മാരെപ്പോലെയാണ് സംസ്ഥാന ഭരണകൂടങ്ങൾ. ഭരണഘടന വിവക്ഷിക്കുന്ന ഒരു ഫെഡറൽ സംസ്കാരത്തിന്റെ ഒന്നാംനമ്പർ ശത്രു ഇന്ന് ഓരോ പാർട്ടികളുടേയും അഖിലേന്ത്യാ നേതൃത്വമാണ്.

ഉദാഹരണത്തിന്, ഈയിടെയായി മഹാരാഷ്ട്ര മുഖ്യമന്ത്രി ശരദ്പവാറിനെതിരേ എണ്ണമററ അഴിമതിയാരോപണങ്ങൾ തൂക്കട ഉദ്യോഗസ്ഥന്മാരെയും പെൻഷൻകാരെയുംകൊണ്ട് പറഞ്ഞുപരത്തുന്നത് അദ്ദേഹത്തിന്റെ പാർട്ടിയിലെ നേതാക്കന്മാരാണ്; പ്രതിപക്ഷമല്ല. അതിനുമപ്പുറം ഒരു വേലകൂടി നടക്കുന്നു. ബോംബെയിലെ വലിയ പത്രാധിപന്മാർ ഒരു പ്രൈവററ് ക്ളബ്ബുണ്ടാക്കിയിരിക്കുകയാണ്. പവാറിനെതിരേ നുണകൾ അച്ചടിക്കാനും ദുഷ്പ്രചരണം പ്രോത്സാഹിപ്പിക്കാനും. അതിന്റെ ഉത്സാഹക്കമ്മിററി ദില്ലിയിലിരിക്കുന്ന കോൺഗ്രസ്സ് നേതാക്കളും.

ഇതുപോലൊരവസ്ഥ കേരളത്തിലുണ്ടാക്കാനാണ് ലീഡർ വിരുദ്ധരുടെ ശ്രമം.

ഇവിടൊരു ചെറിയ തടസ്സമേയുള്ളൂ. ആഭ്യന്തരമന്ത്രി ചവാനെക്കാൾ മാന്യനാണ് എ.കെ. ആൻറണി. അതുകൊണ്ട് ക്രൂരത ഒരുപരിധിക്കപ്പുറം പോണില്ല.

അതുകൊണ്ട് ദില്ലിക്കു പറക്കുന്ന നേരംകൂടി നാട്ടിലെ ജനങ്ങൾക്കിടയിൽ കരുണാകരവിരോധം പ്രചരിപ്പിക്കുന്നതല്ലേ നേരായ വഴി?

ജനപ്രതിനിധികൾ ഭീരുക്കളാകരുത്. ഏതു പൊതുപ്രവർത്തകന്റെയും ലക്ഷ്യം മുഖ്യമന്ത്രിയും പ്രധാനമന്ത്രിയും ആവുക എന്നതുതന്നെയായിരിക്കണം. രാജ്യം നന്നാക്കാനുള്ള സ്വന്തം ഐഡിയകൾ നടപ്പിലാക്കാനുള്ള വഴിയാണത്. അതിൽ നാണിക്കാനൊന്നുമില്ല. അതു തുറന്നുപറഞ്ഞാൽ ഭരണത്തിലിരിക്കുന്നവർ ശത്രുക്കളാകും. അതിലും തെററില്ല. അതാണല്ലോ യഥാർത്ഥ രാഷ്ട്രീയം. ആ പരിപാടി പാർട്ടിക്കകത്ത് ഭൂരിപക്ഷമുണ്ടാക്കി നേടേണ്ടതാണ്. ഹെഡ്ഡാപ്പീസിൽനിന്നുള്ള അപ്പോയിൻറ്മെൻറ് ലെററിലൂടെയാകുമ്പോഴാണ് ജനാധിപത്യത്തിന്റെ ആപ്പീസു പൂട്ടുന്നത്.

അതുകൊണ്ട് ''നരസിംഹറാവുവിനെ മാററുക'' എന്നതിൽ ക്കുറഞ്ഞ ഒരു ലക്ഷ്യത്തിന് നമ്മൾ ദില്ലിക്കു പോകരുത്. അതറിഞ്ഞുകൊണ്ടല്ലേ വിമാനത്തിന്റെ ചാർജ്ജ് അദ്ദേഹം തന്നെ ഇത്രയധികം വർദ്ധിപ്പിച്ചിരിക്കുന്നത്.



## വി.കെ. മാധവൻകുട്ടി

# മലയാളികളുടെ ഒരു കൊച്ചു മാമാങ്കം



രണ്ടുകൊല്ലം മുമ്പാണത്. അന്നത്തെ കേരളമുഖ്യമന്ത്രിയായിരുന്ന ഇ.കെ.നായനാരും, വ്യവസായ മന്ത്രിയായിരുന്ന കെ.ആർ.ഗൗരിയമ്മയും അവരുടെ സെക്രട്ടറിമാരും അമേരിക്കയ്ക്ക് പോയി. അവിടെ ഫ്ളോറിഡയിൽ വച്ചുനടന്ന അമേരിക്കൻ മലയാളികളുടെ സമ്മേളനത്തിൽ പങ്കെടുക്കാൻ.

പ്രതിപക്ഷത്തിരുന്ന കോൺഗ്രസ്സും സഖ്യകക്ഷികളും പ്രതിഷേധിച്ചു. ''ഇതെന്തിനാ'' എന്നു ചോദിച്ചു. അനാവശ്യച്ചെലവ്, ഖജനാവ് ധൂർത്തടി എന്നൊക്കെ ആരോപിച്ചു. അമേരിക്കയിൽ നിന്ന് കേരളത്തിലേക്ക് മൂലധന നിക്ഷേപം ആകർഷിക്കാൻ എന്ന് വിശദീകരണവും നല്കി. നായനാർ മടങ്ങിവന്ന് അമേരിക്കൻ യാത്രയെക്കുറിച്ച് യാത്രാവിവരണം എഴുതി.

ഇപ്രാവശ്യം സമ്മേളനം നടന്നത് കാനഡയിലെ ടോറൻടോ നഗരത്തിൽ വച്ചാണ്. റവന്യൂമന്ത്രി കെ.എം.മാണിയും വ്യവസായ മന്ത്രി കുഞ്ഞാലിക്കുട്ടിയും പങ്കെടുത്തു. പ്രതിപക്ഷത്തുനിന്ന് പ്രതിഷേധമുണ്ടായി. നിക്ഷേപസാധ്യതകൾ അന്വേഷിക്കാനാണ് ഇവരും പോയത്.

പ്രതിപക്ഷത്തിരിക്കുമ്പോൾ ഭരണപക്ഷത്തുനിന്ന് ചെയ്യുന്നതെന്തും എതിർക്കുക, ഭരണപക്ഷത്തിലെത്തുമ്പോൾ അതൊക്കെ തങ്ങളും ആവർത്തിക്കുക എന്നതാണല്ലോ കേരളത്തിലെ കീഴ്വഴക്കം. ഭരണപക്ഷവും പ്രതിപക്ഷവും തമ്മിൽ തിരിച്ചറിയാതിരിക്കാനും അതാണു കാരണം. ''നിങ്ങൾ പോയിട്ട് എന്തു കിട്ടി'' എന്ന് ഇരുകൂട്ടരും പരസ്പരം ചോദിക്കാം. ചോദിക്കുമെന്നുള്ള പേടികൊണ്ട് മടങ്ങിവന്നാൽ മിണ്ടാതിരിക്കാം.

യാത്ര സുഖമായി. പലതും കണ്ടു. പലരേയും കണ്ടു.

''ഫോക്കാനാ ''കൺവെൻഷൻ എന്നാണിപ്പോൾ ഈ സമ്മേളനം അറിയപ്പെടുന്നത്. അമേരിക്കൻ ഐക്യനാടുകളും കാനഡയും കൂടിയുള്ള ഉത്തര അമേരിക്കയിലെ കേരളീയ സംഘടനകളുടെ ഫെഡറേഷൻ-ഫെഡറേഷൻ ഓഫ് കേരള അസോസിയേഷൻസ് ഓഫ് അമേരിക്ക-എന്നർത്ഥം. രണ്ടുകൊല്ലം കൂടുമ്പോൾ ഒരിക്കൽ സമ്മേളിക്കുന്നു.

ഇപ്രാവശ്യം ഫോക്കാനയ്ക്കു പോകുന്നുണ്ടോ, ഇക്കൊല്ലം എവിടെ വച്ചാണ്, ആരൊക്കെയാണ് പോകുന്നത്, എത്ര പ്രാവശ്യം ഫോക്കാനയ്ക്കു പോയി. ഇപ്രാവശ്യം ഒന്നുപോയാൽ കൊള്ളാമായിരുന്നു എന്നി[illegible]ന്നെ രാഷ്ട്രീയക്കാരും സാഹിത്യകാരന്മാരും, പത്രപ്രവർത്തകരും ഇടയ്ക്ക് പറയുന്നതുകേൾക്കാം. ഒരു അമേരിക്കൻ സന്ദർശനം തരമാകാം, യാത്രാമദ്ധ്യേ മററു രാജ്യങ്ങളും സന്ദർശിക്കാൻ പററും. ബന്ധുക്കളെയും സുഹൃത്തുക്കളെയും കാണാൻ ഒരു അവസരവുമാണ്.

ഫോക്കാനയുടെ ആറാ[illegible] സമ്മേളനമാണ് ടൊറന്റോവിൽ വച്ചു നടന്നത്. കാനഡയിൽ വച്ചുനടക്കുന്ന ആദ്യത്തെ സമ്മേളനമായതുകൊണ്ട് ആതിഥ്യം വഹിക്കുന്ന സംഘടന സമ്മേളനം മുൻ സമ്മേളനങ്ങളേക്കാൾ നന്നാക്കാൻ നോക്കി. ധാരാളം പേർ പങ്കെടുത്തു. വിവിധ കേരളീയ സംഘടനകൾ തമ്മിലുള്ള കിടമത്സരം സമ്മേളനം വിജയിപ്പിക്കുന്നതിൽ മാത്രം ഒതുങ്ങി നില്ക്കുന്നില്ല എന്ന് പലപ്പോഴും തോന്നി. സ്വാഗത പ്രസംഗങ്ങളുടെ നന്ദി പ്രകടനങ്ങളുടെയും കാര്യത്തിലുംകൂടി ഇതൊക്കെ പ്രകടമായിരുന്നു. എത്രയെത്ര സ്വാഗതങ്ങൾ, എത്രയെത്ര നന്ദിപ്രകടനങ്ങൾ!

ന്യൂയോർക്കിൽ വച്ച് 84-ൽ നടന്ന ആദ്യ സമ്മേളനത്തിൽ അന്ന് കേരള ആഭ്യന്തര മന്ത്രിയായിരുന്ന വയലാർ രവിയും ഇംഗ്ളണ്ടിലെ ഇന്ത്യൻ ഹൈക്കമ്മിഷണറായ ഡോക്ടർ സെയ്ദ് മുഹമ്മദും ഉണ്ടായിരുന്നു. അന്ന് ആരാണ് ഉദ്ഘാടനം ചെയ്യേണ്ടത് എന്നതിനെക്കുറിച്ച് സംഘാടകർ തമ്മിൽ ഭയങ്കര തർക്കം. രവി ജയിച്ചു. ഒന്നു ശ്രദ്ധിച്ചു. ഒരിക്കൽ ഈ സമ്മേളനത്തിന് വിശിഷ്ടാതിഥിയുമായി പങ്കെടുത്ത മന്ത്രിമാരാരും തന്നെ അടുത്ത സമ്മേളനമാകുമ്പോഴേക്ക് അധികാരത്തിൽ ഉണ്ടായിട്ടില്ല എന്ന്. മാണിയും കുഞ്ഞാലിക്കുട്ടിയും ഇത് ശ്രദ്ധിച്ചിരിക്കുകയില്ല. റവന്യൂമന്ത്രി മാണി തന്നെയാണ് ഉദ്ഘാടനം നടത്തിയത്

[illegible]ഞ്ഞുമാണിക്കു കിട്ടിയ കരഘോഷവും സമ്മേളനത്തിനുവന്ന ഒൺടാറിലോ സ്റ്റേറ്റ് പ്രീമിയറെ അദ്ഭുതപ്പെടുത്തി. 'ഒരു റവന്യൂമന്ത്രി ഇത്രയ്ക്ക് ജനസമ്മതനാകുന്നതെങ്ങനെ''-തന്റെ പ്രസംഗത്തിൽ അദ്ദേഹം ചോദിച്ചു.

വിളക്കുകൊളുത്തിയാണ് ഉദ്ഘാടന കർമ്മം നടത്തിയത്. മന്ത്രി. കുഞ്ഞാലിക്കുട്ടിയും

ഒൺടാറിയോ പ്രീമിയറും സംഘാടകരുമൊക്കെ അരങ്ങത്ത് ഉണ്ടായിരുന്നു. ആദ്യത്തെ സമ്മേളനവും വിളക്കുകൊളുത്തിയാണ് ഉദ്ഘാടനം ചെയ്തത്. എന്നാൽ വിളക്കിന് രൂപാന്തരം ഉണ്ടായിരിക്കുന്നു. വിളക്കിന്റെ മുകളിൽ ഒരു കുരിശ്. വിളക്കിന്റെ തണ്ടിൽ ഒരു ചന്ദ്രക്കല. ആർക്കും പ്രതിഷേധിക്കാനായില്ല. തികഞ്ഞ സെക്കുലറിസത്തിന്റെ പ്രതീകം! ''വെളിച്ചം ദുഃഖമാണുണ്ണീ, തമസ്സല്ലോ സുഖപ്രദം'' എന്ന് എഴുതിയ മഹാകവി അക്കിത്തവും ഇതിന് സാക്ഷിയാണ്. ചന്ദ്രക്കല താഴെയായത് മുസ്ലിം പ്രാതിനിധ്യ ശതമാനം അമേരിക്കൻ മലയാളികളുടെ ഇടയിൽ കുറവായതിന്റെ പ്രതീകമല്ലായിരിക്കാം. ആണോ?

ആദ്യം ഏകദേശം ഇരുപതുകൊല്ലം മുമ്പ് അമേരിക്കയിൽ പോയപ്പോൾ അമേരിക്കൻ മലയാളികളെ കണ്ടു. ഇപ്പോൾ അമേരിക്കൻ മലയാളി ക്രിസ്ത്യാനികളെയും, നായന്മാരെയും, ഈഴവന്മാരെയും മററും കാണാൻ പററും. അമേരിക്കൻ മലയാളികളുടെ ഇടയിൽ എൻ.എസ്.എസ്സും, എസ്.എൻ.ഡി.പിയും ഒക്കെ എത്തിയിട്ടുണ്ട്. നിലയ്ക്കൽ സംഭവകാലത്ത് അവരും ചേരിതിരിയുന്നത് ശ്രദ്ധിച്ചിരുന്നു.

മന്ത്രിമാരായ മാണിയും കുഞ്ഞാലിക്കുട്ടിയും ആശ്വസിച്ചു. കേരളത്തിൽനിന്ന് കുറച്ചുദിവസം മാറിനില്ക്കാമല്ലോ. പ്രതിപക്ഷത്തിന്റെ ആരോപണം കേൾക്കാതിരിക്കാമല്ലോ. ഇവിടെ വന്ന് മലയാളി സഹോദരങ്ങളെ കാണാമല്ലോ. രണ്ടുപേരും അല്പം ഖേദപൂർവ്വം പറഞ്ഞു, ''ഉടൻ പോകണം നിയമസഭ നടക്കുകയാണ്.'' ആശ്വാസത്തിനും ഒരു അതിരുണ്ട്! അവിടെയുണ്ടായിരുന്ന ദിവസങ്ങളിൽ നിത്യ രാഷ്ട്രീയത്തിന്റെ സമ്മർദ്ദങ്ങൾ അനുഭവിക്കാതെ അവർ കഴിച്ചുകൂട്ടി. ''മൂലധന നിക്ഷേപം ഉണ്ടാകണമെന്നു പറഞ്ഞിട്ടാണ് വന്നത്. ഒന്നും കാണാനില്ല''–കുഞ്ഞാലിക്കുട്ടി പറഞ്ഞു. ''ഒക്കെ പതുക്കെ വരും എന്നാണിവർ പറയുന്നത്.'' ഭാരവാഹികളിൽ ഒരാൾ കുഞ്ഞാലിക്കുട്ടിയുടെ പ്രസംഗാന്ത്യം വന്നു പറഞ്ഞു, ''കേരളത്തിലും എല്ലാം പതുക്കെയാണല്ലോ.'' കുഞ്ഞാലിക്കുട്ടിയും ഉദ്യോഗസ്ഥരും കനേഡിയൻ അധികൃതരും വ്യവസായികളുമായി ചർച്ചകൾ നടത്തി. ഫലം കാത്തിരിക്കാം.

ഉദ്ഘാടന സമ്മേളനം നാലുമണിക്കൂറോളം നീണ്ടുനിന്നു. മന്ത്രിമാരെ ചെണ്ടമേളത്തിന്റെയും, താലപ്പൊലിയുടെയും അകമ്പടിയോടെ സമ്മേളനം നടക്കുന്ന ഹോട്ടൽ ചുററി ഹാളിലേക്ക് ആനയിച്ച് മുൻസീററുകളിലിരുത്തി. ഉദ്ഘാടനപ്രസംഗം കഴിഞ്ഞ് അദ്ധ്യക്ഷ പ്രസംഗം കേൾക്കാൻ സമയമില്ലാത്ത മന്ത്രിമാർക്ക് ഇത് പുതിയ ഒരു അനുഭവമായിരുന്നു. ഏകദേശം രണ്ടുരണ്ടര മണിക്കൂർ കഴിഞ്ഞാണ് ഉദ്ഘാടന പ്രസംഗം ഉണ്ടായത്. അതുവരെ സ്വാഗതപ്രസംഗ പരമ്പര, ബാലെ, പാട്ട്, നൃത്തം, നാടകം അങ്ങനെ പലതും. സമാപന ചടങ്ങ് അത്താഴത്തോടെയായിരുന്നു. മൂവായിരത്തിൽപ്പരം പേർ പങ്കുകൊണ്ടു. അത്താഴം കഴിഞ്ഞ് മന്ത്രിമാർ രണ്ടും പ്രസംഗിച്ചു. ഉദ്ഘാടന ചടങ്ങിൽ മഹാകവി അക്കിത്തം സദസ്യരിൽ ഒരാളായിരുന്നു. സമാപന ചടങ്ങിൽ ''ഭാഷയ്ക്കൊരു ഡോളർ'' എന്ന പവനിക്ക് അവിടെ കിട്ടിയ സംഭാവന ഫോക്കാനയ്ക്കുവേണ്ടി ഏററുവാങ്ങി. ആ അവസരത്തിൽ ഒരു ചെറുപ്രസംഗത്തിനും അവസരം കിട്ടി.

സാഹിത്യകാരന്മാരെ സമ്മേളനത്തിനു ക്ഷണിക്കൽ പതിവാണ്. അതിനെക്കുറിച്ച് കേരളത്തിലെ പത്രങ്ങളിൽ വാർത്തയും പതിവാണ്. പക്ഷെ ക്ഷണിക്കപ്പെട്ടവർക്ക് അവിടെ ചെല്ലുവാൻ നിരാശ തോന്നാറുണ്ടോ? വേണ്ടത്ര ശ്രദ്ധിക്കപ്പെടുന്നില്ലെന്നു തോന്നാറില്ലേ? ഒരു സാഹിത്യ സമ്മേളനത്തിനല്ല വിളിക്കുന്നത് എന്നു കരുതിയാൽ മതി. പലരേയും ക്ഷണിക്കുന്ന കൂട്ടത്തിൽ സാഹിത്യകാരനും എന്നുകരുതിയാൽ നിരാശയ്ക്കു ഇടയുണ്ടാകില്ല. എത്ര വലിയ സാഹിത്യകാരനായാലും മുമ്പിലെഴുന്നള്ളിച്ചുകൊണ്ടു പോകുന്നതു കണ്ടില്ലേ. ക്ഷണിച്ചു, അവരും വന്നു. ഏതെങ്കിലും പരിപാടിയിൽ അവരേയും പങ്കുകൊള്ളിക്കാം എന്നൊരു സമീപനം അനുഭവപ്പെടുന്നു. അതുപോരാ എന്നും തോന്നി. 'മഹാകവി അക്കിത്തവും ചെമ്മനം ചാക്കോയും ഇക്കൊല്ലം ഉണ്ടായിരുന്നു. മഹാകവിയുടെ സാന്നിദ്ധ്യം കുറേക്കൂടി, വേണ്ടവിധത്തിൽ ഉപയോഗപ്പെടുത്താമായിരുന്നില്ലേ. ക്ഷണിക്കപ്പെട്ട സാഹിത്യകാരന്റെ ആതിഥേയൻ അല്ലെങ്കിൽ സ്പോൺസർ നോക്കട്ടെ എന്ന നില മാറണം. മാറിയില്ലെങ്കിൽ ''ഇനി പോകണോ'' എന്ന് സാഹിത്യകാരന്മാരും ആലോചിക്കണം. അമേരിക്കകാണൽ മററുവിധത്തിലും നടത്താമല്ലോ.

സമ്മേളനത്തെക്കുറിച്ച് പബ്ളിസിററിയിൽ താത്പര്യം കുറഞ്ഞപോലെ തോന്നുകയായി. അമേരിക്കയിലെ മലയാള മാധ്യമങ്ങൾ ഇതിനെക്കുറിച്ച് റിപ്പോർട്ടുകൾ കൊടുക്കും. കേരളത്തിലെ മാധ്യമങ്ങളിൽ വലിയ താത്പര്യം കണ്ടില്ല. ആദ്യ സമ്മേളനത്തിന് ചിലപ്പോൾ സംഘാടകരിലൊരാൾ ''മലയാള പത്രക്കാർക്ക് എന്തെങ്കിലും എഴുതടെ'' എന്ന പരാമർശം കേട്ടത് ഓർമ്മവന്നു.

പ്രവാസ സാഹിത്യത്തെക്കുറിച്ച് ഒരു ചർച്ചയുണ്ടായി. പ്രവാസ സാഹിത്യം ഒരു പുതിയ ശാഖയായി കാണാൻ ചിലർ വട്ടംകൂട്ടുന്നു. പ്രവാസ സാഹിത്യം എന്നു വച്ചാൽ മറുനാടൻ മലയാളിയുടെതോ, വിദേശ മലയാളിയുടെതോ? മറുനാടൻ മലയാളി മലയാള സാഹിത്യത്തിന് ധാരാളം സംഭാവന നല്കിയിട്ടുണ്ട്, നല്കിക്കൊണ്ടിരിക്കുന്നു. ആദ്യംമുതലേ അങ്ങനെയാണ്. ഇപ്പോൾ പുതിയ ഒരു ശാഖ കണ്ടുപിടിക്കുന്നതിൽ ചില പന്തികേടുതോന്നി. ഇനി പ്രവാസ മലയാള സാഹിത്യ കവികളും, നോവലിസ്ററുകളും, അവാർഡുകളും ഉണ്ടാകുമോ? ഈ പ്രവണത എത്ര നന്ന്? എന്താണ് പ്രവാസ സാഹിത്യം? ഒ.വി.വിജയൻ പ്രവാസ സാഹിത്യകാരനല്ലേ? എസ്.കെ.പൊറെറക്കാട്ടോ? ഈ നിലയ്ക്ക് സാഹിത്യപോഷണം വേണോ?

അമേരിക്കയിലെ മലയാളി നഴ്സുമാരുടെ പ്രശ്നങ്ങൾ-അവർ 75000 പേരിലധികമുണ്ടത്രേ-മചകുമതത്തിന്റെ പ്രശ്നങ്ങൾ, മത സൗഹാർദ്ദം, നിരൂപണ സാഹിത്യം, കവിതാ പാരായണം, ചിരിയരങ്ങ് എന്നിങ്ങനെ പല സെമിനാറുകളും പരിപാടികളും നടന്ന മതസൗഹാർദ്ദ സെമിനാർ ഉദ്ഘാടനം ചെയ്യാൻ കുഞ്ഞാലിക്കുട്ടിയെ ആയിരുന്നു ക്ഷണിച്ചിരുന്നത്. അദ്ദേഹം വന്നില്ല. ഒരു പാതിരി ആയിരുന്നു അദ്ധ്യക്ഷൻ. മതസൗഹാർദ്ദത്തിന്റെ പേരിൽ കാട്ടിക്കൂട്ടുന്ന പലതിലും അമേരിക്കൻ മലയാളികൾക്കിടയിലും എതിർപ്പുണ്ടെന്ന് ചില പ്രസംഗങ്ങൾ തെളിയിച്ചു. പല സെമിനാറുകളും ഒരേസമയത്തു നടന്നതിനാൽ തിരക്കു കുറവിന് കാരണമായി.

നല്ല കവിതകൾ എഴുതിയിരുന്ന ചെറിയാൻ കെ.ചെറിയാനെ ഓർമ്മയില്ലേ? അമേരിക്കയിലെ ''ഈ പ്രവാസ സാഹിത്യകാരന്റെ'' സാന്നിധ്യം ഇഷ്ടപ്പെട്ടു. പല ചർച്ചകളിലും സജീവമായി പങ്കെടുത്തു. ശക്തമായ കവിതകൾ ഇനിയും എഴുതി മലയാള സാഹിത്യകാരനായി അറിയാൻ ആഗ്രഹിക്കുന്നു ചെറിയാൻ. കവിതയെഴുതുന്നതിലും പ്രസംഗിക്കുന്നതിലും ശക്തിയേറെയുണ്ട് അമേരിക്കയിൽനിന്നുള്ള ആദ്യത്തെ ഈ പ്രവാസ സാഹിത്യകാരന്! നാടുവിട്ടുപോയി അമേരിക്കയിൽ കുടിയേറിപ്പാർത്തിട്ടും കേരളത്തിൽ വേരുറപ്പിച്ചുകൊണ്ട് ചെറിയാൻ മുൻപന്തിയിൽ നിലകൊള്ളുന്നു. ആധുനിക കവിതകളിലെ അന്തസ്സുത്ത വാററിക്കുടിക്കുന്നുമുണ്ട്. തന്റെ അടുത്തകാലത്തെ കവിതകളിൽ അത് പ്രകടമാക്കുന്നുമുണ്ട്.

ആദ്യത്തെ ഫോക്കാന സമ്മേളനത്തിനു ശേഷം ഒരു തലമുറ കൗമാരപ്രായത്തിലെത്തിക്കഴിഞ്ഞു. അവരുടെ സാന്നിധ്യം പ്രകടമായിരുന്നു. മലയാളം എഴുതാനും, വായിക്കാനും അറിയാതെ, സംസാരിച്ചാൽ കുറച്ചു മനസ്സിലാകുന്ന ഒരു തലമുറ വളരുന്നു. അവരുടെ വേരുകൾ കേരളത്തിന്റെ സംസ്കാരത്തിൽ അധിഷ്ഠിതമാകണമെന്ന് അച്ഛനമ്മമാർക്കുണ്ട്. പുതിയ തലമുറയെ അമേരിക്കൻ സംസ്കാരം ബാധിക്കുന്നുണ്ട്. യൂത്ത് ഡിന്നറും, ഡാൻസും ഒക്കെയാണവർക്ക് കൂടുതൽ അഭികാമ്യമായി തോന്നിയിട്ടുള്ളത്. ഫോക്കാന രണ്ടുകൊല്ലത്തിലൊരിക്കൽ ഒരുക്കുന്ന ഒരു സമാഗമമായി ക്രമേണ തീരുന്നില്ലേ? ഉണ്ടെന്നു പറയാം. സമ്മേളനത്തിന്റെ സ്വഭാവം അങ്ങനെ പരിണമിക്കണമെന്നുതോന്നി. അതിൽ തെററില്ല. ഉത്തര അമേരിക്കയിലുള്ള മലയാളികൾ ഇടയ്ക്ക് സന്ധിക്കട്ടെ, പരസ്പരം ആശയങ്ങൾ കൈമാറട്ടെ. പൈതൃകവും വേരുകളും ഓർമ്മിക്കട്ടെ. വരുന്ന തലമുറയ്ക്കു തങ്ങളുടെ വേരുകൾ എന്താണ് എന്നു മനസ്സിലാക്കിക്കൊടുക്കുന്നതിൽ അവർക്ക് വിജയം നേരാം. ഫോക്കാന ഒരു മലയാള സമ്മേളനമായി തെററിദ്ധരിക്കരുത്. ഫോക്കാന അമേരിക്കൻ മലയാളികളുടെ ഒരു കൊച്ചു ''മാമാങ്ക''മാണ്.



# ചിലഗാന്ധിസന്തതികൾ



ടി.എൻ. ഗോപകുമാർ



ഒരു പ്രസ്ഥാനത്തെക്കുറിച്ചുള്ള ചർച്ചകളെപ്പോലെതന്നെ പ്രസ്ഥാനനേതൃത്വങ്ങളും ചർച്ചചെയ്യപ്പെടണമെന്ന വാദം അംഗീകരിക്കാൻ മടിയുള്ളവരിൽ കൂടുതൽ യാഥാസ്ഥിതികരായ കമ്മ്യൂണിസ്ററുകാരായിരിക്കും. പ്രസ്ഥാനവും വ്യക്തിയും തമ്മിലുള്ള ബന്ധത്തെ, പ്രസ്ഥാനത്തിന്റെ ദീർഘകാലതാത്പര്യങ്ങളുടെ പേരിൽ, വ്യക്തിവിദ്വേഷത്തിലേക്കു നയിച്ച ഒട്ടേറെ കഥകൾ കമ്മ്യൂണിസത്തിന്റെ ഏടുകളിലുണ്ട്. അങ്ങനെ ഒട്ടേറെ നേതാക്കൾ പ്രസ്ഥാനത്തിനു പുറത്തായപ്പോൾ പ്രസ്ഥാനം വിജയിച്ചുവെന്നു കരുതിയിരുന്ന രാജ്യങ്ങളിലും വ്യക്തിത്വത്തിന്റെ മേന്മയുടെ കഥകളുമായി ഇപ്പോൾ പുതിയ സംവേദനങ്ങൾ നടക്കുന്നുണ്ട്; ആ അർത്ഥത്തിൽ പുനർജ്ജീവൻ വ്യക്തികളോടൊപ്പം, പ്രസ്ഥാനവും കൈവരിക്കുന്നു. ആ വ്യക്തിത്വങ്ങളെ അഭിമുഖീകരിക്കുമ്പോൾ അമ്പരപ്പു മാറാത്തതുകൊണ്ടാണ് ലെനിന്റെ മൃതദേഹം ഇന്നും ആ മട്ടിൽ ആകർഷിക്കുന്നത്; കമ്മ്യൂണിസത്തോടുള്ള ഭയമോ സ്നേഹമോ വിശ്വാസമോകൊണ്ടു മാത്രമല്ല. കേരളത്തിലെ കമ്മ്യൂണിസ്ററു പ്രസ്ഥാനം ഈ പ്രദേശത്തെ പിറകോട്ടാക്കി എന്നു പറയുന്നവർ കുറയും. പക്ഷേ, കേരളത്തിലെ കമ്മ്യൂണിസ്ററു പ്രസ്ഥാനം ജനാധിപത്യത്തിലൂടെ അധികാരം നേടിയശേഷം സംഘടനയ്ക്ക് ഉദ്ദിഷ്ടകാര്യങ്ങൾ നിറവേററാനായോ എന്ന ചർച്ചകളിൽ ഒട്ടേറെ പങ്കാളികളുമുണ്ടാകും.

പുന്നപ്ര,'വയലാർ രക്തസാക്ഷിമണ്ഡപങ്ങൾക്കുനേരെ നാളെ സാമൂഹ്യദ്രോഹികൾ ഒരാക്രമണം നടത്തിയാൽ ഇവിടെ തിളയ്ക്കുക കമ്മ്യൂണിസത്തിൽ വിശ്വസിക്കുന്ന സമൂഹത്തിന്റെ ചോര മാത്രമാവില്ല. കാരണം, ആ രക്തസാക്ഷികളോട് ഈ സമൂഹം ഒട്ടാകെ കടപ്പെട്ടിരിക്കുന്നു—ചരിത്രസന്ധികളിൽ പ്രധാനമായിരുന്നു ആ സമരങ്ങൾ. അതേ വേളയിൽ ആ സമരങ്ങളെക്കുറിച്ചോ ആ സമരങ്ങൾക്കു നേതൃത്വം നല്കിയവരെക്കുറിച്ചോ കമ്മ്യൂണിസ്ററു പ്രസ്ഥാനത്തിന്റെ ഓരോ ഘട്ടത്തിലും നിർണ്ണായകമായ നിലപാടു സ്വീകരിച്ച മററു വ്യക്തികളെക്കുറിച്ചോ, ആ വ്യക്തികളുടെ ജീവിതധാരണകളെക്കുറിച്ചോ വിമർശനങ്ങൾ പാടില്ല എന്നു ശഠിക്കുവാൻ മൂഢന്മാർക്കു മാത്രമേ കഴിയുകയുള്ളൂ. മൗഢ്യം ബാധിച്ച മനസ്സിനെ പാഠപുസ്തകങ്ങൾക്കപ്പുറം ചിന്തയില്ലാത്ത ഒരു ഉറക്കത്തിലേക്കു പ്രവേശിക്കാനാവുകയുള്ളൂ. ആ നിദ്രയിലാണ് ഇന്നും കോൺഗ്രസ്സുകാർ.

ഉറക്കം ബാധിക്കാത്ത ഒരു മനസ്സുമായി ഒരു 86 കാരൻ കമ്മ്യൂണിസ്ററ്, ഈ ചരിത്രഘട്ടങ്ങളിലൂടെ കടന്നശേഷം, നമ്മുടെയിടയിൽ ജീവിച്ചിരിക്കുന്നുവെന്ന യാഥാർത്ഥ്യത്തോട് നമുക്കു തോന്നേണ്ട കൃതാർത്ഥത ചെറുതല്ല. മഹാത്മാഗാന്ധിയുടെ പോർവിളിയിൽ പണ്ട് പുളകിതമായ ആ മനസ്സിന് ഈ വയസ്സിലുള്ള അവകാശങ്ങൾ കേരളത്തിൽ ജീവിച്ചിരിക്കുന്ന ഒരു കോൺഗ്രസ്സുകാരനുമില്ല. ആ അർത്ഥത്തിൽ, ഇന്ത്യൻ ചരിത്രത്തെയും, ഗാന്ധിജിയെയും ഇവിടെ മാറിമാറി ഉരുത്തിരിഞ്ഞ മതമൗലികവാദങ്ങളേയും വിലയിരുത്താൻ മററാരെക്കാളും അവകാശമുള്ള വ്യക്തിയാണ് നമ്പൂതിരിപ്പാട്. അതുപോലെ നമ്പൂതിരിപ്പാടിന്റെ വാദങ്ങളോടു പ്രതികരിക്കാനുള്ള അവകാശം മറേറവർക്കുമുണ്ട്. പക്ഷേ, വാദമെന്തെന്നെങ്കിലും അറിയാൻ വിവേകികൾക്കു കഴിയണം.

ഗാന്ധിജി മതവിശ്വാസങ്ങളിലെ മൗലികസ്വഭാവം ദേശീയപ്രസ്ഥാനത്തിനായി ക്രിയാത്മകമായി ഉപയോഗിച്ചുവെന്നാണ് നമ്പൂതിരിപ്പാട് വാദിച്ചത്. ഇതിൽ അടിസ്ഥാനപരമായി തെററുണ്ട് എന്ന് ഇ.എം.എസ് കരുതുന്നുമില്ല. 'രാമരാജ്യം' 'ദരിദ്രനാരായണൻ' എന്ന മുദ്രാവാക്യങ്ങളുടെ പ്രസക്തിയെ ഇ.എം.എസ് അംഗീകരിക്കുകകൂടി ചെയ്യുന്നു. സമരപ്രസ്ഥാനങ്ങളെ സാമൂഹിക മനസ്സുമായി കൂട്ടിയിണക്കുവാൻ ഇത്തരം മുദ്രാവാക്യങ്ങളാകാമെന്നുവരെ ഇ.എം.എസ് സൂചിപ്പിക്കുന്നുണ്ട്. ഖിലാഫത്തിന്റെ കാര്യത്തിലും ഈ മതമൗലികതയെ ഗാന്ധിജി താലോലിച്ചുവെന്നും ഇ.എം.എസ് പറയുന്നു.

ഇങ്ങനെയൊരു പ്രസ്ഥാനം നയിക്കപ്പെടണോ എന്ന തർക്കങ്ങളിലേക്കു പ്രവേശിക്കാൻ പണ്ടേ തയ്യാറാകേണ്ടിയിരുന്നവർ 'മതമൗലികത' എന്ന വാക്കിന് 'മതഭ്രാന്ത്' എന്ന വിശകലനം നല്കി ഇ.എം.എസ് ഗാന്ധിജിയെ തള്ളിപ്പറഞ്ഞുവെന്നു വരുത്തിത്തീർക്കാൻ നടത്തുന്ന ഈ വിവാദം ലജ്ജാവഹമാണ്. ഇതിലേറെ നല്ല അഭിനന്ദനക്കുറിപ്പ് ഗാന്ധിജിയെക്കുറിച്ച് ഇ.എം.എസ്സിനോ മററാർക്കുമോ എഴുതാനാവില്ല.

മതമൗലികത എന്ന വാക്കിൽത്തൂങ്ങി ഗാന്ധിജിയെ സംരക്ഷിക്കാൻ കോൺഗ്രസ്സുകാർ നടത്തുന്ന ഈ ശ്രമം മതവിശ്വാസികളോടുള്ള അവരുടെ ബഹുമാനക്കുറവിനെയാണ് സ്പഷ്ടമാക്കുന്നത്. മതവിശ്വാസം രാഷ്ട്രീയമായി ഉതകുന്ന പ്രസ്ഥാനമാക്കി സ്വാതന്ത്ര്യസമരത്തെ വിജയത്തിലേക്കു നയിച്ച ശില്പികളായിട്ടാണ് ഇ.എം.എസ് ഗാന്ധിജിയേയും തിലകനേയും ആസാദിനേയും ചിത്രീകരിക്കുന്നത്.

ഈ വിവാദത്തിലെ ഈ വിരോധാഭാസത്തിനു കാരണം, അന്ധമായ ഒരു രാഷ്ട്രീയ സമീപനമാണ്. ഇ.വി.രാമസ്വാമിനായ്ക്കർക്കും അണ്ണാദുരൈയ്ക്കും അവർ നയിച്ച ദ്രാവിഡ നവോത്ഥാന പ്രസ്ഥാനത്തിനും കളങ്കമേല്പിച്ചുകൊണ്ട് ഇന്ന് ഇവർക്കായി അമ്പലങ്ങൾ പണിയുന്ന തമിഴന്മാരെക്കാളും മൂഢമതികളാണ് ഗാന്ധിജിയുടെ മതമൗലികതയെ ശരിവച്ചുകൊണ്ടെഴുതിയ ഇ.എം.എസ്സിനെതിരേ ഈ കാഹളമുയർത്തുന്ന മലയാളികൾ. ഗാന്ധിജി ഇസ്ലാം വിശ്വാസങ്ങളുടെ കാര്യത്തിലും" മൗലികവാദിയായിരുന്നുവെന്ന് ഇ.എം.എസ് സൂചിപ്പിക്കുന്നുവെന്ന കാര്യം പോലും ഓർക്കാതെയാണ് ഈ ബഹളം.

ഇ.എം.എസ് അങ്ങനെയല്ല ഉദ്ദേശിച്ചതെന്നുതന്നെ ഇരിക്കട്ടെ. എന്നാലോ? ഗാന്ധിജിയെക്കുറിച്ച് ഒരു ചർച്ച ഇന്ത്യയിൽ അനുവദനീയമല്ലേ? നാളെ, ഇ.എം.എസ്സിനെക്കുറിച്ച് ഇവിടെ ചർച്ച അനുവദിക്കുകയില്ലെന്ന് മാർക്സിസ്ററുകാർ ശഠിച്ചാലോ?

വിമർശനവിഷയമായതുവഴി ഒരു ചരിത്രപുരുഷനും ചാരിത്രഭംഗം സംഭവിക്കില്ല. ഇവിടെ കോൺഗ്രസ്സുകാരും പ്രഭൃതിരാഷ്ട്രീയങ്ങളും മനസ്സിലാക്കേണ്ടത് 1994-ൽ ഗാന്ധിജിയെ ആവാഹിച്ചതുവഴി ഇവരുടെ രാഷ്ട്രീയ അസ്ഥിരത അവസാനിക്കുന്നില്ല എന്ന സത്യമാണ്. പഴയ പ്രസ്ഥാനത്തിന്റെ പേരിൽ ഗാന്ധിജിക്ക് കടപ്പാടു തോന്നുക ഒരുപക്ഷേ, ഇ.എം.എസ്സിനോടാവും; ബഹളരാഷ്ട്രീയത്തിലൂടെ പണ്ടേ ഗാന്ധിജിയോടു വിടപറഞ്ഞ പുതിയ കോൺഗ്രസ്സ് സംസ്കാരത്തിന്റെ വക്താക്കളോടാവില്ല.

മരണത്തിന് 46 കൊല്ലങ്ങൾക്കുശേഷം അവജ്ഞയോടെ ഓർക്കപ്പെടേണ്ട വ്യക്തിയല്ല ഗാന്ധിജി എന്ന പ്രതിഭാസം. ഗാന്ധിജി നയിച്ച പ്രസ്ഥാനത്തിന് പിന്നീടു സംഭവിച്ച വലിയ തെററുകളിൽ മാത്രം കുടുങ്ങിനില്ക്കുന്ന നമ്മുടെ പുതിയ തലമുറയോടുള്ള

ബോദ്ധ്യതയെക്കുറിച്ച് ഏററവും [illegible] നായ മലയാളി ഒരുപക്ഷേ ഇ.എം.എസ് നമ്പൂതിരിപ്പാട് എന്ന മറെറാരു പ്രതിഭാസമായിരിക്കും. ഗാന്ധിജിയെപ്പോലെ ഇ.എം.എസ്സിനും ചില ചരിത്രാവകാശങ്ങളുണ്ട്. ആ അവകാശങ്ങൾ അംഗീകരിക്കാൻ നാം ഇ.എം.എസ്സിന്റെ മരണംവരെ കാത്തിരിക്കണമെന്നില്ല. ഒരു ജീവിതംകൊണ്ടു ചെയ്യാവുന്നതിലേറെ സംഭാവനകൾ ഇ.എം.എസ് നമുക്കു നല്കിക്കഴിഞ്ഞിരിക്കുന്നു.

രാഷ്ട്രീയമായി ഇ.എം.എസ്സിന്റെ കുതിപ്പ് പാർട്ടിക്കും ഇടതുപക്ഷ പ്രസ്ഥാനത്തിനും ഗുണംചെയ്യുമോ എന്ന ചർച്ച നാം നടത്തേണ്ട കാര്യമില്ല. മാർക്സിസ്ററു പാർട്ടിക്ക് രാഷ്ട്രീയനഷ്ടം ഉണ്ടാകരുതെന്ന് ഏററവും നിർബ്ബന്ധമുള്ള വ്യക്തിയും ഇ.എം.എസ്സു തന്നെയായിരിക്കും.

ആദ്യമായി രാഷ്ട്രീയ ചിന്താഗതികൾ അവതരിപ്പിക്കപ്പെട്ടപ്പോഴും കഴിയാത്ത ഒരു പററം രാഷ്ട്രീയ കപ്പടക്കാരല്ല ഗാന്ധിജിക്കും ഇ.എം.എസ്സിനുമിടയിൽ മദ്ധ്യസ്ഥരാകേണ്ടത്. പുരോഗമനവാദികളായ ചില ബുദ്ധിജീവികൾപോലും ഈ അസംബന്ധ പ്രചാരണത്തിന്റെ ഇരകളായി എന്നതാണ് കൂടുതൽ കഷ്ടം.

## അടിക്കുറിപ്പ്:

കോൺഗ്രസ്സുകാരെ മാത്രമെന്തിനു കുററം പറയുന്നു? ദേശാഭിമാനിയിൽ ഇ.എം.എസ് എഴുതിയ ലേഖനമുണ്ടാക്കിയ കോളിളക്കം, മാർക്സിസ്ററു പാർട്ടിയുടെ ഭാഷയിൽപ്പറഞ്ഞാൽ ബൂർഷ്വാപത്രങ്ങളുണ്ടാക്കിയ തെററിദ്ധാരണ ശമിപ്പിക്കുവാൻ ലേഖനത്തിന്റെ തർജ്ജമ ഇംഗ്ലീഷിൽ വായിച്ചശേഷം പാർട്ടി ജനറൽ സെക്രട്ടറി ഹർകിഷൻസിംഗ് സുർജ്ജിത് ഇംഗ്ലീഷിൽ തയ്യാറാക്കിയ വിശദീകരണം വീണ്ടും തർജ്ജമചെയ്ത് 'ദേശാഭിമാനി'യിൽത്തന്നെ പ്രസിദ്ധീകരിച്ചു. സുർജ്ജിത്തിന്റെ ലേഖനത്തിലെ ഒരു ഖണ്ഡികപോലും ഇ.എം.എസ് ലേഖനത്തെ ഖണ്ഡിക്കുന്നില്ല. പക്ഷേ വിശദീകരണമെന്ന മട്ടിൽ ഉപയോഗിച്ച ഭാഷയും ലേഖനം പ്രസിദ്ധീകരിച്ച [illegible] ഇ.എം.എസ് എന്തോ തെററു [illegible]വെന്നു സൂചിപ്പിക്കുന്നവിധത്തിലായി. ഒരു തെററും ചെയ്യാത്ത ഇ.എം.എസ് താൻ എങ്ങനെ തെററുചെയ്തില്ല എന്ന് പോളിററ് ബ്യൂറോയോട് വ്യക്തമാക്കുമെന്ന് സംസ്ഥാന സെക്രട്ടറി നായനാരും! ഇ.എം.എസ്സിനോട് പാർട്ടി നേതൃത്വത്തിനുള്ള സംശയങ്ങൾ പാർട്ടിവേദികളിൽ ചർച്ചചെയ്യുന്നതിനു പകരം ഒരു പ്രധാന സഖാവിനോട് ഈ മട്ടിൽ തുറന്ന വേദികളിൽ അനാദരവു കാട്ടാൻ തയ്യാറാകുന്ന സംഘടനയായി മാർക്സിസ്ററു പാർട്ടിയും [illegible]. ഗൗരിയമ്മയുടെ അച്ചടക്കരാഹിത്യത്തെക്കുറിച്ച് ആദ്യകാലത്ത് പുറത്തുപറയാൻ കാണിച്ച മടിയെങ്കിലും ഇ.എം.എസ്സിന്റെ കാര്യത്തിൽ പോളിററ് ബ്യൂറോ കാട്ടണമായിരുന്നു. ഇ.എം.എസ് ഗൗരിയമ്മ അല്ലാത്തതുകൊണ്ട് [illegible] അംഗീകരിക്കുമെന്നത് മറെറാരു കാര്യം.

കള്ളിക്കാട് രാമചന്ദ്രൻ

# സിംപ്സന്റെ കളി ഇനി മരണത്തിനെതിരെ

അമേരിക്കയുടെ പ്രതാപം കൊടിയുയർത്തിനിന്ന ലോക കപ്പ് സോക്കർ കേളീമേള റഗ്ബിയിൽ നിന്നു സോക്കറിലേക്കൊരു കൂറുമാററത്തിന് അമേരിക്കയിലെ ഇളംമനസ്സിനെ പ്രേരിപ്പിച്ചേക്കുമോ എന്നൊരു ആശങ്ക അമേരിക്കൻ ഫുട്ബോളിനെ പുലർത്തുന്നവരേയും അതുകൊണ്ടു പുലരുന്നവരേയും അസ്വസ്ഥരാക്കുന്നുണ്ടെന്നു തോന്നുന്നു. എങ്കിലും, ബോക്സിങ് മാനിയയുടേയും ഡബ്ളിയു. എഫ്. റെസ്ലിങ് മാനിയയുടേയും അന്തരാർത്ഥങ്ങൾ കേളീരീതിയിൽ ഉള്ളടക്കം ചെയ്ത അമേരിക്കൻ ഫുട്ബോളിനെ ഡോളർ കൊടുത്തു ക്രൂരത കാണുന്ന ശീലം പഠിച്ച യാങ്കി സംസ്കാരം താഴ്ത്തിക്കെട്ടുമെന്നു കരുതാനും വയ്യ. മുൻവിധികളെ വിസ്മയിപ്പിച്ചുകൊണ്ട് സോക്കർ കേളിക്ക് ചരിത്രത്തിൽ രേഖപ്പെടുത്തപ്പെട്ട ഏററവും വലിയ ജനക്കൂട്ടങ്ങളെ കാഴ്ചവച്ച നാളുകളിൽ അമേരിക്കൻ ഫുട്ബോൾ ഓർമ്മിക്കപ്പെടാൻ ഒ.ജെ. സിംപ്സന്റെമേൽ ചാർത്തപ്പെട്ട കൊലക്കുററവും ഹൈവേയിലെ കാർചേസിങ്ങും അറസ്ററും വേണ്ടിവന്നുവെന്നത് ഐറണിയുടെ ഒരു അമേരിക്കൻ രൂപമാവാം. സോക്കർ കേളീമേളയുടെ കൊടി ഇറങ്ങിയതോടെ അമേരിക്കൻ മനസ്സിൽ ചോരക്കഥകളോടുള്ള കൊതിയുടെ അനുപാതം വീണ്ടുമുയരുകയും, ഒ.ജെ. സിംപ്സന്റെ രൂപം മാനംമുട്ടെ വളരുകയും ചെയ്തിരിക്കുന്നു. അമേരിക്കൻ ഫുട്ബോളിന്റെ പുതിയകാല ചരിത്രത്തിന്റെ ഒരു വൻവിഹിതത്തിനുടമയാണ് നാല്പത്തിയാറുകാരനായ ഒ.ജെ. സിംപ്സൻ. പതിനൊന്നു സീസണുകളിൽ നാഷണൽ ഫുട്ബോൾ ലീഗ് മത്സരത്തിൽ റണ്ണിംഗ് ബാക്കായി കളിച്ച് ഉന്മാദപ്രേരകനായി മൈതാനം നിറഞ്ഞു നിന്നവനാണ് സിംപ്സൻ. പതിന്നാലു വർഷത്തിനുമുമ്പ് കളിക്കളത്തിൽനിന്നു സ്വയം പിന്മാറിയതിനുശേഷവും സിംപ്സൻ അമേരിക്കക്കാരുടെ ഹൃദയത്തിന്റെ നടുഭാഗത്തു തന്നെ നിലയുറപ്പിച്ചിരുന്നു. ടെലിവിഷനിലെ സ്പോർട്സ് കമൻററിയും പരസ്യചിത്രങ്ങളും ചലച്ചിത്രാഭിനയവും അതിനുവേണ്ടുന്ന സഹായമരുളുകയും ചെയ്തിരുന്നു. ഈ ഫുട്ബോൾ ലെജൻഡ് ഏററവുമൊടുവിൽ അഭിനയിച്ച ചിത്രത്തിന്റെ പേര് 'നേക്കഡ് ഗൺ 33 1/3: ദി ഫൈനൽ ഇൻസൾട്ട്' എന്നാണെന്നത് കൗതുകം നല്കുന്നു. അമേരിക്കക്കാരുടെ ഫുട്ബോൾ ഹീറോ ഇപ്പോൾ മുൻഭാര്യയേയും അവളുടെ കാമുകനേയും കൊന്ന കുററത്തിന് വൈദ്യുത കസേരയുടെ സമീപദൃശ്യം കണ്ടു നില്ക്കുന്നു.

ഒ.ജെ. സിംപ്സൺ

ജൂൺ പന്ത്രണ്ടാം തീയതി ഞായറാഴ്ച അർദ്ധരാത്രി കഴിഞ്ഞ് തിങ്കളാഴ്ചയിലേക്കു കാലം സഞ്ചരിച്ചുകൊണ്ടിരിക്കവേയാണ് മുപ്പത്തിയഞ്ചുകാരിയായ നിക്കോൾ ബ്രൗൺ സിംപ്സന്റെയും, കാമുകനെന്നു കരുതപ്പെടുന്ന ഇരുപത്തിയഞ്ചുകാരൻ റൊനാൾഡ് കോൾഡ്മാന്റെയും മൃതശരീരങ്ങൾ നിക്കോൾ സിംപ്സന്റെ ടൗൺഹൗസിന്റെ പുരയിടത്തിൽ കാണപ്പെട്ടത്. ലോസ് ഏഞ്ചലസിൽ സമ്പന്നന്മാരുടെ വാസപ്രദേശമായ ബ്രെൻറ് വുഡ്ഡിൽ ഏഴുലക്ഷം ഡോളർ വിലമതിക്കുന്ന വീട്ടിലായിരുന്നു ഉദ്ദീപന മാദകത്വമുള്ള നിക്കോൾ താമസിച്ചിരുന്നത്. കത്തികൊണ്ടുള്ള മുറിവേററാണ് രണ്ടുപേരും കൊല്ലപ്പെട്ടത്. കൊലയാളി കർമ്മസുഖം ആസ്വദിക്കുന്നതുപോലെ ഇരകളുടെമേൽ കത്തിപ്രയോഗം ഒരുപാടുതവണ നടത്തിയിരുന്നു. നിക്കോൾ ബ്രൗൺ സിംപ്സന്റെ കഴുത്ത് കണ്ടിച്ചിരുന്നു. റൊനാൾഡ് ഗോൾഡ്മാന്റെ പുറത്തുണ്ടായിരുന്ന മുറിവുകളുടെ സ്വഭാവം ഒരുകാര്യം വ്യക്തമാക്കി—അയാൾ പിടഞ്ഞു ചാവുന്നതിനുമുമ്പ്, കൊലയാളിയുമായി മൽപ്പിടിത്തം നടത്തിയിരുന്നു.

സംഭവം നടന്ന സ്ഥലത്തുനിന്ന് മൂന്നു കിലോമീററർ അകലെയായിരുന്നു സിംപ്സന്റെ വാസസ്ഥലം. ഒന്നേകാൽ ലക്ഷം ഡോളർ വിലപിടിപ്പുള്ളതാണ് 'ഫുട്ബോൾ ലെജൻഡി'ന്റെ വീടും പുരയിടവും. പൊലീസ് സിംപ്സനെ ചോദ്യം ചെയ്യാനായി തടഞ്ഞു നിറുത്തുമ്പോൾ അയാളുടെ ശരീരമാസകലം മാന്തലുകളുടെ മുറിവുണ്ടായിരുന്നുവത്രേ.

നിക്കോൾ ബ്രൗൺ സിംപ്സന്റെ ജാരനായി കരുതപ്പെടുന്ന റൊനാൾഡ് കോൾഡ്മാൻ ലോസ് ഏഞ്ചലസിലെ ഒരു റെസ്ററാറന്റിലെ വിളമ്പുകാരനായിരുന്നു. അതീവ സുന്ദരനായിരുന്ന കോൾഡ്മാൻ മോഡലിങ് ലോകത്ത് തന്റെ പേരു കുറിക്കാൻ ചില ശ്രമങ്ങൾ നടത്തിയിരുന്നു. റെസ്ററാറന്റിൽ ഭക്ഷണം കഴിക്കാനെത്തിയിരുന്ന സ്ത്രീകൾക്കും റൊനാൾഡ് കോൾഡ്മാൻ ഒരു നയനസുഖമായിരുന്നു. ഞായറാഴ്ച രാത്രി നിക്കോൾ സിംപ്സനും കുറെ സുഹൃത്തുക്കളും കോൾഡ്മാൻ ജോലിചെയ്തിരുന്ന റെസ്ററാറന്റിൽ അത്താഴം കഴിക്കാനെത്തിയിരുന്നു. അത്താഴം കഴിഞ്ഞു മടങ്ങിപ്പോയ നിക്കോൾ, തന്റെ വിലപിടിപ്പുള്ള സൺഗ്ളാസ്സ് അവിടെ വച്ചു മറന്നിരുന്നു. വീട്ടിൽ മടങ്ങിയെത്തിയ ശേഷമാണ് സൺഗ്ളാസ്സ് നഷ്ടമായ കാര്യം നിക്കോൾ അറിഞ്ഞത്. ഉടൻതന്നെ അവൾ ഫോൺചെയ്തു റെസ്ററാറന്റിൽ വിവരമറിയിക്കുകയും ചെയ്തു. നിക്കോൾ മറന്നുവച്ചുപോയ സൺഗ്ളാസ്സ് തിരിച്ചേല്പിക്കാൻ റെസ്ററാറന്റ് ഉടമ നിയോഗിച്ചത് സുന്ദരനായ കോൾഡ്മാനെയായിരുന്നു. സുന്ദരിയുടെ സൺഗ്ളാസ്സും പോക്കററിലിട്ട് കോൾഡ്മാൻ നടത്തിയ യാത്ര മരണത്തിലേക്കായിരുന്നുവെന്നു മാത്രം.

സിംപ്സൺ തന്റെ വക്കീലിനോടൊപ്പം

സിംപ്സൻ 1992-ൽ നിക്കോളിൽനിന്നു വിവാഹമോചനം നേടിയിരുന്നു. ഇരുവരുടേയും സുഹൃത്തുക്കൾ പൊലീസിനോടു പറഞ്ഞത് അവർ വീണ്ടും ഒരു ഒരുമിച്ചുചേരലിനുള്ള ശ്രമത്തിലായിരുന്നുവെന്നാണ്. ഇവിടെയും ഒരു വിയോജനക്കുറിപ്പുണ്ട്. ആഴ്ചകൾക്കുമുമ്പുതന്നെ നിക്കോൾ മുൻ ഭർത്താവായ സിംപ്സനോടു പറഞ്ഞുവത്രേ, സിംപ്സനോടൊപ്പമുള്ള കുടുംബജീവിതം ഇനി അസാദ്ധ്യമാണെന്ന്. ഒരുപക്ഷേ, റൊനാൾഡ് കോൾഡ്മാൻ നിക്കോളിന്റെ ഹൃദയം കൈയടക്കിയതുകൊണ്ടാവണം അവളങ്ങനെ പറഞ്ഞത്. നിക്കോൾ സിംപ്സൻ ഞായറാഴ്ച രാത്രി സുഹൃത്തുക്കളോടൊത്ത് റെസ്ററാറന്റിൽ ഭക്ഷണം കഴിക്കാൻ പോകുന്നതിനു മുമ്പുള്ള വൈകുന്നേരത്ത് നിക്കോളും സിംപ്സനും ഒരുമിച്ചുണ്ടായിരുന്നു. മകളുടെ നൃത്തം കാണുവാനായിരുന്നു അവർ ഒരുമിച്ചു ചേർന്നത്.

നിക്കോൾ സിംപ്സന്റെ മാതാപിതാക്കൾ പറയുന്നത്, കോൾഡ്മാൻ എന്നൊരാളെക്കുറിച്ച് മുമ്പൊരിക്കലും കേട്ടിട്ടില്ലെന്നാണ്. എന്നാൽ സുഹൃത്തുക്കൾ പറയുന്നത്, മുമ്പും അവരെ ഒന്നിച്ചു പലയിടങ്ങളിലും കണ്ടിട്ടുണ്ടെന്നാണ്. സിംപ്സനും നിക്കോളും ചേർന്നുള്ള കുടുംബജീവിതത്തിന്റെ ഇന്നലെയുടെ രേഖകൾ പറയുന്നത്, സൈ്വരമായിരുന്നില്ല അവരുടെ ജീവിതമെന്നാണ്. അഞ്ചുവർഷം മുമ്പ് ഭാര്യയെ തല്ലിയതിന് കോടതി കയറേണ്ടിവന്നു സിംപ്സന്, നിക്കോളിനെ തല്ലുകയും ചവിട്ടുകയും കൊല്ലുമെന്നു ഭീഷണിപ്പെടുത്തുകയും ചെയ്തതിന് കോടതി എഴുന്നൂറു ഡോളർ പിഴ വിധിക്കുകയും ചെയ്തു. ഒപ്പം നല്ലനടപ്പിനും സാമൂഹ്യസേവനത്തിനുമുള്ള അനുശാസനവും.

സിംപ്സണും നിക്കോളും കുട്ടികളും

മുൻ ഭാര്യയുടേയും കാമുകന്റെയും കൊല നടന്നതിനു തൊട്ടടുത്ത സമയത്ത് സിംപ്സൻ ഷിക്കാഗോയിലേക്കു വിമാനം കയറുകയുണ്ടായി. ഷിക്കാഗോയിൽ വിമാനം ഇറങ്ങിയയുടൻതന്നെ ഒരു ഹോട്ടലിൽ മുറിയെടുക്കുകയും ചെയ്തു. ആ ഹോട്ടലിലെ മുറി മൂന്നുദിവസംമുമ്പ് സിംപ്സൻ റിസർവു ചെയ്തിരുന്നുവെന്നത് പൊലീസുകാരെ അമ്പരപ്പിക്കുന്ന വസ്തുതയായി മാറിയിരിക്കുന്നു. ഹോട്ടലിലെത്തി രണ്ടുമണിക്കൂർ കഴിഞ്ഞപ്പോൾ ലോസ് ഏഞ്ചലസിലേക്കു മടങ്ങിച്ചെല്ലാൻ പൊലീസ് ആവശ്യപ്പെടുകയുണ്ടായി. തെല്ലും മടികാണിക്കാതെ സിംപ്സൻ ലോസ് ഏഞ്ചലസിലേക്ക് തിരിച്ചു പോകുകയും ചെയ്തു.

അമേരിക്കൻ ഫുട്ബോളിലെ ലെജൻഡായി കരുതപ്പെടുന്ന ഒ.ജെ. സിംപ്സന്റെ കാറിനുള്ളിൽ സൂക്ഷ്മദർശിനികൾകൊണ്ടു പരിശോധിക്കാതെതന്നെ പൊലീസ് രക്തക്കറകൾ കണ്ടെത്തുകയുണ്ടായി. മാത്രമല്ല, മൃതദേഹങ്ങൾക്കരികിൽ ഒരു കൈയുറ കണ്ടെത്തുകയുണ്ടായി. അതുമായി യോജിക്കുന്ന ഒരെണ്ണം പൊലീസ് സിംപ്സന്റെ വീട്ടിൽനിന്നു കണ്ടെടുക്കുകയുണ്ടായി. ഒ.ജെ. സിംപ്സൻ ഇരട്ടക്കൊലപാതകത്തിന് ഏതു നിമിഷവും അറസ്ററുചെയ്യപ്പെടാമെന്ന വിവരം അമേരിക്കയെ ഞെട്ടിക്കുകതന്നെ ചെയ്തു.

രണ്ടര ദിവസം കഴിഞ്ഞ്, അതായത് ജൂൺ

ശേഷം 58 ാം പേജിൽ



ഡോക്ടർ ജയിംസ്
വടക്കുംചേരി



ഇന്നു നാം സംസ്ഥാനത്തു കാണുന്ന കഠാരരാഷ്ട്രീയവും ആസിഡുരാഷ്ട്രീയവും വെടിമരുന്നു രാഷ്ട്രീയവുമെല്ലാം രാജ്യത്തെ ദുർബ്ബലപ്പെടുത്താനും രാജ്യസ്നേഹികളെ ദുഃഖത്തിലാഴ്ത്താനും ജനങ്ങൾക്കിടയിൽ അക്രമവാസന വളർത്താനുമേ ഉപകരിക്കൂ.

# ഇരകളെത്തേടുന്ന കഠാര രാഷ്ട്രീയം

ചീമേനിയിൽ ഒരു രാഷ്ട്രീയ പാർട്ടിയിൽപ്പെട്ട അഞ്ചു പ്രവർത്തകർ വധിക്കപ്പെട്ട കേസിൽ കാസർഗോഡ് ജില്ലാ സെഷൻസ് കോടതി വിധി ശരിവച്ച് എല്ലാ പ്രതികളേയും വെറുതെ വിടാൻ കേരളാ ഹൈക്കോടതി വിധി പ്രസ്താവിച്ചിട്ട് ഏതാനും ദിവസങ്ങളേ ആയുള്ളു. നിയമസഭാ തിരഞ്ഞെടുപ്പിൻെറ വോട്ടെടുപ്പുദിനമായ 1987 മാർച്ചുമാസം 23-ാംനു വൈകിട്ട് 5.30-ന് തൃക്കരിപ്പൂർ നിയോജക മണ്ഡലത്തിലുൾപ്പെട്ട ചീമേനിയിലാണ് അവർ കഠാര രാഷ്ട്രീയത്തിൻെറ ബലിയാടുകളായിത്തീർന്നത്. ഒരു രാഷ്ട്രീയപ്പാർട്ടിയുടെ ഓഫീസിനു മറെറാരു രാഷ്ട്രീയപ്പാർട്ടിയിൽപ്പെട്ടവർ തീവയ്ക്കുക, രണ്ട് വിരുദ്ധ രാഷ്ട്രീയ കക്ഷികളിൽപ്പെട്ടവർ തമ്മിൽ അടികൂടുക, അതിൻെറ അവസാനം ശത്രുക്കളെ തീയിട്ടുകൊല്ലുക-ഏകദേശം അരനൂററാണ്ടു കാലത്തെ ജനാധിപത്യ ഭരണരീതിയുടെ വളർച്ച അങ്ങനെയെല്ലാം ആകാമെന്നാണ് ഈ സംഭവം കാണിക്കുന്നത്.

ചീമേനി കൂട്ടക്കൊലയ്ക്കു പിന്നിലും കൊലപാതക രാഷ്ട്രീയം അരങ്ങേറുന്നുണ്ടായിരുന്നുവെന്ന് എല്ലാ നാട്ടുകാർക്കും അറിയാമായിരുന്നു. കോടതി വിധികൾക്കപ്പുറം പലതും കാണാനും കേൾക്കാനും സാധാരണ മനുഷ്യർക്കാകുമല്ലോ. അതായത്, ചീമേനിയിൽ നിന്നും എട്ടു കിലോമീററർ അകലെ കയ്യൂർ പോളിംഗ് ബൂത്തിനടുത്ത് ഒരു രാഷ്ട്രീയ പാർട്ടിയിൽപ്പെട്ട പ്രവർത്തകനെ മറെറാരു രാഷ്ട്രീയ പാർട്ടിയിൽപ്പെട്ടവർ കൊന്നതിന് പ്രതികാരമായി 5 പേരെ കൂട്ടക്കൊല ചെയ്യണമെന്ന് അവർ തീരുമാനിച്ചിരുന്നു എന്നായിരുന്നു പ്രോസിക്യൂഷൻ കേസ്. കഠാര രാഷ്ട്രീയം നമ്മുടെ നാട്ടിൽ ആസൂത്രിത സ്വഭാവം കൈവരിക്കുന്നുവെന്നല്ലേ ഇതു സൂചിപ്പിക്കുന്നത്?

## കൊലപാതക രാഷ്ട്രീയത്തിൻെറ കണക്കുകൾ

കഴിഞ്ഞ മൂന്നുവർഷത്തിനിടയിൽ സംസ്ഥാനത്തുണ്ടായ രാഷ്ട്രീയ കൊലപാതകങ്ങളിൽ 57 പേർ വധിക്കപ്പെട്ടു (ചീമേനിയിലേത് 1987-ൽ നടന്നതാണ്). അവരിൽ 23 പേർ മാർക്സിസ്ററുകാരും 23 പേർ കോൺഗ്രസ്സ് (ഐ) പ്രവർത്തകരുമായിരുന്നു. നാല് ബി.ജെ.പിക്കാരും, സി.പി.ഐ., ജനതാദൾ, മുസ്ലിംലീഗ് എന്നീ രാഷ്ട്രീയ പാർട്ടിയിൽപ്പെട്ട ഓരോരുത്തരും വധിക്കപ്പെട്ടു. സംസ്ഥാനത്തെ വിവിധ പാർട്ടികളുടെ അംഗബലവും വലിപ്പവും അനുസരിച്ചായിരിക്കാം കൊല ചെയ്യപ്പെടുന്നവരുടെ എണ്ണം നിശ്ചയിക്കപ്പെടുന്നതെന്ന് തോന്നുന്നു. ഇവിടത്തെ ക്രൈംബ്രാഞ്ച് അന്വേഷിക്കുന്ന കേസുകൾ ഒഴികെയുള്ളവരുടെ കണക്കാണ് മുകളിൽ കൊടുത്തിരിക്കുന്നത്. അതിൻെറ അർത്ഥം ക്രൈംബ്രാഞ്ചുകാർ അന്വേഷിക്കുന്ന രാഷ്ട്രീയ കൊലപാതകങ്ങളുടെ കണക്കുകൾ കൂടെ കൂട്ടിയാൽ കഠാര രാഷ്ട്രീയ സംസ്കാരത്തിൻെറ ചിത്രം എത്രയോ വികൃതവും ഇരുളടഞ്ഞതുമായിരിക്കുമെന്നോർക്കുക.

## രാഷ്ട്രീയ കൊലപാതകമെന്ന വാക്ക്

രാഷ്ട്രീയ കൊലപാതകം എന്ന വാക്കിന് കേരളത്തിലെ രാഷ്ട്രീയക്കാർ കൊടുക്കുന്ന അർത്ഥവും വ്യാപ്തിയുമല്ല മററ് പല ജനാധിപത്യ രാജ്യക്കാർ നല്കുന്നത്. രാഷ്ട്രീയത്തിൻെറ പേരുപറഞ്ഞ്-ആ വാക്കിൻെറ മറവിൽ-ഒരുതരം തെരുവുഗുണ്ടകൾ പോലും കാണിക്കാൻ അറയ്ക്കുന്ന രീതിയിൽ കത്തിയും വടിവാളും കൈയിലെടുത്തു വീശി ആളുകളെ കൊല ചെയ്യുകയെന്നതല്ല രാഷ്ട്രീയ കൊലപാതകമെന്നതുകൊണ്ട് കുററശാസ്ത്രജ്ഞൻമാർ അർത്ഥമാക്കുന്നത്. അതിനെ വേണമെങ്കിൽ കൊലപാതക രാഷ്ട്രീയം എന്നു വിളിക്കാം.

തിരഞ്ഞെടുപ്പുസമയത്ത് ചുമരിൽ എഴുതുന്നതിനെച്ചൊല്ലിയും പാർട്ടിക്കൊടി മരത്തിൻെറ മുകളിലെ ശിഖരത്തിൽ ഉയർത്തിക്കെട്ടുന്നതിനെക്കുറിച്ചും ഉണ്ടാകുന്ന നിസ്സാര വാക്കുതർക്കത്തെ പെരുപ്പിച്ചു വലുതാക്കിയതിൻെറ പേരിൽ അടിയുണ്ടാക്കുക, കഠാര വീശുക, ബോംബെറിയുക, വെടിവയ്ക്കുക, കുത്തിമലർത്തുക ഇതാണിവിടെ നാം കാണുന്നത്; ഇതിനെയാണിവിടെ വലിയ സ്വരത്തിൽ ''രാഷ്ട്രീയ'' സംഘട്ടനമെന്നും രാഷ്ട്രീയ കൊലപാതകമെന്നുമൊക്കെ വിളിച്ചുകൂവുന്നത്. രാഷ്ട്രീയ പാർട്ടിയുടെ പണം വാങ്ങി ''വെള്ളമടിക്കുന്ന''വർക്ക് എന്താണ് പറയാൻ പററാത്തത്? എന്താണ് ചെയ്യാനൊക്കാത്തത്? ഇതാണ് സാധാരണക്കാർ പറയുന്നതും ചിന്തിക്കുന്നതുമെന്നു തോന്നുന്നു. ഒരുപക്ഷെ, ''രാഷ്ട്രീയ''മെന്ന വാക്ക്, അക്രമത്തിനും സംഘട്ടനങ്ങൾക്കും കൊലപാതകത്തിനും മുൻപു വച്ചുകെട്ടിയാൽ നഷ്ടമൊന്നും സംഭവിക്കാൻ പോകുന്നില്ലെന്നു മനസ്സിലാക്കിയ രാഷ്ട്രീയക്കാർ തങ്ങൾ ചെയ്യുന്ന ഗുണ്ടായിസത്തിനും തെമ്മാടിത്തരത്തിനും കളറടിച്ച് അവയെ മഹനീയമാക്കാനും മഹത്വീകരിക്കാനുമായി കൊണ്ടുവരുന്നൊരു നാമവിശേഷണമല്ലേ ''രാഷ്ട്രീയ''മെന്ന ഓമന പദമെന്ന് കുററശാസ്ത്രജ്ഞൻമാർ ചോദിക്കുന്നു.

## രാഷ്ട്രീയത്തിൻെറ പേരിൽ ആരേയും കൊല്ലാമെന്നോ?

രാഷ്ട്രീയത്തിൻെറ പേരും പറഞ്ഞ് ആർക്കും ആരേയും എന്തും ചെയ്യാമെന്നോ? ഇതിവിടെ അനുവദിക്കുന്നത് കാടത്തമല്ലേയെന്ന ചോദ്യത്തിന് രാഷ്ട്രീയക്കാർ തന്നെ മറുപടി പറയണം. പട്ടാപ്പകൽ ഒരു സംഘം



ആളുകൾ ചേർന്ന് ഒരു രാഷ്ട്രീയ പ്രവർത്തകനെ വെട്ടിനുറുക്കുക. തൃശൂർ ജില്ലയിലൊരിടത്ത് ഈ അടുത്തനാളിൽ നടന്നതാണിത്. ഒരു കുടുംബത്തിൽപ്പെട്ട ആൺ സന്തതികളെല്ലാം നാളിതുവരെ ഒരു പ്രത്യേക രാഷ്ട്രീയ പാർട്ടിയിൽ പ്രവർത്തിച്ചിരുന്നവരായിരുന്നു. എന്നാൽ, തങ്ങൾ അംഗങ്ങളായി പ്രവർത്തിച്ചിരുന്ന രാഷ്ട്രീയ പാർട്ടിയുടെ പോക്ക് അത്ര ശരിയല്ലെന്നു പറഞ്ഞ് ആ വീട്ടിലെ എല്ലാവരും കൂടെ മറെറാരു രാഷ്ട്രീയ പാർട്ടിയിൽ ചേർന്ന് പ്രവർത്തിച്ചുവെന്നതായിരുന്നു കൊലപാതകത്തിനുള്ള പ്രധാന കാരണമെന്ന് പറയപ്പെടുന്നു.

ഈ കൊലപാതകം നടക്കുന്നതിന് മുന്നോടിയായി മാസങ്ങളോളം നീണ്ടുനിന്ന സംഘട്ടനങ്ങളും കത്തിചുഴററലും സൈക്കിൾ ചെയിൻ വീശലുമെല്ലാം ആ പ്രദേശത്ത് എതിർ രാഷ്ട്രീയ ചേരിയിൽപ്പെട്ടവർ തമ്മിൽ നടന്നുകൊണ്ടിരുന്നുവെന്നാണ് പറയുന്നത്. ഒട്ടേറെ ഏററുമുട്ടലുകൾക്കിടയ്ക്ക് വീടാക്രമണം, അക്രമിവിളയാട്ടം, വാടാ പോടാ വിളി, ദേഹോപദ്രവമേല്പിക്കൽ എന്നിവ തൊട്ടതിനും തോണ്ടിയതിനും വരെ വേണ്ടതിലധികം. അവയുടെയെല്ലാം അവസാനം ഭീകര കൊലപാതകം. രാഷ്ട്രീയ എതിരാളിയെ തലങ്ങും വിലങ്ങും വെട്ടി കഷണങ്ങളാക്കി മാററുക സാധാരണമായിത്തീർന്നിരിക്കുന്നു. പഞ്ചാബിലാണ് ഇതു നടക്കുന്നതെങ്കിൽ അതിനെ തീവ്രവാദികളുടെ കൊലപാതക രീതിയാണെന്നു പറഞ്ഞ് സമാധാനിക്കാമായിരുന്നു. എന്നാൽ, തൃശൂരിലാവുമ്പോൾ അതു ചെയ്തത് രാജ്യദ്രോഹികളോ തീവ്രവാദികളോ അല്ലാതാവുന്നു. അവരെല്ലാം ചില രാഷ്ട്രീയ പാർട്ടി പ്രവർത്തകരാവുന്നു. കൊലപാതകത്തിനുശേഷം രാഷ്ട്രീയപ്പാർട്ടിക്കാരുടെ കൊടിയും ഉയർത്തിപ്പിടിച്ച് അവരുടെ കുപ്പായവുമണിഞ്ഞ് തലയുയർത്തിനടക്കുന്നു-പൊലീസ് സ്റേറഷനുകളിൽ, വക്കീലാഫീസിൽ, കോടതിവരാന്തകളിൽ, ജനമദ്ധ്യത്തിൽ. ''അഭിവാദ്യങ്ങൾ, അഭിവാദ്യങ്ങൾ, ആയിരമായിരം അഭിവാദ്യങ്ങൾ'' എന്ന മുദ്രാവാക്യവും വിളിച്ച് അനുയായികൾ ആദരിച്ചെതിരേല്ക്കുമ്പോൾ കഠാര രാഷ്ട്രീയ സുഖത്തിൽ അവർ മതിമറന്നാഹ്ളാദിക്കുന്നു-ജനാധിപത്യം ഇതിനെക്കാൾ അധഃപതിക്കുന്നതെങ്ങനെയാണ്? വ്യക്തി വൈരാഗ്യത്തിൻെറയും നിസ്സാര പ്രശ്നങ്ങളെ ചൊല്ലിയുണ്ടാകുന്ന വൈരത്തിൻെറയും അടിസ്ഥാനത്തിൽ-രാഷ്ട്രീയതയുടെ തണലിൽ-സാധാരണക്കാരെ വെട്ടിക്കൊല്ലുകയെന്നത് ഒരു രാജ്യത്തും ''രാഷ്ട്രീയ കൊലപാതക''മായി അംഗീകരിക്കാനിടയില്ല.

## സമയം ധാരാളം; പണിയോ വിരളം.

''അക്രമ രാഷ്ട്രീയം'' കളിക്കാനിവിടെയുള്ളവർക്ക് ധാരാളം സമയമുണ്ട്. കാരണം, വേറെ പ്രത്യേകിച്ച് പണിയൊന്നുമില്ലയെന്നതുതന്നെ. പണി ചെയ്തുജീവിക്കുന്നതിനേക്കാൾ എളുപ്പവും സുഖവും, രാഷ്ട്രീയം കളിച്ച് ''കുട്ടിനേതാക്കൻമാ''രാവുന്നതാണെന്നു മനസ്സിലാക്കിയവർ സംസ്ഥാനത്ത് കൂണുപോലെ മുളച്ചുപൊന്തി. ഇത് 1956 മുതലേ നാം കാണുന്നതാണ്. രാഷ്ട്രീയത്തിൻെറ പേരും പറഞ്ഞ് പൊലീസ് സ്റേറഷനിലും താലൂക്കാഫീസിലും ബാങ്കിലും നാല്ക്കവലയിലും നില്ക്കുന്ന ചെറുകിട രാഷ്ട്രീയക്കാരായ കുറേപ്പേരെപ്പററി പഠിച്ചപ്പോൾ അവരിൽ ബഹുഭൂരിപക്ഷത്തിനും പ്രത്യേകമായൊരു പണിയുമില്ലാത്തവരാണെന്ന് മനസ്സിലാക്കാൻ കഴിഞ്ഞു. വൈകുന്നേരങ്ങളിൽ സമയം കളയാനായി നാല്ക്കവലയിൽ വന്നെത്തുന്നവർ ലോകത്തിലുള്ള സർവ്വ വിഷയങ്ങളെക്കുറിച്ചും രാഷ്ട്രീയാടിസ്ഥാനത്തിൽ ചർച്ച ചെയ്യുന്നതും ചർച്ചകൾ പിന്നീട് വ്യക്തിവൈരാഗ്യത്തിനും രാഷ്ട്രീയ പകപോക്കലിനും വേദിയൊരുക്കുന്നതും സാധാരണമാണ്. പിന്നീടാണവ കഠാരയിലേക്കും ആസിഡ് ബൾബിലേക്കും എത്തിച്ചേരുന്നത്.

ഒരാൾ ഒരു രാഷ്ട്രീയ പാർട്ടിയിലെ

പ്രവർത്തനം മതിയാക്കി മറെറാരു രാഷ്ട്രീയ പാർട്ടിയിൽ പ്രവർത്തിക്കുക എന്നത് ജനാധിപത്യത്തിൽ ഒരു സാധാരണ സംഭവം മാത്രം. പക്ഷെ, അത്തരം കാര്യങ്ങളെ വരെ കൊലപാതകഹേതുവാക്കി-അതിൻെറ പേരിൽ വെട്ടും കുത്തും നടത്തുന്നവരെ പ്രോത്സാഹിപ്പിക്കുകയാണ് ഈ രാഷ്ട്രീയ തൊഴിലാളികൾ ചെയ്യുന്നത്. പോസ്ററർ ഒട്ടിക്കുന്നതിൻെറ പേരിലും ഒട്ടിച്ച പോസ്ററർ വലിച്ചുകീറുന്നതിൻെറ പേരിലും അടിപിടി കൂടുന്ന രാഷ്ട്രീയത്തൊഴിലാളികളും പ്രവർത്തകരും കൊല ചെയ്യപ്പെട്ടാൽ അവരെല്ലാം രാജ്യത്തിനുവേണ്ടി ജീവത്യാഗം(?) ചെയ്തവരെപ്പോലെ രാഷ്ട്രീയ കൊലപാതകത്തിന് ഇരയായിയെന്ന് മനഃപൂർവ്വം പറഞ്ഞുപരത്തുകറയന്നത് രാഷ്ട്രീയ അടവായി മാത്രമേ ആർക്കും കാണാനൊക്കൂ. ഇന്ന് നാം സംസ്ഥാനത്തു കാണുന്ന ''കഠാര രാഷ്ട്രീയവും ആസിഡ് രാഷ്ട്രീയവും വെടിമരുന്നു രാഷ്ട്രീയവു''മെല്ലാം രാജ്യത്തെ ദുർബലപ്പെടുത്താനും രാജ്യസ്നേഹികളെ ദുഃഖത്തിലാഴ്ത്താനും ജനങ്ങൾക്കിടയിൽ അക്രമവാസന വളർത്താനുമേ ഉപകരിക്കൂ-ഉപകരിച്ച ചരിത്രമേ 1947 മുതൽ നമുക്ക് കാണിക്കാനുള്ളൂ.

1967 സെപ്ററംബർ 11-ാനു കേരളത്തിലൊരു ബന്ദ് ദിനമായിരുന്നു. സംസ്ഥാനത്തിനാവശ്യമായ ഭക്ഷ്യധാന്യങ്ങൾ കേന്ദ്രസർക്കാർ തരുന്നില്ലെന്നതായിരുന്നു അന്നത്തെ ബന്ദിനു കാരണം. ഭാരതീയ ജനസംഘത്തിൽപ്പെട്ടവരും കർണ്ണാടക സമിതിപ്രവർത്തകരും കാസർഗോഡിൽ അന്ന് ബന്ദ് പ്രതിഷേധജാഥകൾ സംഘടിപ്പിച്ച് ബന്ദനുകൂലികളുമായി സംഘട്ടനത്തിൽ ഏർപ്പെട്ടതുകാരണം അക്രമം, തീവയ്പ്, പൊലീസ് ജീപ്പു കത്തിക്കൽ, പൊലീസിനു നേരെ അക്രമം തുടങ്ങിയൊരു ഭീകരാന്തരീക്ഷം തന്നെ രാഷ്ട്രീയക്കാർ സൃഷ്ടിച്ചു. നിരോധനാജ്ഞ പ്രഖ്യാപിച്ചുവെങ്കിലും ഫലമൊന്നുമുണ്ടായില്ല. അക്രമാസക്തരായ ജനങ്ങളെ പിരിച്ചയയ്ക്കാൻ പൊലീസ് വെടിവച്ചു. അന്ന് രണ്ടുപേർ മരിക്കുകയും ചെയ്തു.

1975 ഡിസംബർ 18-ാം തീയതി ആലപ്പുഴയിലൊരിടത്ത് ഒരു രാഷ്ട്രീയ പാർട്ടിയുടെ പുതിയൊരു യൂണിററ് പ്രവർത്തനമാരംഭിച്ചു. നാളതുവരെ അവിടെ ശക്തമായി പ്രവർത്തിച്ചിരുന്ന മറെറാരു രാഷ്ട്രീയ പാർട്ടിയിൽപ്പെട്ടവർക്ക് അത്ര രസിച്ചില്ല. കാരണം, അവരുടെ പാർട്ടിയിൽപ്പെട്ടവർ ചോർന്നുപോകുമോ എന്ന ഭയംതന്നെ. പുത്തൻ രാഷ്ട്രീയ പാർട്ടിയുടെ യൂണിററ് ഉദ്ഘാടനത്തോടനുബന്ധിച്ചു നടത്തിയ ചെറിയൊരു സമ്മേളനത്തിൽ തങ്ങളുടെ പാർട്ടിപ്രവർത്തകനായൊരു മാന്യദേഹം പങ്കെടുത്തുവെന്നത് അവരിൽ പലരേയും രോഷാകുലരാക്കി. അതിൽ അരിശംപൂണ്ട പാർട്ടി പ്രവർത്തകർ തങ്ങളുടെ രാഷ്ട്രീയ പാർട്ടിയിൽ നാളതുവരെ പ്രവർത്തിച്ചിരുന്ന ആ ''മാന്യദേഹ''ത്തിൻെറ വീട്ടിൽ രാത്രിയിൽ കയറിച്ചെന്ന് ഉറങ്ങിക്കിടന്ന വീട്ടംഗങ്ങളെ വിളിച്ചുണർത്തി. തുടർന്ന് അടിപിടിയായി. അതിൽ വച്ചയാൾ ക്രൂരമായി മർദ്ദിക്കപ്പെട്ടു; അയാളുടെ വൃദ്ധയായ മാതാവ് അടിയേററ് മരിക്കുകയും ചെയ്തു. ഈ ''ക്രൂര കൊലപാതകത്തേയും'' രാഷ്ട്രീയ കൊലപാതകമെന്ന പേരും വച്ച് പത്രങ്ങളിൽ വാർത്ത പ്രസിദ്ധീകരിപ്പിക്കാൻ രാഷ്ട്രീയക്കാർ ശ്രമിച്ചു. എന്തിനേറെ, പൊലീസ് രേഖകളിൽപ്പോലും അതങ്ങനെ തന്നെയാക്കിത്തീർക്കാനവർക്ക് കഴിഞ്ഞു. രാഷ്ട്രീയമെന്നാൽ ''പച്ചമരുന്നോ അങ്ങാടിമ എന്നുപോലും കൃത്യമായി പറയാൻ കഴിയാത്ത-അതിൻെറ ആവശ്യകതകളില്ലാതിരുന്ന ഒരമ്മയെ പാതിരാ കഴിഞ്ഞപ്പോഴുള്ള ഇരുട്ടിൻെറ മറവിൽ വിളിച്ചുണർത്തി വെട്ടിനുറുക്കിക്കൊന്നത് രാഷ്ട്രീയ കൊലപാതകമെന്ന് പറഞ്ഞുപരത്തിയവരുടെ നീതിബോധമാണ് പലർക്കും മനസ്സിലാവാത്തത്.

## രാഷ്ട്രീയ കൊലപാതകങ്ങളും ശിക്ഷാനിയമവും

മുകളിൽ പറഞ്ഞവിധമുള്ള ഭീകര കൊലപാതകങ്ങളും കരുതിക്കൂട്ടിയുള്ള ആക്രമങ്ങളും സംസ്ഥാനത്ത് പല സ്ഥലങ്ങളിലും ദശകങ്ങളായി പലപ്പോഴും ഉണ്ടായിക്കൊണ്ടിരുന്നുവെന്നതാണ് ചരിത്ര സത്യം. രാഷ്ട്രീയ ആസൂത്രിത കൊലപാതകം ഉദ്ഭവിച്ചത് എഴുപതുകൾക്കു ശേഷമാണെന്നാണ് കുററശാസ്ത്രമതം. എന്നാൽ, രാഷ്ട്രീയത്തിലത് വളരെ നേരത്തേതന്നെ രൂപംകൊണ്ടിരുന്നുവെന്നതിനപ്പുറം എഴുപതുകളായപ്പോഴേക്കുമത് പടർന്നുപന്തലിച്ചും കഴിഞ്ഞിരുന്നു.

1947 മുതൽ നാം ഇവിടെ കാണുന്ന ആസൂത്രിത-രാഷ്ട്രീയ-കൊലപാതകങ്ങൾ പലർക്കും തങ്ങളുടെ ചെയ്തികളെ പൊതുജനമദ്ധ്യത്തിൽ ന്യായീകരിക്കാനുതകിയെന്നതാണു മറെറാരു വസ്തുത. ഇന്ത്യൻ ശിക്ഷാനിയമത്തിൽ, ''രാഷ്ട്രീയ കൊലപാതക''മെന്തെന്ന് നാളിതുവരെ നിർവ്വചിക്കപ്പെട്ടിട്ടില്ല. ഒരു വർഷം 560 ലേറെ കൊലപാതകങ്ങൾ രജിസ്ററർ ചെയ്യപ്പെടുന്നൊരു സംസ്ഥാനത്ത് ഉണ്ടാകുന്ന എല്ലാ കൊലപാതകങ്ങളേയും ഐ.പി.സി 302 ാം പരിധിയിലാണ് നിയമം കാണുന്നത്. ആ നിലയ്ക്ക്, ഒരു രാഷ്ട്രീയ പാർട്ടിയിൽ പ്രവർത്തിക്കുന്നവർ നടത്തുന്ന കരുതിക്കൂട്ടിയുള്ള കൊലപാതകങ്ങളേയും ആ വകുപ്പിൻെറ അടിസ്ഥാനത്തിൽ വിലയിരുത്താനും വിസ്തരിക്കാനുമേ സാധിക്കൂ. ഇക്കാര്യം രാഷ്ട്രീയ നേതാക്കന്മാർക്കെല്ലാം അറിയാമെങ്കിലും അവർ അക്കാര്യം പൊതുജനങ്ങളിൽനിന്നും മറച്ചുവയ്ക്കുന്നുവെന്നതിലുപരിയായി അവർ ചെയ്തത്-ചെയ്യുന്നത്-''കൊലപാതകമല്ല'', മറിച്ച് രാഷ്ട്രീയത്തിനും രാഷ്ട്രീയ പാർട്ടിയുടെ വളർച്ചയ്ക്കുമായി ചെയ്ത ഒരു ''പുണ്യപ്രവൃത്തി'യാണെന്നു ധരിപ്പിക്കാൻ ശ്രമിക്കുന്നത് ഏററവും ലളിതമായ ഭാഷയിൽ പറഞ്ഞാൽപ്പോലും അതു കടുത്ത ക്രൂരതയും വിശ്വാസവഞ്ചനയുമാണ്. ''ആടിനെ പിടിച്ച് പട്ടിയാക്കുന്ന'' ഈ നയം ബൗദ്ധികമായി പിന്നോക്കം നില്ക്കുന്ന രാഷ്ട്രീയാനുയായികൾക്ക് മനസ്സിലാക്കാൻ കഴിയുന്നില്ലെന്നതാണ് രാഷ്ട്രീയ നേതാക്കളുടെ വിജയവും.

## കൊലപാതകങ്ങളെ പ്രോത്സാഹിപ്പിക്കുന്നുവോ?

രാഷ്ട്രീയ കൊലപാതകമെന്ന ബാനറിൽ ചില രാഷ്ട്രീയ നേതാക്കൾ കൊലപാതക രാഷ്ട്രീയത്തെ പ്രേരിപ്പിക്കുന്നുവെന്നതാണ് പൊറുക്കാനാവാത്ത മറെറാരു സാമൂഹ്യ-രാഷ്ട്രീയ വിപത്ത്. അത്തരത്തിലവർ ചെയ്യിക്കുന്ന ''രാഷ്ട്രീയ കൊലപാതകങ്ങളേയും അക്രമങ്ങളേയും'' സ്വാതന്ത്ര്യസമരത്തിനിടയിൽ രാജ്യസ്നേഹികൾ ഇവിടെ സഹിച്ച പീഡനങ്ങളേക്കാൾ മഹത്തീകരിക്കാൻ കിണഞ്ഞ് ശ്രമിക്കുന്നു അക്കൂട്ടർ. ഫലമോ? രാഷ്ട്രീയ പ്രവർത്തകർക്കോ, രാഷ്ട്രീയ പ്രവർത്തനത്തിൽ അക്രമവും കൊലയും ചെയ്യുന്നവർക്കോ തങ്ങൾ ചെയ്യുന്നത് ഹീനമായ കുററകൃത്യങ്ങളാണെന്ന ചിന്താഗതിയോ അങ്ങനെ ചെയ്തതിലുള്ള കുററബോധമോ ഇല്ലാതെ വരുന്നു. രാഷ്ട്രീയത്തിൽ തങ്ങൾ ചെയ്യുന്നതെന്തും ''വൻ കാര്യങ്ങളാ''ണെന്ന തോന്നൽ അക്രമവീരന്മാരേയും കൊലപാതകികളേയും വരെ ജനമദ്ധ്യത്തിൽ ഹീറോകളാക്കി മാററുന്നു! ഈ സമീപന രീതി-ചിന്താഗതി തന്നെയാണ് കഠാര രാഷ്ട്രീയം ഇത്രയേറെ വളർന്നു പന്തലിക്കാനിവിടെ ഇടയാക്കിയതും.

## അക്രമരാഷ്ട്രീയം സംഘർഷ രാഷ്ട്രീയം

കഴിഞ്ഞ 3 വർഷത്തിനിടയിൽ സംസ്ഥാനത്ത് നടന്ന 1442 കൊലപാതകങ്ങളിൽ നാലു ശതമാനം ''രാഷ്ട്രീയ കൊലപാതക''ങ്ങളാണെന്നാണ് സർക്കാർ വരെ ചിന്തിക്കുന്നതും പറയുന്നതും. ഇക്കഴിഞ്ഞ നിയമസഭാ സമ്മേളനത്തിലും സർക്കാർ അക്കാര്യം വ്യക്തമാക്കിയിരുന്നു.

1966-ൽ കേവലം 101 സംഘട്ടനങ്ങൾ രജിസ്ററർ ചെയ്ത സ്ഥാനത്ത് 1980 കളുടെ അവസാനത്തിൽ 2411 (1989-ൽ) സംഘട്ടനങ്ങളാണ് ഔദ്യോഗികമായി രേഖപ്പെടുത്തിയിട്ടുള്ളത്. വർദ്ധനവ് 2287.13 ശതമാനം. ഇത് എല്ലാ അർത്ഥത്തിലും, നമ്മുടെ മൂല്യച്യുതിയേയും അക്രമ പ്രവണതയേയുമാണ് കാണിക്കുന്നത്. തൊഴിൽ രംഗത്തും വർഗ്ഗീയ മേഖലയിലും വിദ്യാർത്ഥി സമൂഹത്തിനിടയിലും അല്ലാതെയുമുള്ള വിവിധ തുറകളിൽ നമ്മുടെ സംസ്ഥാനത്തുണ്ടായ സംഘട്ടനങ്ങളിൽ കണ്ട രാഷ്ട്രീയ കയ്യാങ്കളിയുടെ അതിപ്രസരം കൂടെ കണക്കിലെടുക്കുമ്പോഴേ കഠാര രാഷ്ട്രീയത്തിൻെറ ശരിരൂപം നമുക്കു കാണാനൊക്കൂ. വിവിധതരം സംഘട്ടനങ്ങളിൽ കഴിഞ്ഞ കാൽനൂററാണ്ട് (1965-1989) കാലത്തു മാത്രമുണ്ടായ വർദ്ധനവ് 300 ശതമാനം ആണ്. വിവിധയിനം സംഘട്ടനങ്ങളിൽ പൊതുവായിട്ടുണ്ടായ വർദ്ധനവിൻെറ മൂന്നിരട്ടിയോളം വർദ്ധനവ് രാഷ്ട്രീയ സംഘട്ടനങ്ങളിൽ മാത്രം ഇവിടെ ഉണ്ടായിയെന്നത് ഭയാനകമായൊരു സ്ഥിതിവിശേഷത്തിലേക്കാണ് വിരൽ ചൂണ്ടുന്നത്.

## അക്രമത്തിൽ മത്സരമോ?

അക്രമ രാഷ്ട്രീയം സംഘട്ടനങ്ങളിലൂടെ പ്രകടിപ്പിക്കാൻ വിവിധ രാഷ്ട്രീയ പാർട്ടികൾ മത്സരിക്കുന്നതായിട്ട് കാണാൻ തുടങ്ങിയിരിക്കുന്നു. അക്രമം കൊണ്ടേ രാഷ്ട്രീയ പ്പാർട്ടികൾ വളർന്നു വലുതാവൂ എന്ന ചിന്താഗതി ചില രാഷ്ട്രീയ നേതാക്കൾക്ക് ഉണ്ടാവുന്നതായിരിക്കാം ഒരുപക്ഷെ അതിൻെറ കാരണവും. ദൈനംദിനമെന്നോണം പ്രഖ്യാപിക്കപ്പെടുന്ന ബന്ദുകളോടനുബന്ധിച്ചുണ്ടാകുന്ന അക്രമങ്ങൾക്കു കൈയും കണക്കുമില്ല.

1958-ലാണ് ഇന്ത്യയിലാദ്യമായി ബന്ദ് സംഘടിപ്പിച്ചതെന്ന് അഭിമാനത്തോടെ അവകാശപ്പെടുന്ന രാഷ്ട്രീയ പാർട്ടികളുണ്ടിവിടെ. രാജ്യത്ത് ഏററവും കൂടുതൽ രാഷ്ട്രീയ കൊലപാതകം ബന്ദിനോടനുബന്ധിച്ചാണ് കണ്ടുവരുന്നതെന്ന് കരുതുന്നവരും ധാരാളമുണ്ട്. 1992 ഡിസംബർ 9-ന് ഇന്ത്യയിൽ നടത്തപ്പെട്ട ബന്ദിൽ 272 പേർ മരിക്കുകയുണ്ടായി. കേരളത്തിലന്ന് 4 പേരും. ഇവിടെ ഏററവും കൂടുതൽ മരണങ്ങൾ ഉണ്ടായ ബന്ദുകൾ നടന്നത് 1988-ലും 1992-ലുമായിരുന്നു. 1988 മാർച്ച് 15-ാനു പ്രഖ്യാപിച്ച ബന്ദിലും 1992 ഡിസംബർ 8-ന് പ്രഖ്യാപിച്ച ബന്ദിലും മരിച്ചവർ 6 വീതം. ഇത് കഠാര ബന്ദിൻെറ മൂർദ്ധന്യം. എന്നാൽ-

**'രാഷ്ട്രീയ'മെന്ന വാക്ക് അക്രമത്തിനും സംഘട്ടനങ്ങൾക്കും കൊലപാതകത്തിനും മുൻപ് വച്ചുകെട്ടിയാൽ നഷ്ടമൊന്നും സംഭവിക്കാൻ പോകുന്നില്ലെന്നു മനസ്സിലാക്കിയ രാഷ്ട്രീയക്കാർ തങ്ങൾ ചെയ്യുന്ന ഗുണ്ടായിസത്തിനും തെമ്മാടിത്തരത്തിനും കളറടിച്ച് അവയെ മഹനീയമാക്കാനും മഹത്തീകരിക്കാനുമായി കൊണ്ടുവരുന്ന ഒരു നാമവിശേഷണമല്ലേ 'രാഷ്ട്രീയ'മെന്ന ഓമനപ്പദമെന്ന് കുററശാസ്ത്രജ്ഞന്മാർ ചോദിക്കുന്നു.**

ബന്ദും ബന്ദിൻെറ ബഹളവും ബന്ദിനോടനുബന്ധിച്ചുള്ള അക്രമവും രാഷ്ട്രീയ പ്രവർത്തകർ കാട്ടിക്കൂട്ടിയ തോന്ന്യാസവുമെല്ലാം കഴിഞ്ഞപ്പോൾ കേന്ദ്രസർക്കാർ കൂടുതൽ ഭക്ഷ്യധാന്യങ്ങൾ അനുവദിച്ചോ? കഠാര രാഷ്ട്രീയത്തിനതൊന്നും പ്രശ്നമല്ല. അന്നത്തെ രാഷ്ട്രീയ സംഘട്ടനങ്ങളെപ്പററിയോ ആ സംഘട്ടനങ്ങളിൽ മുറിവേററ, വെടിയേററ രാഷ്ട്രീയത്തൊഴിലാളികളെപ്പററിയോ അവരുടെ കുടുംബാംഗങ്ങളെക്കുറിച്ചോ ഇന്നത്തെ രാഷ്ട്രീയക്കാർക്കോ-കാസർഗോഡുകാർക്കുപോലുമോ-ഒരു വിവരവുമില്ല.

രാഷ്ട്രീയപ്രേരിതമായ സമരങ്ങൾ അക്രമാസക്തമാക്കുക; എന്നിട്ടങ്ങനെയുണ്ടാവുന്ന അക്രമത്തിൽ കുറേപ്പേരെ കുരുതികൊടുക്കുക—ഇവ രണ്ടും സമരങ്ങൾ വിജയിപ്പിക്കാൻ ആവശ്യമാണെന്ന് അറിയാവുന്ന ചില രാഷ്ട്രീയ നേതാക്കൾ അക്രമത്തെ പ്രോത്സാഹിപ്പിച്ച് കലക്കവെള്ളത്തിൽ മീൻ പിടിക്കുന്നവരാണെന്ന ആക്ഷേപം നിലനില്ക്കുന്നു. അത്തരത്തിൽ ആസൂത്രണം ചെയ്യുന്ന അക്രമങ്ങളിൽ, കത്തിക്കുത്തിൽ, ബോംബേറിൽ, ബൾബെറിയലിൽ, വെടിവയ്പിൽ മുറിവേല്ക്കുന്നവർ, വികലാംഗരാവുന്നവർ, കൊലചെയ്യപ്പെടുന്നവർ പൊതുവേ സാധുക്കളും, സാമ്പത്തികമായി പിന്നോക്കം നില്ക്കുന്നവരുമാണ്.

## കൈബോംബിലേക്ക്

കഠാര രാഷ്ട്രീയത്തിൽനിന്നും കൈബോംബിലേക്കുള്ള വളർച്ച പതുക്കെയായിരുന്നെങ്കിലും കൈബോംബിൽനിന്നും പിന്നീടുള്ള വളർച്ച ദ്രുതഗതിയിലാണുണ്ടായത്.

ഇന്ത്യയിലൊട്ടാകെയുണ്ടായ ഒരു രാഷ്ട്രീയ-വർഗ്ഗീയപ്രശ്നത്തോടനുബന്ധിച്ച് അതീവ സ്ഫോടകശക്തിയുള്ള 162 കിലോഗ്രാം സ്ഫോടകവസ്തുക്കൾ പൊലീസ് പിടിച്ചെടുക്കുകയുണ്ടായി. സ്ഫോടകവസ്തു തമിഴ്നാട്ടിൽനിന്നും കേരളത്തിലേക്ക് കള്ളക്കടത്തായി കൊണ്ടുവരവേയാണ് വെള്ളറടയിൽവച്ച് അതു പിടിക്കപ്പെട്ടത്. ഒരിഞ്ചു വ്യാസവും ആറിഞ്ചു നീളവുമുള്ള 1300 ജലാററിൻ സ്ററിക്ക്, 16 ഇലക്ട്രിക്കൽ ഡിറേറാനേററർ, 300 സാധാരണ ഡിറേറാനേററർ, 1204 അടി നീളമുള്ള സേഫ്ററി ഫ്യൂസ് എന്നിവയും കണ്ടെടുക്കുകയുണ്ടായി.

സ്ററിക്കിനെ ഡിറേറാനേറ്ററുമായി ഘടിപ്പിച്ചാൽ വളരെ ദൂരെനിന്നുപോലും സ്ഫോടകം നടത്താൻ കഴിയുന്ന സ്ഫോടകവസ്തു എന്തിനാണ് രാഷ്ട്രീയക്കാർ ഇവിടെ കൊണ്ടുവന്നതെന്ന് പൊലീസ് അന്വേഷിക്കുന്നുണ്ടായിരുന്നു. വടക്കേയിന്ത്യയിൽ ഒരിടത്ത് ഒരു രാഷ്ട്രീയപ്പാർട്ടിയുടെ നേതൃത്വത്തിൽ സംഘടിപ്പിച്ച അക്രമങ്ങളുടെ പശ്ചാത്തലത്തിൽ കേരളത്തിൽ പല സ്ഥലങ്ങളിലും വൻ നാശനഷ്ടങ്ങൾ വരുത്താൻ നടത്തിയ സംസ്ഥാനാന്തര ഗൂഢാലോചനയുടെ ഫലമായാണ് സ്ഫോടകവസ്തുക്കൾ കേരളത്തിലെത്തിയതെന്നാണ് പൊലീസ് നിഗമനം. എവിടേക്കാണ് നാം പോകുന്നത്? ഇനിയെങ്കിലും ഉണർന്നിരുന്നു ചിന്തിച്ച് ശാശ്വത പരിഹാരം കണ്ടെത്താനായില്ലെങ്കിൽ കേരളവും അധികം കഴിയാതെതന്നെ ഒരു വൻ വിപത്തിനെ നേരിടേണ്ടതായി വരുമെന്നാണ് കുററശാസ്ത്ര നിഗമനങ്ങൾ.

## പരിഹാരമാർഗ്ഗങ്ങൾ

വെടിമരുന്ന് കത്തുന്നതിൻെറ ദുർഗ്ഗന്ധം

(ശേഷം 60-ാം പേജിൽ)



എസ്. ഗുപ്തൻനായർ

# നിരൂപണത്തിന്റെ ദുരുപയോഗം

**ബഷീറിന്റെ കഥകളിലെ ആത്മപരതയും കേരളീയത്തനിമയും സാമാന്യം ബുദ്ധിയുള്ളവർക്കൊക്കെ മനസ്സിലാകും. ഞാൻ അതിൽ ആദ്യംമുതലേ ആഹ്ളാദിച്ചിട്ടുണ്ട്. വേദനയുടെ തീച്ചൂളയിൽ ഇത്രയേറെ നീറിപ്പുകഞ്ഞിട്ടും മനുഷ്യനന്മയിലുള്ള വിശ്വാസം ഒരിക്കലും കൈവെടിയാത്ത ബഷീറിന്റെ ഹൃദയവലിപ്പം പ്രശംസനീയമാണെന്നുമറിയാം. അതുകൊണ്ട് ഇത്ര വലിയ ഒരെഴുത്തുകാരന് ദുർബ്ബലകോടികളൊന്നുമില്ലെന്നും എന്തു പറയുമ്പോഴും ''അർഘ്യമിദം പാദ്യമിദം'' എന്നു പറഞ്ഞു പൂനുള്ളിയിട്ടുകൊള്ളണമെന്നുമൊന്നും ഞാൻ ധരിച്ചിട്ടില്ല.**



വൈക്കം മുഹമ്മദ് ബഷീറിനെ വിമർശിച്ചുകളഞ്ഞു എന്ന കുറ്റപ്പാടിന് കുറേക്കാലമായി ഞാൻ മിഥ്യാപവാദങ്ങൾക്ക് ശരവ്യനായിക്കൊണ്ടിരിക്കയാണ്. ചിലർ വാച്യമായും ചിലർ പരോക്ഷമായും അവഹേളനങ്ങൾ ചൊരിയുന്നു. ടി. പദ്മനാഭൻ ഈ സെറ്റിലൊരു പ്രധാനിയായി മുമ്പും പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. ഇപ്പോൾ ''ജ്ഞാനപീഠം ലഭിക്കാതെ പോയ വൈക്കം മുഹമ്മദ് ബഷീർ'' എന്ന തലക്കെട്ടിൽ 'കലാകൗമുദി'യിൽ എഴുതിയ ലേഖനത്തിൽ വിചിത്രമായൊരു കണ്ടുപിടിത്തംകൂടി അദ്ദേഹം നടത്തിയിരിക്കുന്നതു കണ്ടപ്പോൾ, ഞാൻ അന്തം വിട്ടുപോയി! എന്റെ ചെറുപ്പത്തിൽ ഞാൻ ചെറുകഥകളെഴുതിയിരുന്നു എന്നും അന്ന് മദ്ധ്യാഹ്ന ഭാസ്കരനെപ്പോലെ തിളങ്ങിനിന്ന ബഷീറിന്റെ മുമ്പിൽ ഒരു മിന്നാമിനുങ്ങുപോലും ആകാൻ കഴിയാതെ പോയതിലുള്ള 'അസഹ്യത'യാണത്രേ എന്നെ ബഷീറിന്റെ എതിരാളിയാക്കിത്തീർത്തത്! ഇതുവരെ ആർക്കും തോന്നാത്തതും എനിക്കു സ്വപ്നത്തിൽപ്പോലും സങ്കല്പിച്ചു മനഃപായസം കുടിക്കാൻ പറ്റാത്തതുമായ ഈ ഭയങ്കര കണ്ടുപിടിത്തത്തിന് എന്തു സമ്മാനമാണ് പദ്മനാഭനു കൊടുക്കേണ്ടതെന്നറിയുന്നില്ല. സത്യമെന്താണ്? ഞാൻ ജീവിതത്തിലാകെ അഞ്ചോ ആറോ ചെറുകഥകളേ എഴുതിയിട്ടുള്ളൂ. (ആദ്യമായെഴുതിത്തുടങ്ങിയത് കഥയുമല്ല) ചിലരൊക്കെ, അവരുടെ സുജനതകൊണ്ടാവാം, നന്നായിട്ടുണ്ടെന്നു പറഞ്ഞിട്ടുമുണ്ട്. പക്ഷേ, അത് എന്റെ വഴിയല്ല എന്നു മനസ്സിലാക്കി പിന്മാറിയിട്ട് ഇപ്പോൾ അരനൂറ്റാണ്ടു കഴിഞ്ഞു. അപ്പോഴാണ് പദ്മനാഭൻ തന്റെ വിചിത്രമായ 'ഡിസ്കവറി'യുമായി രംഗപ്രവേശം ചെയ്തിരിക്കുന്നത്. എനിക്കു കഥയെഴുതി മത്സരിക്കാൻ തക്ക ബുദ്ധിമോശമുണ്ടായിരുന്നെങ്കിൽ എന്തിന് ഒരു ബഷീറിനോടു മാത്രമായി മത്സരിക്കുന്നു? തകഴിയോടും ദേവിനോടും പൊറ്റെക്കാട്ടിനോടും വർക്കിയോടുമൊക്കെക്കയറി മത്സരിക്കാമായിരുന്നല്ലോ. ഞാൻ അന്നു ചെറുകഥകൾ ധാരാളം വായിക്കുകയും അവയെപ്പറ്റി പഠിക്കുകയും ചെയ്തിരുന്നു എന്നത് സത്യമാണ്. അതിന്റെ ഫലമായി സാഹിത്യപരിഷത്തിന്റെ 'ത്രൈമാസിക'ത്തിൽ എം.ആർ.കെ.സി മുതൽ ബഷീർവരെയുള്ള പ്രമുഖരായ കഥയെഴുത്തുകാരെപ്പറ്റി ഒരു ലേഖനപരമ്പര എഴുതുകയുണ്ടായി.

ഇന്നത്തെ വായനക്കാരിൽ 75 ശതമാനം പേരും 'ശബ്ദങ്ങൾ'ക്കു ഞാനെഴുതിയ നിരൂപണത്തിന്റെ യഥാർത്ഥ രൂപം കണ്ടവരല്ല. അതിൽനിന്ന് അടർത്തിയെടുത്ത് മനോധർമ്മം ചേർത്തു പൊലിപ്പിച്ച രണ്ടു വാക്യങ്ങൾ കർണ്ണാകർണ്ണികയാ കേട്ടവർ മാത്രമാണ്. അതെഴുതിയ പശ്ചാത്തലവും പരിഗണനീയമാക്കേണ്ടതുണ്ട്.

ഈ സന്ദർഭത്തിൽ ബഷീറും ഞാനും തമ്മിലുള്ള ബന്ധത്തിന്റെ കഥ അല്പമൊന്നു പറയാൻ എന്നെ അനുവദിക്കുക. ഇഷ്ടമുണ്ടായിട്ടല്ലെങ്കിലും ആ ആത്മകഥ പറയാതെ വയ്യാ. 1944-ൽ, അതായത് ബാല്യകാലസഖി പ്രസിദ്ധപ്പെടുത്തിയ വർഷം (1944 മേയ് 13-ാം തീയതിയാണ് ബാല്യകാലസഖി എറണാകുളത്തുവച്ചു പ്രകാശിപ്പിച്ചത്) തന്നെയാണ് ഞങ്ങൾ ആദ്യമായി പരിചയപ്പെട്ടത്. ബാല്യകാലസഖിയുടെ ഒരുകോപ്പി അദ്ദേഹം എനിക്കു തന്നു. (ആ പുസ്തകം ഇപ്പോൾ, ഡി.സി. കിഴക്കേമുറിയുടെ പക്കലുണ്ട്) ഞാൻ അതു വായിച്ച് ആഹ്ളാദഭരിതനായി, തൃശൂരിൽനിന്നു പുറപ്പെട്ടുകൊണ്ടിരുന്ന 'കൈരളി' മാസികയിൽ അത്ര ചെറുതല്ലാത്ത ഒരു ലേഖനമെഴുതി. ആ ലേഖനം ബഷീറിന് ഇഷ്ടപ്പെട്ടു. അതിൽനിന്നൊരു വാക്യം ചില പില്ക്കാലപ്പതിപ്പുകളിൽ അദ്ദേഹം എടുത്തു ചേർക്കുക പതിവായിരുന്നു. ''ലാളിത്യത്തോടൊപ്പം ഇത്രയ്ക്കു സൗന്ദര്യം മറ്റൊരു മലയാളഗ്രന്ഥത്തിലും കണ്ടതായി ഞാനോർക്കുന്നില്ല.'' (ടി. പദ്മനാഭൻ ചൂണ്ടിക്കാണിക്കുന്ന 'അസഹിഷ്ണുതാ'കാലത്തുതന്നെയാണ് ഇതെഴുതിയതെന്നോർക്കണം.)

1945-ൽ എന്റെ ചില സ്നേഹിതന്മാർ വൈക്കത്തു നടത്തിക്കൊണ്ടിരുന്ന ഒരു യുവജന വായനശാലയുടെ വാർഷികത്തിന് എന്നെ പ്രഭാഷണത്തിനായി ക്ഷണിച്ചു. കൂട്ടത്തിൽ അവർ നാട്ടുകാരനായ ബഷീറിന്റെ 'കഥാബീജം' (1945) അഭിനയിക്കാനും തീർച്ചപ്പെടുത്തിയിരുന്നു. തിക്കുറിശ്ശി സുകുമാരൻനായരും ഞാനും ആ നാടകാഭിനയത്തിൽ പങ്കെടുക്കണമെന്നും അവർ പറഞ്ഞു. ഞങ്ങളിരുവരും അവിടെയെത്തി നാടകം അഭിനയിക്കുകയും ചെയ്തു. മറ്റു വേഷക്കാരൊക്കെ വൈക്കത്തുകാർതന്നെ. പ്രധാന വേഷം (സാഹിത്യകാരൻ) തിക്കുറിശ്ശിക്ക്. എനിക്ക് ഒരു തെരുവുതെണ്ടിയുടെ ചെറിയ വേഷം. ആ നാടകം അന്നു കണ്ടവരുടെ കൂട്ടത്തിൽ സി.പി.ഐ നേതാവായ പി.എസ്. ശ്രീനിവാസൻ ഉണ്ടായിരുന്നു എന്നാണോർമ്മ.

1945-ൽത്തന്നെ 'ജന്മദിനം' എന്ന കഥാസമാഹാരം മംഗളോദയം പ്രസിദ്ധീകരണശാലയിലൂടെ പുറത്തുവന്നു. ചങ്ങമ്പുഴയാണ് ആ പുസ്തകം എനിക്കു റിവ്യൂവിന് അയച്ചത്. ''റ്റു എ. ബാലകൃഷ്ണപിള്ള'' എന്ന് ആദ്യമെഴുതിയതു വെട്ടിത്തിരുത്തിയാണ് ചങ്ങമ്പുഴ രണ്ടാമത് എന്റെ പേരെഴുതിയത് (12-10-1120). മംഗളോദയത്തിലെ എന്റെ ആദ്യ റിവ്യൂ ആണത്. പിന്നീട് ആ റിവ്യൂ എന്റെ 'സമാലോചന'യിൽ ചേർക്കുകയുണ്ടായി. ബഷീറിനെ ദസ്തയെവ്സ്കിയുമായി താരതമ്യപ്പെടുത്തിക്കൊണ്ട് ചിലതു പറഞ്ഞ ശേഷം ടൈഗർ, ഐഷുക്കുട്ടി ഈ രണ്ടു കഥകളെ വെവ്വേറെയെടുത്തു പ്രശംസിക്കുന്നുണ്ട്, ആ റിവ്യൂവിൽ. 'ടൈഗറി'നെപ്പറ്റി എഴുതി അവസാനിപ്പിച്ചത് ഇപ്രകാരമാണ്: ''ഇതാണ് ബഷീറിന്റെ അധോലോകം—(അണ്ടർവേൾഡ്) ഈ ലോകം മലയാള സാഹിത്യത്തിനൊട്ടു പുതുതാണ്. ആ ലോകത്തെ ആധികാരികമായും അതേസമയം അനുതാപാർദ്രമായും ബഷീർ അവതരിപ്പിക്കുന്നു...'' ഐഷുക്കുട്ടി എഴുതുമ്പോൾ പ്രസവവേദന സഹിയാഞ്ഞു പിടയുന്ന പെണ്ണിനോട് ''ഒന്നു തിരിഞ്ഞുകിടന്നു മുക്ക്.

ഇപ്പഴിങ്ങു പോരും'' എന്നു പറയുന്ന അജ്ഞയായ വയററാട്ടിയും ''ദാക്കുത്തരുടെ കൊയലുവച്ചു നോക്കിയാലെന്റെ ഉമ്മാണെ വയററിക്കെടെന്നു പുള്ള ചിരിക്കണെ കാണാം'' എന്നു പറയുന്ന ഐഷുക്കുട്ടിയും സ്വഭാവ ചിത്രീകരണത്തിൽ ഗ്രന്ഥകാരനുള്ള കഴിവിന്റെ തെളിവുകളാണ്...''

വീണ്ടും തുടരുന്നു:-

''ബഷീറിന്റെ കൃതികളിൽ പററിനില്ക്കുന്ന ചോരത്തുള്ളികൾ ജീവിതത്തിന്റെ മുള്ളും മുരടുംകൊണ്ടു കീറിയ മുറിവുകളിൽനിന്നു തെറിച്ചതാണെന്നുള്ളതിൽ സംശയമില്ല. എങ്കിലും ചോര ചോരയല്ലേ?''

1946-ൽ ഒരുദിവസം സംഗതിവശാൽ ഞാൻ തൃശൂരിൽ പോയപ്പോൾ പ്രസിദ്ധിയിലേക്കുയർന്നുകൊണ്ടിരുന്ന പി. ഭാസ്കരനെ പരിചയപ്പെട്ടു. ആ ആഴ്ചയാണ് ഭാസ്കരന്റെ 'വില്ലാളി' എന്ന കവിതാസമാഹാരം 'മംഗളോദയം' പ്രസിദ്ധപ്പെടുത്തിയതും. ഞാനും ഭാസ്കരനുമൊന്നിച്ച് ബഷീറിനെ കാണാൻ പോയി. ഷൊർണൂർ റോഡിൽ കെ.എം.എ വൈദ്യശാലയുടെ മുകളിലൊരു കുടുസ്സായ മാളികമുറി. കാര്യമായ ഫർണിച്ചറൊന്നുമില്ല. സ്ററവ്വും കെററിലും ചില ലൊട്ടുലൊഡുക്കു സാധനങ്ങളുമുണ്ട്. ഞങ്ങൾ അവിടെയിരുന്നു വളരെനേരം സംസാരിച്ചു. വിഷയം കഥാസാഹിത്യംതന്നെ. ഇടയ്ക്കു ഞാൻ പറഞ്ഞു: ''അയിഷുക്കുട്ടി കുറേനേരം പ്രസവിക്കാൻ കൂട്ടാക്കാതെ വേദന കടിച്ചുപിടിച്ചു എന്നാണല്ലോ ബഷീർ എഴുതിയിരിക്കുന്നത്. അതു സംഭവിക്കുമോ? കടുത്ത വേദന വന്നാൽ പ്രസവിച്ചുപോകില്ലേ?'' ബഷീർ പറഞ്ഞു: ''ബസ്സിൽവച്ച് വെളിക്കിറങ്ങാൻ മുട്ടിയാൽ നിങ്ങൾ ഉടൻ വെളിക്കിറങ്ങുമോ? അതോ അമർത്തിവയ്ക്കുമോ? ഏതാണ്ടതുപോലെ തന്നെയാണിതും.''

ഞാൻ പറഞ്ഞു: ''വല്ല ഗൈനക്കോളജിസ്ററിനോടും ചോദിക്കട്ടെ. പിന്നെപ്പറയാം ബഷീർ എഴുതിയതു ശരിതന്നെയോ എന്ന്.'' ഞാൻ ഒന്നുരണ്ടു ഗൈനക്കോളജിസ്ററുകളോടു ചോദിച്ചു. അവർ പറഞ്ഞത്, ''ഗർഭിണി കൂടി ഉത്സാഹിച്ചാലേ ഉദ്ദേശിക്കുംപോലെ കുട്ടി പുറത്തുവരൂ. അല്ലെങ്കിൽ കുറേനേരം പിടിച്ചുനില്ക്കാൻ പററും. പക്ഷേ, 'വേഗം' ഭയങ്കരമാണെങ്കിൽ കുട്ടി പുറത്തുചാടും.'' ബഷീർ എഴുതിയത് എത്ര ശരിയായിരുന്നുവെന്ന് എനിക്കു മനസ്സിലായി. ''ഡോക്ടർ പരിവാരസമേതനായി 'കിർകിർ' ശബ്ദത്തോടെ പ്രസവമുറിയിൽക്കയറി ഐഷുക്കുട്ടിയുടെ ദേഹത്തേക്കു കുനിഞ്ഞ് അവളെ ഒന്നു സ്പർശിച്ചു. അവാച്യമായ ആനന്ദത്തോടെ ഐഷുക്കുട്ടി പരിപൂർണ്ണമായി പ്രസവിക്കുകയും ചെയ്തു.'' ഫോഴ്സെപ്സ് ഒന്നും എടുത്തില്ല. ഡോക്ടർ അവളെ ഒന്നു തൊട്ടതേയുള്ളൂ. അത്രയും മതിയായിരുന്നു ഐഷുക്കുട്ടിക്ക്.

1948 ജനുവരിയിലാണ് മാതൃഭൂമി ആഴ്ചപ്പതിപ്പിൽ 'ശബ്ദങ്ങ'ളെപ്പററിയുള്ള എന്റെ റിവ്യൂ വന്നത്. ഈ റിവ്യൂവിന് ഒരു പശ്ചാത്തലമുണ്ട്. 1946-ൽ ആലപ്പുഴനിന്ന് ടി.കെ. വർഗ്ഗീസ് വൈദ്യൻ എന്ന ബിസിനസ്സുകാരനായ രാഷ്ട്രീയപ്രവർത്തകൻ ''അഞ്ചു ചീത്തക്കഥകൾ'' എന്നൊരു പുസ്തകമിറക്കി. അന്നു മലയാളസാഹിത്യത്തിലെ കിടയററ പുരോഗമന സാഹിത്യകാരന്മാർ എന്നു പുകൾകൊണ്ടവരാണ് കഥാകാരന്മാർ. തകഴി (നാട്ടിൻപുറത്തെ വേശ്യ), ദേവ് (പതിവ്രത), വർക്കി (വിത്തുകാള), പൊറെറക്കാട്ട് (കള്ളപ്പശു), ബഷീർ (ഭാര്യയുടെ കാമുകൻ). ഈ ഐവർ പുരോഗമന സാഹിത്യമെന്നു പറഞ്ഞാൽ അശ്ലീല സാഹിത്യമാണെന്ന് എതിരാളികൾ കുപ്രചാരണം നടത്തിക്കൊണ്ടിരുന്ന കാലമാണ്. അവർക്ക് തല്ലാനൊരു വടികൊടുത്തതുപോലെയായി ഈ പ്രസിദ്ധീകരണം. ''നോക്കൂ; ഇതാണിവരുടെ പുരോഗമനത്തിന്റെ സാമ്പിൾ'' എന്ന് അവർ ഉറക്കെ പറഞ്ഞുനടന്നു. പിറകേ 'ശബ്ദങ്ങൾ' കൂടിവന്നപ്പോൾ അവരുടെ ശബ്ദം കൂടുതൽ ഉച്ചത്തിലായി. ഞാൻ അന്നും ഇന്നും പച്ച റിയലിസത്തിനെതിരാണ്. ഭാരതീയ സൗന്ദര്യശാസ്ത്രം അല്പമൊക്കെ പഠിച്ച ഒരാളെന്ന നിലയ്ക്ക് ജുഗുപ്സ എന്ന ഭാവം ബീഭത്സം എന്ന രസമായി പരിണമിക്കുന്നതെങ്ങനെയെന്നതിനെപ്പററി എനിക്കു ചില ധാരണകളുമുണ്ട്. അതിനു വിപരീതമായി ജുഗുപ്സയെ സിംഹാസനത്തിലേററിവച്ച് പുഷ്പാർച്ചന ചെയ്യുന്ന ഏർപ്പാട് വലിയൊരു മേന്മയാണെന്ന് ചിലർ ധരിച്ചുവശായി. വേകാത്ത ചേനക്കഷണങ്ങൾപോലെ ചൊറിച്ചിലുണ്ടാക്കുന്ന ആ സാധനങ്ങൾ പരത്തി വിളമ്പുമ്പോൾ എനിക്കു രസിക്കാൻ കഴിയുന്നില്ല എന്ന് ഞാൻ സമ്മതിക്കുന്നു. ഞാൻ ശുദ്ധിവാദിയുടെ—പ്യൂരിസ്ററിന്റെ—മേനി നടിക്കയല്ല. ശബ്ദങ്ങളോടൊപ്പംതന്നെ പൊൻകുന്നം വർക്കിയുടെ 'ജയിലിൽനിന്ന്' എന്ന കൃതിയും ഞാൻ റിവ്യൂ ചെയ്തിരുന്നു. ആ





റിവ്യൂവിൽ ഇങ്ങനെ പറഞ്ഞു: ''വർക്കിക്കും നമ്മുടെ മററു ചില എഴുത്തുകാരെപ്പോലെ റിയലിസത്തെപ്പററി അല്പം തെററിദ്ധാരണയുണ്ടെന്നു തോന്നുന്നു.'' ഇതേ വാദം തന്നെയാണ് കൂടുതൽ രൂക്ഷമായ സ്വരത്തിൽ ശബ്ദങ്ങളിൽ തുടർന്നത്. അതിലെ അവസാനത്തെ രണ്ടു വാക്യങ്ങൾ ''ഇതു പുരോഗമന സാഹിത്യമാണെങ്കിൽ ഞാൻ മഹാത്മാ ഗാന്ധിയാണ്'' ഇത്യാദി. തീർച്ചയായും അതിശയോക്തി കലർന്നതാണ്. പക്ഷേ, അദ്ഭുതം—ആ രണ്ടു വാക്യങ്ങൾ മാത്രമേ ഉദ്ധരിക്കപ്പെടാറുള്ളൂ. മറെറാന്നും ആർക്കും അറിയേണ്ട. ജനങ്ങൾക്കു വേണ്ടത് യുക്തിവാദമല്ല, ക്ഷോഭപ്രസരണമാണ്.

ഞാൻ എഴുതിയ റിവ്യൂവിലെ പ്രസക്ത ഭാഗങ്ങൾ എല്ലാവരും വിസ്മരിച്ചുകഴിഞ്ഞു. അല്പം ഉദ്ധരിക്കട്ടെ. ''കേരളത്തിലെ പുരോഗമന സാഹിത്യകാരന്മാർ തങ്ങളുടെ ഗംഭീരമായ ഉത്തരവാദിത്വത്തെപ്പററി അറിവില്ലാതെ നിരുദ്ദേശ്യമായ ചില തെറിക്കഥകൾ കുറേക്കാലമായി രചിച്ചു വരികയായിരുന്നു. പാതിരിമാരുടെ പട്ടുടുപ്പിട്ട സന്മാർഗ്ഗബോധത്തെ വെകിളിപിടിപ്പിക്കാനോ മറേറാ ആ കഥകൾ ഉപകരിച്ചിട്ടുണ്ടെങ്കിൽ നന്ന്. പക്ഷേ, അത് അത്ര വലിയൊരു കാര്യസാദ്ധ്യമൊന്നുമല്ല. മനുഷ്യരുടെ ലൈംഗികവ്യാപാരങ്ങളിൽനിന്ന് മൃഗങ്ങളുടെ ലൈംഗിക വ്യാപാരങ്ങളിലേക്കു പോലും സോല്ലാസം കടന്നുചെന്ന അവരിൽപ്പലരും തങ്ങളുടെ അജ്ഞാഗരിതഹൃദയങ്ങളിലെ വികാരങ്ങളെ കാററുകൊള്ളിക്കുകയായിരുന്നു... ഏതായാലും ആ കാഥികന്മാരിൽ പലരും തങ്ങളുടെ തെററു മനസ്സിലാക്കി ആ ദുർഗ്ഗന്ധസിന്ധുവിലെ മുങ്ങിക്കുളിയും മുക്കിളിയിടലും മതിയാക്കിയിട്ടുണ്ടെന്നു കാണുന്നത് സന്തോഷാവഹമാണ്. അവരിലൊരാൾ—തകഴി ശിവശങ്കരപ്പിള്ള—താൻ ചെയ്തുപോയ തെററിനെ പൊറുക്കാൻ ഒരു സദസ്സിൽവച്ച് ആത്മാർത്ഥമായി അപേക്ഷിക്കുന്നത് ഞാൻ കേട്ടിട്ടുണ്ട്. ഇത്തരമൊരവസരത്തിലാണ് ബഷീറിന്റെ ശബ്ദങ്ങളുടെ ആവിർഭാവം... ജീവിതത്തിലെ വൈലക്ഷണ്യങ്ങളൊന്നും ഒരുവിധത്തിലും ചിത്രീകരിച്ചുകൂടെന്നല്ല ഇപ്പറഞ്ഞതിനർത്ഥം. അവയിലേക്കു കണ്ണോടിക്കുന്നവർ രണ്ടു കാര്യങ്ങളോർക്കണം. ഒന്നാമത്, കലയുടെ വിജയം വാച്യത്തിൽ മാത്രമല്ല, (അതിലേറെ) സൂച്യത്തിലാണ്. രണ്ടാമത്, വർണ്ണിക്കപ്പെടുന്ന വൈലക്ഷണ്യങ്ങൾ വായനക്കാരിലെ ധാർമ്മികബോധം ഉണർത്താനുപകരിക്കുന്നില്ലെങ്കിൽ അവയെ വർണ്ണിച്ചിട്ടു കാര്യമില്ല. ഈ രണ്ടിലും ബഷീർ പരാജയപ്പെട്ടിരിക്കുന്നു...''

ബോംബെയിലും കൽക്കത്തയിലും ദില്ലിയിലുമൊക്കെ വേശ്യത്തെരുവുകളുണ്ട്; ഗുഹ്യരോഗികളുണ്ട്; ആൺവേശ്യകളുണ്ട്. പക്ഷേ, അവിടെ നടക്കുന്നതൊക്കെ കണ്ടപാടേ വർണ്ണിക്കുകയും അവരുടെ ഭാഷ ഞങ്ങളൊക്കെ അപ്പാടേ പകർത്തുകയും ചെയ്യുന്നത് ഉത്തമസാഹിത്യമല്ല. മറെറന്തോ ആണ്. അതിൽ രസം കാണുന്ന വായനക്കാരുണ്ടാവും; മഹത്ത്വം കാണുന്ന നിരൂപകന്മാരുമുണ്ടാവും. അവർക്ക് ഞാൻ പറയുന്നത് ദഹിക്കുകില്ലെന്നുമറിയാം. പക്ഷേ, അതിലെ ധീരതയും പുരോഗമനവുമൊക്കെ അപാരമാണെന്നു സമ്മതിച്ചുകൊടുക്കാൻ അന്നെന്നപോലെ ഇന്നും എനിക്കാവുകയില്ല.

ധ്വന്യാത്മകമായി കഥ പറയാനറിഞ്ഞുകൂടാത്ത ആളല്ല ബഷീർ. ബഷീറിന്റെ പ്രസിദ്ധമായ 'പൂവമ്പഴം'തന്നെ മനോഹരമായ ധ്വനികാവ്യമാണ്. ജന്മദിനത്തിലെ 'കള്ളനോട്ട്' മറെറാരു രസികൻ ഉദാഹരണം: റേഷൻ വാങ്ങാനെത്തിയ പട്ടിണിക്കോലമായ പെൺകുട്ടിയുടെ കൈയിൽക്കണ്ട ഒരു കള്ളനോട്ടിൽനിന്നു കഥയാരംഭിക്കുന്നു. ആ കള്ളനോട്ട് കൈവശം വച്ചിരുന്നവളുടെ അമ്മയിലൂടെ കഥയുടെ ചുരുളഴിയുന്നു. അമ്മയ്ക്ക് കള്ളനോട്ടെങ്ങനെ കിട്ടി എന്നു പൊലീസുകാർ. തന്റെ പ്രായമായ മകളെ വിററുകിട്ടിയതെന്ന് അമ്മ. അന്തു ഇരുട്ടിന്റെ മറവിലായിരുന്നു. അമ്മയും പൊലീസുകാരുംകൂടി പിന്നെ മകളെ

> **ഞാൻ അന്നും ഇന്നും പച്ച റിയലിസത്തിനെതിരാണ്. ഭാരതീയ സൗന്ദര്യശാസ്ത്രം അല്പമൊക്കെ പഠിച്ച ഒരാളെന്ന നിലയ്ക്ക് ജുഗുപ്സ എന്ന ഭാവം ബീഭത്സം എന്ന രസമായി പരിണമിക്കുന്നതെങ്ങനെ എന്നതിനെപ്പററി എനിക്കു ചില ധാരണകളുമുണ്ട്. അതിനു വിപരീതമായി ജുഗുപ്സയെ സിംഹാസനത്തിലേററിവച്ച് പുഷ്പാർച്ചന ചെയ്യുന്ന ഏർപ്പാട് വലിയൊരു മേന്മയാണെന്ന് ചിലർ ധരിച്ചുവശായി. വേകാത്ത ചേനക്കഷണങ്ങൾപോലെ ചൊറിച്ചിലുണ്ടാക്കുന്ന ആ സാധനങ്ങൾ പരത്തി വിളമ്പുമ്പോൾ എനിക്കു രസിക്കാൻ കഴിയുന്നില്ല എന്നു ഞാൻ സമ്മതിക്കുന്നു.**

ത്തേടി നടപ്പായി. ഒടുവിൽ കണ്ടെത്തി. എങ്ങനെ? ബഷീറിന്റെ വാക്കുകൾ കേൾക്കു:-

''പട്ടാളക്ക്യാമ്പിനടുത്തുള്ള വിജനമായ വയലിൽ ഒരാൾക്കൂട്ടം കണ്ടു. ചെന്നുനോക്കിയപ്പോൾ രക്തംപുരണ്ട ഒരുകെട്ടു കള്ളനോട്ട് നെഞ്ചത്തടക്കിപ്പിടിച്ചുകൊണ്ട് അവൾ മലർന്നുകിടക്കുകയാണ്. മരിച്ചിരിക്കുന്നു. മാറിടം തുറന്നുകിടന്നിരുന്നു. ഉടുത്തിരുന്ന വസ്ത്രത്തിന്റെ മുൻവശം ചോരയിൽ മുങ്ങിയിരുന്നു.''

ഇതാണ് ഞാൻ സൂചിപ്പിച്ച ധ്വന്യാത്മകത. അത്രയും പറഞ്ഞാൽ മതി. അതിലേറെ പറയരുത്.

'ശബ്ദങ്ങ'ളുടെ നിരൂപണം എഴുതിക്കഴിഞ്ഞശേഷവും ബഷീറും ഞാനും തമ്മിൽ വ്യക്തിപരമായ അടുപ്പംതന്നെയായിരുന്നു. എനിക്ക് അദ്ദേഹത്തോടു കാലുഷ്യം തോന്നേണ്ട കാര്യമൊന്നുമില്ല; ഒരിക്കലുമുണ്ടായിട്ടില്ല.

ബഷീറിന്റെ സാഹിത്യപരമായ ഔന്നത്യത്തെ പാടേ എഴുതിത്തള്ളി ഞാൻ
കുത്തിയിരിക്കയായിരുന്നില്ലെന്നുള്ളതിന് ഏററവും നല്ല തെളിവ് ഇനിപ്പറയുന്നതാണ്. എം. ലിററ് ബിരുദത്തിനുവേണ്ടി എന്റെ മേൽനോട്ടത്തിൽ മൂന്നുകൊല്ലത്തിലേറെ ഗവേഷണം നടത്തിയ ഡോക്ടർ വിജയാലയം ജയകുമാർ തിരഞ്ഞെടുത്ത വിഷയം, ''ബഷീറിന്റെ കഥാസാഹിത്യം'' എന്നതാണ് (1973-76). അതിനുമുമ്പ് ഒരു ജീവൽസാഹിത്യകാരനെപ്പററി സർവ്വകലാശാലാതലത്തിൽ ആരും ഗവേഷണം നടത്തിയിട്ടില്ല. എനിക്ക് അല്പമെങ്കിലും വിപ്രതിപത്തി ഉണ്ടായിരുന്നെങ്കിൽ ഞാൻ ഈ വിഷയം സ്വീകരിക്കുമായിരുന്നില്ലെന്നു സ്പഷ്ടമല്ലേ? എന്റെ പൂർവ്വശിഷ്യൻ കൂടിയായ വിജയാലയത്തിന്റെ പഠനത്തിൽ ഞാൻ വെറും നാമമാത്രനായ ഒരു ഗൈഡായിരുന്നില്ല. സർവാത്മനാ സഹകരിച്ച ആളാണ്. ഓരോ വിഷയവും ഓരോ അധ്യായവും അപ്പപ്പോൾ ചർച്ചചെയ്യുകയും എഴുതിത്തീർന്ന ഭാഗങ്ങൾ സമഗ്രമായി പരിശോധിക്കുകയും പണിക്കുറ തീർക്കുകയുമൊക്കെ ചെയ്തുപോന്നു ഞാൻ. എന്റെ അവതാരികയിൽനിന്ന് ഒരുഭാഗം മാത്രം ഇവിടെ ഉദ്ധരിക്കാൻ അനുവദിക്കുക.

''പുരോഗമന സാഹിത്യത്തിന്റെ പ്രചാരകാലത്ത് എഴുതപ്പെട്ട പല കഥകളും വായിക്കുമ്പോൾ അവയിലെ പ്രസംഗപ്രായമായ ശൈലികളും ആശയപ്രഘോഷണങ്ങളും ഒട്ടൊക്കെ മുഷിപ്പനായി അനുഭവപ്പെടാറുണ്ട്. എന്നാൽ നേർത്ത ഫലിതത്തോടും അടക്കിയ അമർഷത്തോടുംകൂടി കഥ പറയുന്ന ബഷീറും കാരൂരും നമ്മെ അവിച്ഛിന്നമായി ആകർഷിക്കുന്നു. കാരൂരിന്റെ ആഖ്യാനശൈലി മിക്കവാറും പരമ്പരാഗതമാണ്. എന്നാൽ ബഷീറിന്റെ ശൈലി ആദ്യംമുതൽതന്നെ ആചാരവിരുദ്ധവും അസാമ്പ്രദായികവുമാണ്. അതുകൊണ്ട് അദ്ദേഹത്തിന്റെ കഥകൾ (എന്നും) നിത്യനൂതനമായി അനുഭവപ്പെടുന്നു.'' ബഷീർ ഉദ്ഘാടനം ചെയ്ത പുതിയ ഭാഷാശൈലിയെപ്പററിയും ഞാൻ അതിൽ സോദാഹരണം പ്രതിപാദിച്ചിരുന്നു.

ഇനിയത്തെ രംഗം കുറേ ഒച്ചപ്പാടുണ്ടാക്കിയ 'ഉപ്പുപ്പാന്റെ കുയ്യാനകൾ'' എന്ന പുസ്തകത്തിന്റെ പ്രസിദ്ധീകരണമാണ് (1990). എ.ബി. രഘുനാഥൻനായർ ഞാനിഷ്ടപ്പെടുന്ന ഒരു യുവനിരൂപകനാണ്. അങ്ങനെ ഒരാളേ ഇല്ലെന്നും, ഞാനും വിലാസിനിയുംകൂടിയാണ് ആ പുസ്തകം പടച്ചുണ്ടാക്കിയതെന്നുംവരെ അപവാദകുശലന്മാർ പറഞ്ഞുപരത്തി. അപ

വാദങ്ങളാകട്ടെ, നിരന്തരമായ ആവർത്തനം കൊണ്ട് ഉപനിഷത്സത്യംപോലെ അംഗീകരിക്കപ്പെടുകയും ചെയ്യുന്നു.

രഘുനാഥൻനായർ എഴുതുന്നത് തനിക്കിഷ്ടമുള്ള വിഷയത്തെപ്പററിയാണ്. അദ്ദേഹത്തിന്റെ രചനാരീതിയും സമീപനവും എന്റേതല്ലെന്ന് എനിക്കറിയാം. ഈ പുസ്തകമെഴുതുമ്പോൾ വെറും 'നെഗററീവ് അപ്രോച്ച്' പാടില്ലെന്നു ഞാൻ പറഞ്ഞു. ഗ്രന്ഥനാമത്തെപ്പററിയും എനിക്ക് വിപ്രതിപത്തിയുണ്ടായിരുന്നു. പക്ഷേ, രഘുനാഥൻനായർ സ്വയം നിശ്ചയിച്ച മട്ടിൽത്തന്നെ പുസ്തകമെഴുതിത്തീർത്തു. അവതാരിക എഴുതാമെന്ന് ഞാൻ നേരത്തേ സമ്മതിച്ചിരുന്നതാണ്. യുവസാഹിത്യകാരന്മാരോട് അങ്ങനെ ചില സൗമനസ്യങ്ങൾ കാണിക്കാറുണ്ട്. അതൊരു ദൗർബല്യമാണെങ്കിൽ ആ കുററം ഞാനേല്ക്കുന്നു. ആ അവതാരികയിൽ ബഷീറിന്റെ യോഗ്യതകളെന്നപോലെ ചില അപാകതകളും ഞാൻ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഒരുഭാഗം ഇങ്ങനെയാണ്: ''ബഷീർ ഒരു ലൈററ് വെയ്ററ് (Light Weight) ആണെന്നു സ്ഥാപിക്കാൻ തക്ക വിഡ്ഢിത്തം എനിക്കില്ല. അദ്ദേഹം പ്രതിഭാശാലിതന്നെയാണ്. പക്ഷേ, സഹസ്രകിരണനായ സൂര്യനുമുണ്ടല്ലോ ഉച്ചാവചങ്ങൾ.... രഘുനാഥൻനായർ തീർച്ചയായും ദോഷങ്ങളെ ബൃഹത്കരിച്ചിട്ടുണ്ട്. ഈ പുസ്തകത്തിൽ കടുംചായങ്ങൾ കുറേയുണ്ട്...''

ഇതിനിടെ സാഹിത്യപ്രവർത്തക സഹകരണ സംഘത്തിൽ ഞാൻ ഈ പുസ്തകത്തിന്റെ കൈയെഴുത്തുപ്രതി ചുമന്നു കൊണ്ടുചെന്നു എന്നും മററും ചില പച്ചക്കള്ളങ്ങൾ ചിലർ പ്രചരിപ്പിച്ചു തുടങ്ങി. ''എന്റെ അവതാരിക ഒരു ശുപാർശയായി കണക്കാക്കരുതെന്നാണ്'' ഞാൻ പറഞ്ഞത്.

ഒരുകാര്യംകൂടി. മററു ചില നിരൂപകന്മാരെപ്പോലെ ഞാൻ ഒരിക്കൽപ്പോലും ബഷീറിൽ മോഷണക്കുററം ആരോപിച്ചിട്ടില്ല. ഇപ്പോൾ അതിന്റെ പഴിയും എനിക്കിരിക്കട്ടെ എന്ന മട്ടിൽ ചിലർ തുടങ്ങിയിട്ടുണ്ട്. ''ആരാന്റെ അപരാധം വാരിയന്റെ പുറപ്പുറത്ത്'' എന്നാണല്ലോ പ്രമാണം.

ബഷീറിന്റെ കഥകളിലെ ആത്മപരതയും കേരളീയത്തനിമയും സാമാന്യബുദ്ധിയുള്ളവർക്കൊക്കെ മനസ്സിലാകും. ഞാൻ അതിൽ ആദ്യംമുതലേ ആഹ്ളാദിച്ചിട്ടുണ്ട്. വേദനയുടെ തീച്ചൂളയിൽ ഇത്രയേറെ നീറിപ്പുകഞ്ഞിട്ടും മനുഷ്യനന്മയിലുള്ള വിശ്വാസം ഒരിക്കലും കൈവെടിയാത്ത ബഷീറിന്റെ ഹൃദയവലിപ്പം പ്രശംസനീയമാണെന്നുമറിയാം. അതുകൊണ്ട് ഇത്രവലിയ ഒരെഴുത്തുകാരന് ദുർബ്ബലകോടികളൊന്നുമില്ലെന്നും എന്തു പറയുമ്പോഴും ''അർഘ്യമിദം പാദ്യമിദം'' എന്നു പറഞ്ഞു പൂനുള്ളിയിട്ടുകൊള്ളണമെന്നുമൊന്നും ഞാൻ ധരിച്ചിട്ടില്ല. ആരെപ്പററിയായാലും നിരുപാധികമായി പ്രശംസിക്കുക എന്റെ രീതിയല്ല. ഞാൻ സൗമ്യനായ നിരൂപകനോ പരുക്കനായ നിരൂപകനോ ഒന്നുമല്ലെന്ന് വീണ്ടും പറയട്ടെ. ഗുണദോഷവിവേകി മാത്രമാണ്. സാഹിത്യനിരൂപണക്കോടതിയിൽ വാദിഭാഗവും പ്രതിഭാഗവും വാദിക്കുന്നത് ഒരാൾ തന്നെ. ഇതു ചിലർ പറഞ്ഞുപരത്തുന്നതു പോലെ 'സേഫ് പ്ളേ' (safe play) അല്ല. ഞാനറിയാത്ത ആയിരക്കണക്കിനു വായനക്കാർ എന്നെപ്പററി എങ്ങനെയും വിധികല്പിക്കട്ടെ. പൂജാപുഷ്പങ്ങളിൽ മുള്ളുണ്ടെങ്കിൽ അത് ആ പൂക്കൾക്കു സഹജമാണ്.





## എൻ.എൻ. പിള്ള

ഏതാണ്ട് ആറുമാസം
കഴിഞ്ഞ് ഒരുദിവസം
സന്ധ്യയോടടുത്ത സമയം.
റബ്ബർമരങ്ങൾക്കിടയിലൂടെ
ഇരുള്
ഊർന്നിറങ്ങിത്തുടങ്ങി. കാട്
ഞടുക്കുന്ന ഒരു വെടിശബ്ദം
കേട്ടു. അല്പം
മദ്യലഹരിയിലായിരുന്ന
ഞാൻ ചീനത്തിയുടെ
റൈഫിളുമെടുത്തുകൊണ്ടു
ചാടി മുററത്തിറങ്ങി. ഒരു
വെടികൂടി.

# അവന്റെ പിടിയും അവസാനത്തെ വെടിയും

കൊടിയ വിഷുചികയുടെ വികൃത വിനോദത്തിൽനിന്നും അവിശ്വസനീയമായി രക്ഷപ്പെട്ട സുലുവിന്റെ നഷ്ടപ്പെട്ട ആ... അതിവേഗം വീണ്ടെടുക്കാൻ കാരണം ...നമാന്റെ പെണ്ണിന്റെ പരിചരണമായിരുന്നു. അവൾക്ക് ചീനന്റെ ആയുർവേദ പാണ്ഡിത്യം പരമ്പരാഗതമായി സിദ്ധിച്ച ഒരു വരമാണെന്നാണ് അവൾ അവകാശപ്പെട്ടിരുന്നതും ഞാൻ നിരാക്ഷേപമായി സമ്മതിച്ചുകൊടുത്തിരുന്നതും. അങ്ങനെ സമ്മതിച്ചില്ലെങ്കിൽ അവളുടെ മട്ടുമാറും.

ചീനന്റെ മരുന്നുഷോപ്പിൽ പോയാൽ നമ്മൾ അദ്ഭുതംകൊണ്ട് അന്തംവിട്ടുപോകും; അറപ്പും ഭയവും തോന്നും. മുട്ട മുതൽ മുഴുത്ത പലതരം ചെല്ലിയും പാററയും പുഴുക്കളും പലയിനം പാമ്പുകളും പല്ലിമുട്ടയും ഒച്ചും ഓന്തും എന്നുവേണ്ട ഒരായിരം ക്ഷുദ്രജീവികളെ സുതാര്യമായ സ്ഫടികക്കുപ്പികളിൽ അടുക്കടുക്കായി പല തട്ടുകളിൽ നിരത്തി വച്ചിരിക്കുന്നതുകാണാം. കൂട്ടത്തിൽ കണക്കില്ലാത്ത സസ്യമാതൃകകളും. ഇതെല്ലാം ചാരായവും പഞ്ചസാരയുമെല്ലാം ചേർത്ത പലയിനം മിശ്രിതങ്ങളിൽ അച്ചാറിട്ടു വച്ചിരിക്കുകയാണ്.

ഒരുദിവസം ആ ചീനത്തിപ്പെണ്ണ് എന്നെ 'മെൻറയ്ക്കാബി'ലെ ഒരു വലിയ മരുന്നുകടയിൽ കൊണ്ടുപോയി എന്തെല്ലാമോ ഒക്കെ വാങ്ങിച്ചു, സുലുവിന് കൊടുക്കാൻ. ഞാനെതിർത്തില്ല. കാരണം ഇതുവരെയുള്ള എന്റെ അനുഭവത്തിൽനിന്നും ഒരു കാര്യം എനിക്ക് ബോദ്ധ്യപ്പെട്ടിരിക്കുകയാണ്. മിക്ക രോഗത്തിനും മരുന്നു കണ്ടുപിടിച്ചുകഴിഞ്ഞു, ഇപ്പോഴും കണ്ടുപിടിച്ചുകൊണ്ടിരിക്കുന്നു, ഇനിയും കണ്ടുപിടിക്കും. എന്നാൽ മരണത്തിനുമാത്രം മരുന്നില്ല. കാരണം, മരണം ഒരു രോഗമല്ല എന്നതാണ്.

എല്ലാ ചികിത്സാ പദ്ധതികളും ചിലപ്പോഴും പലപ്പോഴും വിജയിക്കാം. കാരണം, എല്ലാംതന്നെ 'empirical' ആണ്; അതായത് പരീക്ഷിച്ച്, നിരീക്ഷിച്ച് സ്ഥിരീകരിച്ച് സ്വീകരിച്ചത്. വന്നുവന്നിപ്പോൾ 'Medicine educating the disease' എന്ന അവസ്ഥയിൽ എത്തിയിരിക്കുകയുമാണ്.

ഇടയ്ക്ക്, ഏകകാലത്തിൽ കൗതുകകരവും ദയനീയവുമായി എനിക്കുണ്ടായ ഒരനുഭവം പറയട്ടെ. ഇന്ന് നമ്മൾ 'അക്യുപങ്ചർ' എന്നു കൊട്ടിഘോഷിക്കുന്ന ചീനന്റെ ചികിത്സാതന്ത്രത്തിന്റെ അതിദാരുണമായ ഒരു പ്രാകൃത മാതൃക ഞാൻ കണ്ടു. ഇടിവെട്ടേററമാതിരി സ്തബ്ധനായി തരിച്ചുനിന്നുപോയി. ഒരു ദിവസം പാതിരായോടടുത്ത സമയത്ത് ചീനന്റെ 'ലയ'ത്തിൽ ഒരു കുട്ടി അത്യാസന്ന നിലയിലാണെന്നു പറഞ്ഞ് എന്നെ കൂട്ടിക്കൊണ്ടുപോയി. അവിടെ ചെല്ലുമ്പോൾ ഭംഗിയായി വിരിച്ചിട്ട ഒരു കട്ടിലിൽ, കൊതുകുവലയ്ക്കുള്ളിൽ, പത്തുപന്ത്രണ്ടു വയസ്സു തോന്നിക്കുന്ന ഒരാൺകുട്ടി മലർന്നുകിടക്കുന്നു. ആ ഉടലാകെ ഒരു വല്ലാത്ത ഞെട്ടലും വിറയലു... മുറി നിറച്ച് ആൾക്കാരുണ്ട്. കുറെ എണ്ണത്തിനെ വകഞ്ഞുമാററി, ആ കുട്ടിയുടെ അനാവൃതമായ നെഞ്ചത്തേക്കു നോക്കിയപ്പോൾ ഞാൻ നടുങ്ങിപ്പോയി. ആ നെഞ്ചത്ത് വരിവരിയായി, ഇടംവലം പത്തും കീഴോട്ട് തൊട്ടുതൊട്ട് അഞ്ചും വരികളായി ഒരു ദീർഘചതുരത്തിൽ, അമ്പതോളം ഈന്തപ്പഴക്കുരുക്കൾ നിരത്തിവച്ചമാതിരി, തൊലിയും മാംസവും ദേഹത്തുനിന്ന് പിടിവിട്ട് മുഴച്ചു നിൽക്കുകയാണ്. മിക്കതിൽനിന്നും ചോരയും ചെന്നീരും പൊടിയുന്നുണ്ട്, പലതിലും കട്ട. കെട്ടിയിരിക്കുകയുമാണ്. ആ കുട്ടിയുടെ മാതാപിതാക്കളുൾപ്പെടെ അവിടെ കൂടിയിരിക്കുന്നവരെല്ലാം 'വിധിപ്രകാരം വേണ്ടതൊക്കെ ചെയ്തു' എന്ന കൃതാർത്ഥതയിലുമാണ്. ആ നെഞ്ചത്തെ വടുക്കളെല്ലാം ബലിഷ്ഠമായ രണ്ടു വിരലുകൾ മടക്കി കൂട്ടിപ്പിടിച്ച് ഒരു ചവണപോലെയാക്കി, കുട്ടിയുടെ നെഞ്ചത്തെ മാംസം അമർത്തിവലിച്ചതാണത്രെ! ആ ചികിത്സാവിധിയുടെ പേരാണ് 'അങ്ങിൻക്ളുവാർ'-അതായത് 'കാററ് കളയുക.' ചീനന്റെ വൈദ്യശാസ്ത്രമനുസരിച്ച് മനുഷ്യശരീരത്തിന്റെ നിലനില്പ് രണ്ടുതരം വായുക്കളുടെ ('അങ്ങിൻ') സന്തുലിതമായ പ്രവർത്തനഫലമായിട്ടാണ്. ഈ പ്രവർത്തനത്തിന്റെ ബാലൻസ് തെററുന്നതാണ് ഏതു രോഗങ്ങളുടെയും മൂലകാരണം, നമ്മുടെ 'ത്രിദോഷങ്ങളെ'പ്പോലെ. ഈ വാദഗതി വിപര്യയത്തെ ക്രമപ്പെടുത്താനായിരുന്നു ആ കുട്ടിയുടെ നെഞ്ചത്തു നടത്തിയ 'വികടകുടില ചടുലമായ വിദഗ്ദ്ധ വിമർദ്ദനം.' ഹൊ! പാവം ആ കുഞ്ഞ് എത്രകണ്ട് പ്രാണവേദന അനുഭവിച്ചുകാണും! നിസ്സഹായനായ ഞാൻ ഇടവിട്ടിടവിട്ട് വില്ലുപോലെ വളഞ്ഞുകുത്തുന്ന (Orthototonose) ആ കുട്ടിക്ക് ഒരു മോർഫിയാ ഇൻജക്ഷൻ കൊടുത്തു. ആ കുട്ടി ശാന്തനായി കിടന്നു. ഒരു മണിക്കൂറിനുള്ളിൽ കുട്ടി മരിച്ചു. ആ കുട്ടി നേരത്തോടുനേരമായി 'ടെററനസ്' എന്ന വിഷമസന്നിയുടെ മൂർദ്ധന്യത്തിലായിരുന്നു.

എന്നാൽ ചൗമാന്റെ പെണ്ണിന്റെ ചികിത്സാരീതി എന്റെ സുലുവിനെ രക്ഷിച്ചു. കഷ്ടിച്ച് ഒരു മാസത്തിനുള്ളിൽ, ഊതിവീർത്ത ബലൂൺ മാതിരി അവൾ പൂർവ്വ സ്ഥിതിയെ പ്രാപിച്ചു. കിട്ടുന്നതെല്ലാം തിന്നണം; ഒരു തരിപോലും കളയാതെ പാത്രം നക്കിത്തുടച്ചേ അവളടങ്ങൂ. ആരെങ്കിലും തടഞ്ഞാൽ 'എട്ടു നാടുംപൊട്ടെ കീറേറാടുകീററ്.' ജീവിക്ക് ജീവിക്കാനുള്ള പ്രാഥമികാവേഗം!

എന്റെ കാര്യവും മോശമല്ല. എസ്റ്റേറ്റ് അതിർത്തിയിൽ നടന്ന ആക്രമണത്തിൽ, യന്ത്രത്തോക്കിൽനിന്നുതിർന്ന പെരുമഴയിൽ നിന്നുരുണ്ട് രക്ഷപ്പെട്ട എന്റെ സർവ്വാംഗം മുറിവുകളായിരുന്നു; ഇടയ്ക്ക് ഇടതുകാലിൽ നിന്ന്, ഉന്നംതെററിയ വെടിയുണ്ട നക്കിയെടുത്ത ഒരു വലിയ മുറിവുൾപ്പെടെ. ആകെ തളർന്ന് ആഫീസിലെ മേശപ്പുറത്ത് മലർന്നുകിടന്ന എന്നെ മരണം കാലിൽ കടിച്ചുവലിക്കുമ്പോഴും മാറോടമർത്തി ജീവിതത്തിലേക്ക് വലിച്ചുകയററിയ ആ മംഗോളിയൻ പെണ്ണ് ഏതാണ്ട് ഒരു മാസത്തോളം എന്റെ

'നർസാ'യിരുന്നു. എന്നാൽ ഒരബദ്ധം പററി. ഇടയ്ക്കിടയ്ക്ക് വേദനാസംഹാരിയായി അവളെനിക്കു തന്നിരുന്നത് ദശാബ്ദങ്ങളായി ചീനൻ സ്വയം സംസ്കരിച്ചുശീലിച്ച വീര്യം കൂടിയ 'കറുപ്പി'ൻെറ സത്തായിരുന്നു. ഇത് 'അവീനാ'ണോ 'ഹാഷിഷ്' ആണോ എന്നൊന്നും തീർത്തുപറയാനാവില്ല. ഒരുതരം കറുത്തു കുറുകിയ ചാറ്. ഇത് തിന്നുകയല്ല വേണ്ടത്, വലിക്കുകയാണ്. അതെന്നെ പഠിപ്പിച്ചത് അവളല്ല, മററു ചിലരാണ്.

അത് വെറും ബീഡിവലി മാതിരിയല്ല, വിധിപ്രകാരമുള്ള ഒരു താന്ത്രിക കർമ്മമാണ്. അതിൻെറ ചടങ്ങുകൾ അല്പം സങ്കീർണ്ണവുമാണ്. ഇന്ന് നമ്മൾ പലരും പുകവലിക്കായി ഉപയോഗിക്കുന്ന പൈപ്പ് മാതിരി ഒരുപകരണം. അതിൽ പുകയില നിറയ്ക്കുന്ന 'കപ്പ്' തീർത്തും മൂടി, അതിൻെറ ഒത്ത മദ്ധ്യത്തിൽ ഒരു മില്ലീമീററർ വലിപ്പത്തിലുള്ള കമ്പി കടത്താൻ പാകത്തിൽ ഒരു സുഷിരം. അതിനടുത്തായി ഒരു ചെറിയ റാന്തൽവിളക്കു കത്തിച്ച് വച്ചിരിക്കും. അതിൽനിന്നും നേർത്ത് നിഷ്പന്ദമായി ഒരു ദീപശിഖ ഉയർന്നിരിക്കും. ഒരു വെളുത്ത തീക്കടലാസിൽ, ഒരമൂല്യ വസ്തുവെന്നോണം കൃത്യമായി പൊതിഞ്ഞ, ഒരുപണമിട (ഫോൺ) കുറുകിയ ചാറു പോലുള്ള കറുപ്പിൻെറ സത്ത് ഒരുതരിപോലും ബാക്കിവയ്ക്കാതെ കഷ്ടിച്ച് ഒരു ചാൺ നീളമുള്ള ഈർക്കിൽവണ്ണമുള്ള ഒരു ലോഹ ശലാകയുടെ അററംകൊണ്ട് തോണ്ടിയെടുത്ത് റാന്തലിലെ തീനാളത്തിനുമേലെ പിടിച്ച് സാവകാശം തിരിക്കുന്നു. ചൂടേററ കറുപ്പ് ഉരുകിത്തിളയ്ക്കാൻ തുടങ്ങുന്നതോടെ പെട്ടെന്ന് കമ്പി വലിച്ചെടുത്ത് പൈപ്പിൻെറ അടഞ്ഞ കപ്പിൻെറ മേലെ, ഒരു ചടുല ചലനത്തോട മൃദുവായി തിരിച്ചുരുട്ടുന്നു. ഇപ്പോൾ കമ്പിയുടെ അററത്ത് ആ കറുപ്പ് ഒരു തവിട്ടുനിറത്തിലുള്ള 'കോൺ' മാതിരി പററിപ്പിടിച്ചിരിക്കും. ഈ ഉരുകി ഉറഞ്ഞ വസ്തു പൈപ്പിൻെറ നടുക്കുള്ള ദ്വാരത്തിൽ തിരുകിക്കയററി കമ്പി പെട്ടെന്ന് വലിച്ചെടുക്കുമ്പോൾ മുദ്രപ്പശപോലെ ദ്വാരമടഞ്ഞ് അത് അവിടെയിരിക്കും. ഇത്രയുമായാൽ യാഗത്തിലെ 'യജമാനൻ' അതായത് ഞാൻ, തൊട്ടടുത്ത് ഒരു പായിൽ മലർന്നുകിടക്കണം. എൻെറ തലയ്ക്ക് താങ്ങായി ഇഷ്ടികയുടെ വലിപ്പത്തിൽ ഒരു തടിക്കഷണം. ആ കിടപ്പിൽ തൊട്ടടുത്ത് കത്തുന്ന ദീപശിഖയ്ക്കു മേലെ കമഴ്ത്തിപ്പിടിച്ച പൈപ്പിൻെറ കപ്പും എൻെറ വായിൽ പൈപ്പിൻെറ തണ്ടും. തീജ്വാലയിൽ ഉരുകി എരിയുന്ന കറുപ്പിൻെറ പുക ലേശം പോലും പാഴാകാൻ ഇടവരുത്താതെ ഒററപ്പിടുത്തത്തിന് മുഴുവൻ വലിച്ചുതീർക്കണം. ഇടവിട്ടിടവിട്ട് വലിക്കരുത്.

ഈ യജ്ഞം ആദ്യപരീക്ഷണത്തിൽത്തന്നെ ഞാൻ നൂറു ശതമാനം പരിപൂതമാക്കിച്ചെയ്തു. ചുററും പരികർമ്മികളായ ചീനന്മാരുടെ ഹർഷാരവം. പത്തുമിനിട്ട് അതേ കിടപ്പിൽ ഞാൻ കിടന്നു. പിന്നെ എഴുന്നേററു. 'കാങ്ങ്സി'ക്ക് പുറത്തിറങ്ങി.

ഞാൻ ആ പുരയ്ക്കുള്ളിൽ കയറുമ്പോൾ കഷ്ടിച്ച് നാലുമണി സമയം. നല്ല വെയിലായിരുന്നു. ഒരു പതിനഞ്ചു മിനിട്ടു കഴിഞ്ഞ് ഞാൻ പുറത്തിറങ്ങുമ്പോൾ നല്ല നിലാവ്. എന്തൊരു നിർവൃതി! ചൂടില്ല, തണുപ്പില്ല, വിശപ്പില്ല, ദാഹമില്ല. സുഖദുഃഖങ്ങളില്ല, ചരാചരത്തിൽ ഞാനെന്നൊന്നില്ല. പരമാനന്ദം. മറെറാരദ്ഭുതം! ഞാൻ നടന്നുപോകുന്ന വഴിക്ക് പുല്ലിനിടയിൽ നിന്ന് കൊച്ചുകൊച്ചു ചീവീടിൻെറ ശബ്ദംപോലും എനിക്ക് വ്യക്തമായി കേൾക്കാം. പണ്ടൊരിക്കലും ഞാനിതൊന്നും കേട്ടിട്ടില്ല. വന്നുവന്നിപ്പോൾ നിമിഷങ്ങൾക്കുള്ളിൽ ഞാനും പ്രകൃതിയും ഒന്നിനൊന്ന് അലിഞ്ഞുചേരുകയാണ്. സൂര്യൻ ചന്ദ്രനായി മാറുകയാണ്.

പിന്നീടും, തുടർച്ചയായിട്ടല്ലെങ്കിലും, ഇടവിട്ടിടവിട്ട് ഞാനിത് ആസ്വദിക്കാൻ തുടങ്ങി. മാത്രമല്ല, ആ കാലത്ത് എന്നെ സ്ഥിരമായി പിടികൂടിയിരുന്ന വയറുവേദനയ്ക്ക് ഞാൻ 'അട്രോപ്പിൻ-മോർഫിയാ' മിശ്രിതം ഇടയ്ക്കിടെ കുത്തിവയ്ക്കുമായിരുന്നു. കറുപ്പുവലി അതിനൊരു ചെറിയ പ്രതിവിധിയായും അനുഭവപ്പെട്ടു. പിൽക്കാലത്ത് മലയായിൽനിന്നും ഞാൻ നാട്ടിലെത്തിയിട്ടും കറുപ്പുതീററ തുടർന്നു.

ആഴ്ചകളും മാസങ്ങളും കൊഴിഞ്ഞുവീണുകൊണ്ടിരുന്നു. മലയയൊട്ടാകെ 'തീക്കാബിന്താങ്ങി'ൻെറ അക്രമങ്ങൾ ഒന്നിനൊന്ന് വളർന്നുകൊണ്ടുമിരുന്നു. മലയായുടെ ഗവർണ്ണർ ജനറൽ സർ ഹെൻറി ഗർണ്ണിയും ഒരു വലിയ സംഘം പട്ടാളക്കാരും ക്വാലാലപ്പീസിലെ മലയിടുക്കിൽ വച്ചുനടന്ന സാഹസികമായ 'ആ ബുഷീൻ' വധിക്കപ്പെട്ടതോടെ രാജ്യം ഒട്ടാകെ ഞെട്ടിവിറച്ചു. എപ്പോഴും എന്തും സംഭവിക്കാം.

അതെ. അതും സംഭവിച്ചു. അകാലത്തിൽ ചിന്നമ്മയുടെ മാസമുറ തെററി, മോങ്ങാനിരിക്കുന്ന നായേടെ തലേൽ തേങ്ങാവീണമാതിരി. ആകെയൊരു സന്ത്രാസം. വേണമായിരുന്നെങ്കിൽ എനിക്കാ തെററു തിരുത്താം. പക്ഷെ മനസ്സു വരുന്നില്ല. ഉള്ളിൽ ഒരു ഭൂതോദയം. അത് 'അവൻ' തന്നെ. ഞാൻ ചിന്നമ്മയോടു പറഞ്ഞു. ''ഇത് അവൻ തന്നെ. കടിഞ്ഞൂൽ കുഞ്ഞ് പെണ്ണാണെന്ന് ഞാൻ പറഞ്ഞില്ലെ. പ്രസവത്തിനു മുൻപുതന്നെ എൻെറ മനഃകണ്ണിൽ ഞാനവളെ കണ്ടു. സുലോചനാന്ന് പേരിട്ടു; 'സുലൂ'ന്ന് വിളിച്ചു. ഇവന് 'വിജയരാഘവൻ' എന്ന് പേരിടും, 'കുട്ടാ'ന്ന് വിളിക്കും. തീർച്ച.''

ഏതാണ്ട് ആറുമാസം കഴിഞ്ഞ് ഒരുദിവസം സന്ധ്യയോടടുത്ത സമയം. റബ്ബർമരങ്ങൾക്കിടയിലൂടെ ഇരുള് ഊർന്നിറങ്ങിത്തുടങ്ങി. കാട് ഞടുക്കുന്ന ഒരു വെടിശബ്ദം കേട്ടു. അല്പം മദ്യലഹരിയിലായിരുന്ന ഞാൻ ചീനത്തിയുടെ റൈഫിളുമെടുത്തുകൊണ്ട് ചാടി മുററത്തിറങ്ങി. ഒരു വെടികൂടി. ജനറൽ മാനേജർ റോയലിൻെറ ബംഗ്ളാവിൻെറ ഭാഗത്തുനിന്നാണ്. ഓഫീസും 'ലയ'ങ്ങളുമെല്ലാം വിട്ട്, ഒരൊന്നര ഫർലോങ്ങ് അകലെ ഒരു ചെറിയ കുന്നിൻെറ നിറുകയിലാണ് ആ ഇരുനിലക്കെട്ടിടം. സായിപ്പും ഭാര്യയും ഒരു വേലക്കാരൻ ചീനനും മാത്രമേയുള്ളു.

രണ്ടാമത്തെ വെടിശബ്ദം കേട്ടതും ഞാൻ നേരെ റോഡിലിറങ്ങി ബംഗ്ളാവിനെ ലക്ഷ്യമാക്കി ഓടി. ഓഫീസ് കെട്ടിടം കഴിഞ്ഞാൽ റോഡും പരിസരവും വിജനമാണ്. ഇടതുവശം ഒരു നെടിയ കുററിക്കാടും. ഞാൻ നേരെയല്ല ഓടുന്നത്; ഇടംവലം വളഞ്ഞുതിരിഞ്ഞാണ്, പതിയിരുന്ന് വെടിവയ്ക്കാനായുന്ന ഒരാൾക്ക് ലക്ഷ്യം തെററുന്ന മാതിരി.

ബംഗ്ളാവിരിക്കുന്ന കുന്നിൻെറ അടിവാരത്തെത്തി ''പേടിക്കണ്ട, ഞാൻ ദാ വരുന്നുണ്ട്'' എന്നു വിളിച്ചുപറഞ്ഞുകൊണ്ട് വളഞ്ഞു പുളഞ്ഞും ഇടയ്ക്കിടയ്ക്ക് കൈകുത്തിയും കുന്നുകയറി ഞാൻ ബംഗ്ളാവിൻെറ നടയ്ക്കലെത്തിയതും സായിപ്പ് വാതിൽ തുറന്ന് എന്നെ അകത്തുകയററി വാതിലടച്ചു. സായിപ്പിൻെറ തൊട്ടടുത്ത് മദാമ്മയും നില്പുണ്ടായിരുന്നു. ആ ഹൂണ ദമ്പതികളിൽ അവിശ്വസനീയമായ അദ്ഭുതത്തിൻെറയും കൃതജ്ഞതയുടെയും പൂത്തിരി കത്തുന്നതാണ് ഞാൻ കണ്ടത്. സായിപ്പിനും മദാമ്മയ്ക്കും ഒരുമിച്ച് എന്നെ കെട്ടിപ്പിടിച്ചാൽ കൊള്ളാമെന്നുണ്ട്. ഓടിത്തളർന്നെത്തിയ എന്നെ അടുത്തുള്ള കസേരയിൽ പിടിച്ചിരുത്തി ആദ്യമായി വിവരംകെട്ട എൻെറ സാഹസികത്വത്തെ ശാസിക്കയാണ് ചെയ്തത്, അവരിരുവരും മാറിമാറി. അപ്പോഴും ആ തൊണ്ട ഇടറുന്നുണ്ടായിരുന്നു.

ഫ്രിഡ്ജ് തുറന്ന് ഒരു കുപ്പി 'ഈഗിൾ' ബ്രാൻഡ് ബിയർ പൊട്ടിച്ച് ഒരു ജഗ്ഗ് നിറച്ച് എന്നെ സല്ക്കരിച്ചു. ഒരു പ്ളേററിൽ സോസേജും. ഇതിനിടയ്ക്ക് സായിപ്പ് ഓഫീസിലേക്ക് ഫോൺ ചെയ്ത് ലയത്തിലെ ആയുധധാരികളായ സകല ചീനന്മാരെയും കൂട്ടി ബംഗ്ളാവിലെത്താൻ ഏർപ്പാടു ചെയ്തു.

അല്പസമയത്തിനുള്ളിൽ അതാ വരുന്നു ഒട്ടുപാലുചുററിയ പന്തവും കത്തിച്ച് ഒരു മംഗോളിയപ്പട. അവരുടെ മുൻനിരയിൽ 'ഫോങ്ങ്ലീൻ' എന്ന ഉണ്ണിയാർച്ചയും. എന്നെ നേരെ കൊണ്ടുപോയത് ചൗമാൻെറ ലയത്തിലേക്കാണ്. അകമ്പടിക്കാർ അവരവരുടെ ലയങ്ങളിലേക്ക് മടങ്ങി. തുടർന്ന് ചൗമാൻെറ ലയത്തിൽ 'നോകാപ്പി' കൊണ്ടൊരു സൽക്കാരവും നടന്നു.

എല്ലാം കഴിഞ്ഞപ്പോൾ കഷ്ടിച്ച് ഏഴരമണിയായിക്കാണും. ഞാൻ ബംഗ്ളാവിലെത്തുമ്പോൾ ആറുമാസം ഗർഭിണിയായ ചിന്നമ്മയും 'ലച്ച്മി നാത്തൂനും' വാതിൽക്കൽ ചേർന്നിരിക്കുകയാണ്, വഴിയിലേക്കും നോക്കി.

ആ വെടി സായിപ്പിൻെറ ബംഗ്ളാവിനെ ലക്ഷ്യമാക്കിത്തന്നെയായിരുന്നു. പക്ഷെ ആരാണ്, എവിടുന്നാണ് എന്നുള്ളതിന് യാതൊരു തെളിവുമില്ലായിരുന്നു. പിന്നീട് ഞാൻ എസ്റ്റേറ്റ് വിടുന്നതുവരെ, വിക്ടോറിയൻ യാഥാസ്ഥിതികത്വത്തിൻെറയും അഹന്തയുടെയും കുത്തരങ്ങായിരുന്ന ആ ബംഗ്ളാവ് എനിക്ക് അതിഥിമന്ദിരമായി മാറി.





എ.വി. അനിൽകുമാർ

# ഡിക്കോക്കോയുടെ ത്രസിപ്പിക്കുന്ന ഓർമ്മകളിൽ

5



1954 ഏപ്രിൽമാസത്തിലെ ഒരുദിവസം.

മാതൃഭൂമി ദിനപത്രത്തിൽ വാർത്ത...

മാധവനും ആൻറണിയും റഹ്മാനും ഈസ്ററ് ബംഗാളിലേക്ക് എന്ന സ്കൂപ്പ്...

ഈ വാർത്ത പിറേറദിവസം പി.ടി.ഐ ആവർത്തിക്കുന്നു.

മലയാള സ്പോർട്സ് ജേണലിസത്തിൽ പുതിയ ചലനമായ ഈ വാർത്തയെഴുതിയത് അപൂർവ്വ കെ.പി.ആർ സഹോദരങ്ങളിലെ ഇളയവൻ—കെ.പി.ആർ. കൃഷ്ണൻ.

തിരുവനന്തപുരത്ത് ട്രാവൻകൂർ ട്രോഫി കായികതാരമായും റഫറിയായും ജേണലിസ്ററായും പ്രശസ്തനാണ്. ഈ രംഗങ്ങളിൽ സജീവമായി ഇന്നില്ലെങ്കിലും പന്തുരുളുന്നിടങ്ങളിലെല്ലാം—അത് എ ക്ളാസ്സ് ടൂർണ്ണമെൻറുകളായാലും പ്രാദേശിക മത്സരങ്ങളായാലും ശരി, കൃഷ്ണൻ.തമാശകളുടെ മാലപ്പടക്കങ്ങൾ പൊട്ടിച്ച് പഴയ കളികളുടെ യഥാതഥ വിവരണങ്ങൾ വിതറി കുലുങ്ങിവരും...

സ്പോർട്സ് റിപ്പോർട്ടിംഗ് രംഗത്ത് കൃഷ്ണൻ ശ്രദ്ധേയനാകുന്നത്, 1955-ൽ കേരളത്തിലാദ്യമായി നടന്ന എറണാകുളം സന്തോഷ് ട്രോഫിയെക്കുറിച്ചുള്ള 'മാതൃഭൂമി'യിലെ അവലോകനത്തോടെയാണ്. അഹമ്മദ് ഖാൻെറ നേതൃത്വത്തിലിറങ്ങിയ ബംഗാൾ ടീമായിരുന്നു ചാമ്പ്യൻഷിപ്പിൻെറ നെറുക്കായുള്ള ഫുട്ബോൾ മത്സരം. കൽക്കത്തയിലെ വാരി അത്ലററിക് ക്ളബ്ബും കണ്ണൂർ ലക്കിസ്ററാറും ഏററുമുട്ടുന്നു. മത്സരത്തിൽ മാധവനും ആൻറണിയും തിളങ്ങി. കോഴിക്കോട് മലബാർ ഹണ്ടേഴ്സിൻെറ കളിക്കാരനായ റഹ്മാൻ അന്ന് ലക്കിയുടെ ജഴ്സിയണിഞ്ഞ ഗസ്ററ് കളിക്കാരനായിരുന്നു. ഇവരുടെ ഉന്നതനിലവാരമുള്ള കളിയും ഉജ്ജ്വല പ്രകടനവും അറിഞ്ഞ് ഈസ്ററ് ബംഗാൾ ക്ളബ് സെക്രട്ടറി താലൂക്ക്ദാർ കണ്ണൂരിലെത്തി.

തുടർന്ന് ആൻറണിയും മാധവനും കൽക്കത്തയിലേക്ക്. മദ്രാസ് ഫുട്ബോൾ അസോസിയേഷൻ ട്രാൻസ്ഫർ കൊടുക്കാത്തതിനാൽ അവർ തിരിച്ചുവന്നു. പ്രതികാരമെന്നോണം 1954 ജൂലൈ 24-ൻെറ സന്തോഷ് ട്രോഫി സെലക്ഷൻ ട്രയൽസിന് മാധവനേയും ആൻറണിയേയും തിരഞ്ഞെടുത്തില്ല. സെലക്ഷൻ കിട്ടിയ റഹ്മാനാകട്ടെ, സ്ഥാനം കാണികൾക്കൊപ്പവും.

കായികരംഗത്തും സ്പോർട്സ് ജേണലിസത്തിലും കോളിളക്കം സൃഷ്ടിച്ച ഈ വാർത്തയെഴുതിയ കെ.പി.ആർ കൃഷ്ണൻ കയിലെത്തിയത്. റഹ്മാൻെറ അഭിമാനാർഹമായ മുന്നേററം... ബോംബെ താരങ്ങളായ പവിത്രൻ, മാധവൻ, ഭാസ്കരൻ, പപ്പൻ തുടങ്ങിയവരുടെ ആകർഷക ഫോം... ഇതെല്ലാം കൃഷ്ണൻെറ അവലോകനത്തിൽ ആവേശമായി വന്നു.

ദേശീയ ഫുട്ബോൾ മത്സരത്തിലെ കേരള ടീമിൻെറ ഏററവും ശ്രദ്ധേയവും അവിസ്മരണീയവുമായ പ്രകടനം 1957-ലെ ഹൈദരാബാദ് നാഷണലിലാണെന്ന് കൃഷ്ണൻ പറയുന്നു. കായികപ്രേമിയെന്ന നിലയിലും ജേണലിസ്ററെന്ന നിലയിലും ഈ അനുഭവം അദ്ദേഹത്തെ പുളകമണിയിച്ചു. കേരളതാരങ്ങൾ ഏററവും മനോഹരമായ... സമ്മോഹനമായ... ത്രസിപ്പിക്കുന്ന... അനുഭവങ്ങൾകൊണ്ട് കാണികളുടെ ഉള്ളിൽ കുളിരുകോരിയിട്ടു. ഈ ടീമിലെ മുഴുവൻ കളിക്കാരെയും കൃഷ്ണന് മനഃപാഠമാണ്. ഗോളി വർഗ്ഗീസിൻെറ സേവുകൾ... ചട്ടിപീറ്ററിൻെറയും ഡി ക്ളാസിൻെറയും രാധാരമണൻെറയും ഫിനിഷിംഗുകൾ...

അച്ഛൻ രയരപ്പൻ നായനാരുടെ പ്രോത്സാഹനത്തിൻെറ തുണ... സാധാരണ കുട്ടികളിൽനിന്നു വ്യത്യസ്തമായ കുടുംബ പശ്ചാത്തലം... ഇതെല്ലാം കെ.പി.ആർ സഹോദരങ്ങളെ കായികരംഗത്തും ശ്രദ്ധേയരാക്കി.

1936-ൽ ചെറുകുന്ന് ഹൈസ്കൂൾ ഫുട്ബോൾ ടീമിൻെറ ക്യാപ്ററനായിക്കൊണ്ടാണ് കൃഷ്ണൻ കായികതാരമെന്ന നിലയിൽ ജനശ്രദ്ധയിലെത്തുന്നത്.

ഇന്ത്യൻ നാഷനൽ കോൺഗ്രസ്സ് സുവർണ്ണ ജൂബിലി ആഘോഷത്തോടനുബന്ധിച്ച ഫുട്ബോൾ മത്സരം. കളിയേക്കാൾ കാണികൾക്കു കൗതുകമായത് ഒരു ടീമിൽ മൂന്ന് അപൂർവ്വ സഹോദരന്മാരുടെ സാന്നിദ്ധ്യം... അന്ന് ലാലാലജ്പത് റായ് ടീമിനുവേണ്ടി ഗോപാലനും രയരപ്പനും കൃഷ്ണനും ജഴ്സിയണിഞ്ഞു

കണ്ണൂർ ഫുട്ബോൾ അടക്കിവാണിരുന്ന കണ്ണൂർ യംഗ്മെൻറ്സിൻെറ 'ബി' ടീമോടായിരുന്നു കെ.പി.ആർ ടീം ഏററുമുട്ടിയത്. ബി ടീമായ യുണൈററഡ് യംഗ്മെൻറ്സിനുവേണ്ടി കളത്തിലിറങ്ങിയ കെ. രാമചന്ദ്രൻ (ചന്തൻ രാമചന്ദ്രൻ) ഇന്നും ജീവിച്ചിരിപ്പുണ്ട്. പിന്നീട് ഏറെക്കാലം കൃഷ്ണൻ കേശവൻ മെമ്മോറിയൽ ടീമിനുവേണ്ടിയും ഗ്രൗണ്ടിലിറങ്ങി.



1943–47.

കൃഷ്ണൻെറ സൈനിക സേവനകാലം.

കായികാഭിരുചിയുടെ രണ്ടാംഘട്ടം.

ബാംഗ്ളൂരിലും മൗവിലും.

വെള്ളപ്പട്ടാളക്കാരും ഇററാലിയൻ തടവുകാരും കഴിഞ്ഞിരുന്ന ബാംഗ്ളൂർ, ഫുട്ബോൾ സംസ്കാരത്തിൻെറ വസന്തഭൂമിയായിരുന്നു. ഇററാലിയൻ സൂപ്പർ കളിക്കാരനും ലോക നിലവാരത്തിലുള്ള സോക്കർ സുവർണ്ണ താരവുമായ ഡിക്കാക്കോ... വെള്ളക്കാരുടെ രാഷ്ട്രീയാധീശത്വത്തിനു കീഴിൽ തടവുകാർ ഞെരിഞ്ഞമരുന്ന കൂട്ടത്തിൽ ഈ വിശ്വതാരവും...

ഫുട്ബോളിൻെറ വ്യാകരണവും സംഗീതാത്മകമായ ശൈലിയും ദൈവാരാധന പോലുള്ള സമർപ്പണവും കൃഷ്ണൻ നേരിട്ടറിയുന്നു...

ബാംഗ്ളൂരിൻെറ കായികഞരമ്പുകളെ ത്രസിപ്പിച്ച ഡിക്കാക്കോവിൻെറ കേളീശൈലി കൃഷ്ണൻെറ മനസ്സിലും കാലിലും ആവേശം വിതച്ചു.

ധനാഢ്യരും സവർണ്ണരും ഫുട്ബോളിനെ 'പറയൻെറ കളി'യെന്ന് വിളിച്ചാക്ഷേപിച്ച



കെ.പി.ആർ. കൃഷ്ണൻ (വലത്ത്) ഫുട്ബാൾ ഫ്രണ്ട് പത്രാധിപർ എൻ.ടി. കരുണനുമൊത്ത്. പ്രൊഫ. എം.വി ഭരതനേയും കാണാം

കാലം. അധഃസ്ഥിത വിഭാഗങ്ങളിൽനിന്ന് സോക്കർ സംരംഭങ്ങളിലേക്ക് കളിക്കാരുടേയും കായികപ്രേമികളുടേയും വേലിയേററംതന്നെയുണ്ടായി. 1948-ലെ ലണ്ടൻ ഒളിമ്പിക്സിൽ ഇന്ത്യൻ ഫുട്ബോൾ ടീമിൽ അരഡസൻ മൈസൂർക്കാർ. ഗോളി വരദരാജ്, വജ്രവേലു, അഹമ്മദ്ഖാൻ, രാമൻ, ധനരാജ്, ബഷീർ.

1937.

റോവേഴ്സ് കപ്പിനുവേണ്ടിയുള്ള ഫുട്ബോൾ മത്സരങ്ങൾ 'ഹിന്ദു' പത്രത്തിലെ റിപ്പോർട്ടുകളിലൂടെ നേരിൽക്കണ്ടപോലെ. അക്കാലത്ത് കൃഷ്ണൻ പത്രത്തിന് ആവേശംകൊണ്ടു ചാടിവീഴുമായിരുന്നു. ബാംഗ്ളൂർ ബ്ളൂസ് റോവേഴ്സ് കപ്പ് പിടിച്ചടക്കിയ വാർത്ത ഹൃദയം കുലുക്കി; കോരിത്തരിപ്പിച്ചു.

ഡിക്രൂസിൻെറ വിജയഗോളിൻെറ ഫിനിഷിംഗ് ഇന്നും മറക്കാനായിട്ടില്ല. സെമിയിൽ ബ്രിട്ടീഷ് റജിമെൻറിനെ തട്ടിമാററിയാണ് ബ്ളൂസ് ഫൈനലിലേക്ക് ഇരമ്പിക്കയറിയത്. ഫുട്ബോളിലെ വെള്ളമേധാവിത്വത്തിൻെറ അവസാനത്തിൻെറ ആരംഭം...

കൃഷ്ണന് ഏററവും ആവേശവും സ്വാധീനവുമായ കളി ഫുട്ബോളാണ്. ഏററവും ആരാദ്ധ്യനായ കായികതാരം എന്നത്തെയും ഫുട്ബോൾ മാന്ത്രികനായ പെലെ. 1977-ൽ മോഹൻബഗാനും ന്യൂയോർക്ക് കോസ്മോസും ഈഡൻ ഗാഡണിൽ മാററുരച്ചപ്പോൾ കോസ്മോസിൻെറ ക്യാപ്ററൻ കുപ്പായമിട്ടത് പെലെയായിരുന്നു. അന്ന് പെലെ കളഞ്ഞു കുളിച്ച ഫ്രീകിക്ക്... ഓ അതു പറയുമ്പോൾ കളിപ്പാട്ടം കൈവിട്ട കുട്ടിയെപ്പോലെ കൃഷ്ണൻ തലയ്ക്കടിക്കുന്നു. ഫുട്ബോൾകൊണ്ട് കവിത രചിക്കുന്ന, നാട്യങ്ങളില്ലാത്ത നിശ്ശബ്ദ സംഗീതം പോലത്തെ, പെലെയുടെ സോക്കർ കൗതുകങ്ങൾക്ക് റിഥമുണ്ടെന്ന് കൃഷ്ണൻ പറയും.

1963-ൽ ശ്രീലങ്കയിലെ സുഗതദാസ് സ്റേറഡിയത്തിൽ നടന്ന പെൻറാങ്കുലർ ഫുട്ബോൾ റിപ്പോർട്ട് ചെയ്യാനും കൃഷ്ണനെത്തി. സമാപനച്ചടങ്ങിൽ ഫിഫാ പ്രസിഡൻറ് സർ സ്ററാൻലി റൗസ് മുഖ്യാതിഥി. ചാമ്പ്യൻമാരായ ആന്ധ്രാ ടീം റൗസിൽനിന്ന് സമ്മാനം ഏററുവാങ്ങിയ വികാരപരമായ രംഗങ്ങൾ!

ഒട്ടുമിക്ക സന്തോഷ് ട്രോഫി മത്സരങ്ങളിലും കൃഷ്ണൻ റിപ്പോർട്ടറായിരുന്നു. കൊച്ചി, ജാംഷെഡ്പൂർ, ശങ്കർനഗർ, മുഡിഗ്ഗരെ, പോണ്ടിച്ചേരി, ഗുഡിവാഡ നാഷനൽ ബോൾ ബാഡ്മിൻറണുകളും റിപ്പോർട്ടു ചെയ്തു. 1969-ൽ മനോരമയ്ക്കുവേണ്ടി മുഡിഗ്ഗരെ ബോൾ ബാഡ്മിൻറൺ നാഷനൽ റിപ്പോർട്ടു ചെയ്തു. 1954-ലെ സന്തോഷ് ട്രോഫി ദേശാഭിമാനി വായനക്കാർക്കായി പങ്കുവച്ചതും കൃഷ്ണൻതന്നെ.

ഒരു കായികപ്രേമിയിൽനിന്നും ജേണലിസ്ററിലേക്കുള്ള കൃഷ്ണൻെറ മാററം. ഇതിൽ ഏററവും വലിയ സ്വാധീനമായത് ഫുട്ബോൾ ഫ്രണ്ട് പത്രാധിപർ എൻ.ടി. കരുണൻ. ഫുട്ബോൾ കളിക്കാരൻ, റഫറി തുടങ്ങിയ തുറകളിലെല്ലാം തിളങ്ങിയ കരുണൻ നല്ല ഹോക്കി കളിക്കാരനുമായിരുന്നു. മൊഹമ്മദൻസ് സ്പോർട്ടിങ്ങിനുവേണ്ടി ജഴ്സിയണിഞ്ഞ അദ്ദേഹം സൈനിക ക്യാമ്പിൽ റിക്രൂട്ട് റിസപ്ഷനിൽ ഇംഗ്ളീഷ് മാസ്ററായിരുന്നു.

കായികലോകത്തെ പ്രോത്സാഹനവും മാർഗ്ഗദർശികളുമായി കൃഷ്ണൻെറ മനസ്സിൽ ഇനിയുമെത്രയോ പേരുകൾ... കമൻേററററായ കോമാട്ടിൽ രാമൻമേനോൻ. ഹൈദരാബാദ് നാഷണലിന് കൃഷ്ണന്നു പോകാൻ കഴിഞ്ഞത് അദ്ദേഹത്തിൻെറ പ്രേരണയിലും സ്വാധീനത്തിലുമായിരുന്നു. ഡോ. മാധവൻ... മലബാറിലെ ആദ്യത്തെ ഫുട്ബോളർ. സ്പോർട്സ് സംരംഭങ്ങളുടെ സഹായി.

ഡിക്രൂസ്... എതിർ ഗോൾമുഖത്ത് അട്ടിമറികൾ മാത്രം സൃഷ്ടിക്കുന്ന കണ്ണൂരിൻെറ (കേരളത്തിൻെറതന്നെ) എക്കാലത്തെയും വലിയ സോക്കർ വിസ്മയം.

കുറുക്കൻ കിട്ടൻ... അരോളിയിലെ നാട്ടിൻപുറ ചുററുപാടിൽനിന്ന് പന്തെടുത്തു കയറിയ മികച്ച ഷൂട്ടർ. 'കോണ്ടിനൻറൽ ഗെററപ്പ്' സ്വായത്തമാക്കിയ, ഇല്ലായ്മകളിൽനിന്നു പൊരുതിക്കയറിയ താരം.

കൃഷ്ണൻെറ കായികജീവിതത്തിലെ ഏററവും അവിസ്മരണീയമായ ദിനം. 1955-ലെ ബോംബെ റോവേഴ്സ് കപ്പ് മത്സരകാലയളവ്. ജസ്സി ഓവൻസ്...

ഹിററ്ലറെ നാണംകെടുത്തിയ ലോക കായികപ്രതിഭ...

ഫാസിസത്തിൻെറ വംശമേന്മാസിദ്ധാന്തത്തിന് തിരുത്തു നല്കിയ കറുത്ത മുത്ത്.

ആര്യവംശമേന്മയെന്ന ഹിററ്ലറുടെ മഹിമാസങ്കല്പത്തെ അലോസരപ്പെടുത്തി 1936-ലെ ബർലിൻ ഒളിമ്പിക്സിൽ ജസ്സി ഓവൻസിൻെറ നേതൃത്വത്തിൽ കറുത്ത കായികശക്തികൾ റെക്കോർഡുകൾ ഒന്നൊന്നായി തകർത്തെറിഞ്ഞു.

നാസി വംശമേന്മാസിദ്ധാന്തത്തിൻെറ ചിറകരിഞ്ഞ അതിമാനുഷൻെറ പ്രകടനങ്ങളിൽ വൈരാഗ്യംപൂണ്ട് 'ലോകത്തിൻെറ ഒരേയൊരു നേതാവ്', ഹിററ്ലർ തലകുനിച്ചു സ്ഥലംവിടുന്നു.

ലോകത്തെ എക്കാലത്തെയും മികച്ച കായികപ്രതിഭകളിൽ ഉജ്ജ്വലനായ ഓവൻസുമായുള്ള കൃഷ്ണൻെറ കൂടിക്കാഴ്ച— ബോംബെ റോവേഴ്സ് കപ്പ് മത്സരവേള. ഇതിൻെറ റിപ്പോർട്ട് 'മാതൃഭൂമി'യിൽ.

1918 നവംബർ 15-ന് ജനിച്ച കൃഷ്ണൻെറ വിവാഹം 1975 ആഗസ്ററ് 17-ന്. ഭാര്യ സർക്കാർ ജീവനക്കാരിയായിരുന്ന അമ്മൽ കയ്തേരി സൗദാമിനി. ഇവർക്കു കുട്ടികളില്ല. കെൽട്രോൺ ഓൾ റൗണ്ട് താരമായിരുന്ന എ.കെ. ജയശ്രീയുടെ ബന്ധുവാണ് സൗദാമിനി. സിരകളിൽ കായികാവേശം കത്തിപ്പടരുന്ന ഭർത്താവിനൊപ്പം സൗദാമിനിയും കളിക്കളങ്ങളിലെത്താൻ താത്പര്യത്തോടെ മുന്നിട്ടിറങ്ങുന്നു. ഓർമ്മകളിൽ സ്ഥിരപ്രതിഷ്ഠ നേടിയ കായികവിസ്മയങ്ങളെ കൃഷ്ണനെപ്പോലെ അവരും നിത്യസംഭാഷണങ്ങളിലെത്തിക്കുന്നു.

വധശിക്ഷ കാത്തുകഴിയുകയായിരുന്ന ജ്യേഷ്ഠൻ കെ.പി.ആർ. ഗോപാലനെ 1942 ഫെബ്രുവരിയിൽ കൃഷ്ണൻ സന്ദർശിച്ചിരുന്നു. ഗോപാലേട്ടൻ ജയിലിൻെറ ഇരുളിലും "സന്തുഷ്ടചിത്തനും ഉന്മേഷവദനനുമായി" കാണപ്പെട്ടുവെന്ന് 'മാതൃഭൂമി'യിലേക്ക് ബല്ലാരിയിൽനിന്നു കമ്പിയടിച്ചു. അത് 'ഹിന്ദു'വിലും വാർത്തയായി വന്നു"... 1943-ൽ പട്ടാളത്തിൽ ചേർന്നതിനുശേഷവും ലീവ് കിട്ടിയാൽ എൻെറ യാത്ര ജയിലിൽക്കഴിയുന്ന ജ്യേഷ്ഠന്മാരെ കാണാനായിരുന്നു..." കൃഷ്ണൻ പറയുന്നു.

സോവിയററ് സന്ദർശനത്തിനുശേഷം ബോംബെയിൽ വന്നിറങ്ങിയ ഗോപാലനും റോവേഴ്സ് കപ്പിനു പോയ കൃഷ്ണനുമൊപ്പമാണ് നാട്ടിലേക്കു തിരിച്ചത്. ഗോപാലൻ നേരേ പാലക്കാട് പാർട്ടി കോൺഗ്രസ്സിലേക്കും.

(അവസാനിക്കുന്നില്ല)





## മുരളീകൃഷ്ണൻ വി.ജി.

# ആമുഖം





"എൻെറ കഥ, അതിനൊരാമുഖം തേടുക എന്നതാണ് ഇപ്പോഴെൻെറ കർത്തവ്യം. ഒരുതരത്തിൽ പറഞ്ഞാൽ ജീവിതംതന്നെ ഒരു ആമുഖം മാത്രമേ ആകുന്നുള്ളൂ. അറിയപ്പെടാത്ത ഉൾച്ചുരുളുകളുള്ള ഏതോ കഥയുടെ ഒരാമുഖം മാത്രം. ശിഥിലമായി കിടക്കുന്ന എൻെറ ഓർമ്മയുടെ പഥങ്ങളിൽ വഴിക്കല്ലുകൾ നാട്ടിപ്പോയ ബാലിശമായ കൗമാരം, ജ്വലിക്കുന്ന യൗവ്വനം, കരയുന്ന വാർദ്ധക്യം-ഇവയെല്ലാം ധ്വനിപ്പിക്കുന്നത് ഒരേയൊരു സത്യം മാത്രം-ഇവിടെ... ഈ ഭൂമിയിൽ കഥകൾക്ക് ആമുഖങ്ങൾ മാത്രം രചിക്കപ്പെടുന്നു.

പക്ഷെ നിശ്ചയമായ ഒരു കാര്യമുണ്ട്. ഇവിടെ ചിതറിക്കിടക്കുന്ന കോടാനുകോടി വ്യക്തിത്വങ്ങൾക്ക് ഒരു കഥ പറയാനുണ്ട്- ജനനവും മരണവും മതിൽകെട്ടി നിർത്തിയ ഒരു ചെറിയ കഥ. ഞാൻ പറഞ്ഞുതുടങ്ങേണ്ടത് അവിടെ നിന്നാണെന്ന് തോന്നുന്നു. ഞാൻ തുടങ്ങട്ടേ...

സാഹിത്യത്തിൻെറ പടവുകൾ വലിഞ്ഞു വലിഞ്ഞ് കയറുമ്പോൾ ബാലഗോപാലൻ പെട്ടെന്ന് കുറച്ചുനേരത്തേക്ക് മൗനിയായി.

'Spontacnity' എന്ന ചെറിയ വാക്കിൻെറ വലിയ അർത്ഥം മനസ്സിലാക്കുകയായിരുന്നു അയാൾ. മഹാനായ തൻെറ അച്ഛൻെറ മഹത്വത്തെക്കുറിച്ചും... അദ്ദേഹം അഴിച്ചുവച്ച എഴുത്തുകാരൻെറ കുപ്പായം എടുത്തണിയുക എന്ന ക്രിയ തൻെറ ജന്മത്തിലൂടെ ഉദ്ദേശിക്കുന്നില്ല എന്ന പ്രപഞ്ചസത്യവും അയാൾക്ക് വീണ്ടും മനസ്സിലായി.

കൂടെ... മറെറാരു കാര്യവും.

സമൂഹമിന്ന് കാതോർക്കുന്ന... കണ്ണിമയ്ക്കാതെ കാത്തിരിക്കുന്ന ഒരു വർക്കാണ് തൻേറത്. "മഹാനായ അച്ഛൻെറ മഹാനായ മകൻ."

സമൂഹത്തിൻെറ വാക്കുകളാണ് ഇവ.

ഈ കാര്യം, തന്നെ ബോദ്ധ്യപ്പെടുത്തിയത് ചാക്കോച്ചനായിരുന്നു. അച്ഛൻെറ ഉററ ചങ്ങാതി. ചാക്കോച്ചൻ നിറഞ്ഞ ചിരിയുമായി വീണ്ടും മനസ്സിലാക്കിത്തന്നു-"മോനെഴുതണം. ഒന്നുമില്ലെങ്കിലും ആ രക്തമല്ലേ."

ഈ കോലാഹലങ്ങൾക്കിടയിലൊക്കെ, പക്ഷെ, മനസ്സ് മനസ്സിലാക്കിക്കൊണ്ടിരുന്നു.

-ജനിമൃതികളുടെ ഒടുങ്ങാത്ത ശൃംഖലയിൽ തനിക്കുമുമ്പുവന്ന ഒരു കണ്ണി മാത്രമാണ് അച്ഛനെന്ന്...

-പൈതൃകം എന്ന വാക്ക് ഭൂമിയിൽ മാത്രം അലയുന്ന അർത്ഥശൂന്യതയാണെന്ന്...

ലോകം തനിക്കു ചുററും ചുമരുകളായി നിന്ന് കാതോർക്കുകയാണ്. പുറത്തിറങ്ങിയാൽ നിത്യവും നേരിടേണ്ടിവരുന്ന സ്ഥിരം ചോദ്യങ്ങൾക്ക് തനിക്കുവേണ്ടി ഉത്തരം പറയുന്നത് ഇപ്പോൾ ചാക്കോച്ചനാണ്.

"കഥയെന്തായി?..."

"കഥയേതുവരെയായി?"...

...തുടങ്ങിയ ചോദ്യങ്ങൾക്ക് ചാക്കോച്ചൻ ഭവ്യതയോടെ നിറഞ്ഞ ചിരി ഏച്ചുകെട്ടി ഉത്തരം പറയും.

"കണ്ടവ മധുരം...
കാണാനിരിക്കുന്നത് മധുരതരം...!"

എഴുത്തിനിടയിൽ അങ്ങിങ്ങു കിട്ടുന്ന ഒഴിവുനേരങ്ങൾ ചാക്കോച്ചൻേറതായിരുന്നു. ബാലഗോപാലൻ എം. എന്ന നാമധേയത്തിന് കിട്ടുവാൻപോകുന്ന റീഡർഷിപ്പിനെക്കുറിച്ച്, അയാൾ എപ്പോഴും പറഞ്ഞ് പ്രലോഭിപ്പിച്ചുകൊണ്ടിരുന്നു.

"മോൻ വിചാരിക്കുന്നതുപോലെയല്ല കാര്യങ്ങള്. ഒരു ബിസിനസ്സ്മാൻ ആയതുകൊണ്ട് എനിക്കറിയാം-മോൻെറ പേരിനുള്ള സെയിൽസ് വാല്യൂ ഇന്നത്രയ്ക്കാ..."

ബാലഗോപാലൻെറ മനസ്സിലേക്ക് അച്ഛൻെറ വാക്കുകൾ ഓടിയെത്തി. അച്ഛൻ എപ്പോഴും പറയുമായിരുന്നു-"ചാക്കോച്ചൻ അച്ചായനാണ്.

അച്ചായൻെറ ബുദ്ധി പിഴയ്ക്കില്ല."

ഒരു സൃഷ്ടിക്കു പിന്നിൽ 'ഇൻസ്പിറേഷൻ' എന്ന ഒരു ഘടകമുണ്ടെന്ന് ആരോ പറഞ്ഞപ്പോഴാണ് ബാലഗോപാലൻ ഓർത്തത്. എന്നാൽ അതിനുവേണ്ടി അയാൾക്ക് അലയേണ്ടിവന്നില്ല.

വീടിൻെറ കിഴക്കുവശത്ത് അടച്ചിട്ടിരുന്ന അച്ഛൻെറ മുറി അയാൾ തുറന്നു.

ഉറങ്ങുന്ന കണ്ണുകളുമായി അച്ഛൻെറ ഛായാചിത്രമുണ്ട് മുറിയിൽ-ഏതോ ഒരു ചിത്രകാരൻ അച്ഛനു സമ്മാനിച്ചതാണ്- പണ്ടെപ്പോഴോ...

അച്ഛൻെറ കണ്ണുകളെക്കുറിച്ചാണ്, പിന്നീടയാൾ ഓർത്തത്. സ്വപ്നത്തിലെന്നപോലെ, അവയിലേക്ക് വന്നുമറയുന്ന വിവിധ വർണ്ണങ്ങൾ... ഭാവങ്ങൾ... പലപ്പോഴും തൻെറ സ്വപ്നങ്ങൾക്ക് ഒരു പ്രേരണയായിരുന്നു. ഓർമ്മകൾ പിന്നീടയാളെ കൊണ്ടുപോയത് കുട്ടിക്കാലത്തേക്കാണ്.

സർവ്വവും മറന്ന്, മായികലോകങ്ങളിൽ സ്വപ്നങ്ങളിലൂടെ പറന്നുനടന്ന തൻെറ കുട്ടിക്കാലം... കിനാവുകളിൽ തന്നെ വിളിച്ചുണർത്തിയ അപ്സരസ്സുകൾ... പൂർണ്ണചന്ദ്രൻ ഉദിച്ചുയർന്ന രാവുകൾ... പെയ്തൊഴിയാത്ത മഴകൾ... പിന്നെ... വർഷത്തിൽ ഒന്നോ രണ്ടോ തവണ മാത്രം കാണാറുള്ള തൻെറ അച്ഛൻ... അച്ഛൻെറ കൈവിരലുകളിലെ പുകയിലയുടെ മണം... അങ്ങനെ പലതും.

എരിയുന്ന പുകയിലയുടെ ഗന്ധം അച്ഛൻ ഇഷ്ടപ്പെട്ടിരുന്നു. ഒരുപാട് ജനാലകൾ ഉള്ള ആ മുറിയിൽ ഇപ്പോഴും ആ ഗന്ധം തങ്ങിനിൽക്കുന്നതായി ബാലഗോപാലനു തോന്നി. ഒരുനിമിഷം-അയാൾ അച്ഛനായി മാറി.

അതേ മങ്ങിയ കണ്ണുകൾ...

അതേ പുഞ്ചിരി...

അച്ഛൻെറ ആരാധകർ തനിക്കു ചുററും പൂമ്പാററകളായി വട്ടമിട്ടു പറക്കുന്നത് അയാൾ കണ്ടു.

ചക്രങ്ങൾ ഘടിപ്പിച്ച അച്ഛൻെറ കസേരയിൽ അയാൾ ഇരുന്നു...

അച്ഛനെപ്പോലെ ഒന്ന് പിറകോട്ടാഞ്ഞു...

പിന്നെ, എണീററ് കിഴക്കുവശത്തെ ജനാലയ്ക്കരികിലേക്കു നടന്നു.

തിരിച്ചുവന്നു....

റാക്കിലെ പുസ്തകങ്ങളിൽ കൈയോടിച്ചു...

അവസാനം മുതൽ വായിച്ചുതുടങ്ങി...

പേനയെടുത്തു...

ഒന്ന് പുകച്ചു...

പിന്നെ, കഥകളുടെ വരവാണ്... കഥാപാത്രങ്ങളുടേയും...

അവസാന ഘട്ടമാണ് പാളിയത്. കഥകൾ... കഥാപാത്രങ്ങൾ... അതിലുപരി... വാക്കുൾ.

തൻെറ വ്യക്തിത്വത്തിലേക്ക് ബാലഗോപാലൻ മടങ്ങിയെത്തുകയായിരുന്നു.

വർത്തമാനം വേലിയേറി.

ഈ സാഹസത്തിന് മുതിരേണ്ടിയിരുന്നില്ല എന്നുതോന്നി ബാലഗോപാലന്--സ്വയം തകർക്കുകയാകുമോ ഇതിൻെറ പരിണതി...?

ഒടുവിൽ അയാൾ തീരുമാനിച്ചു.

തൻെറ ജീവിതത്തിൽ തിരഞ്ഞെടുത്ത വഴികൾക്കും എടുത്തിട്ടുള്ള തീരുമാനങ്ങൾക്കും ഒരു അവസാന വാക്കുണ്ട്-അമ്മ.

ഈ ലോകം മുഴുവൻ പറഞ്ഞാലും അമ്മയുടെ ഒരു വാക്ക്-അതായിരുന്നു അയാളുടെ വഴി. അമ്മയ്ക്ക് ഒരിക്കലും തെററിയിട്ടില്ല എന്ന തോന്നൽ ദൃഢമാക്കാൻ അയാൾ സ്വയം ദൃഷ്ടാന്തങ്ങൾ നിരത്തി.

ഇല്ല... അമ്മയ്ക്ക് തെററില്ല. തെറെറന്നു തോന്നിച്ച അവരുടെ പല തീരുമാനങ്ങളും കാലത്തിൻെറ ഒഴുക്ക് ശരിയാണെന്നു തെളിയിച്ചിട്ടുണ്ട്.

അമ്മയുടെ അഭിപ്രായം എന്തായിരിക്കാം-അയാൾ ഊഹിച്ചു-''പററാത്ത പണിയാ മോനെ... നീ എന്തിനാ വെറുതേ...'' അയാൾ ഉറപ്പിച്ചു.

നാമജപം കഴിഞ്ഞ് കട്ടിലിൻെറ തൂണിൽ ചാരിയിരുന്നു അമ്മ. അവരുടെ മടിയിലേക്കു ചാഞ്ഞുകൊണ്ട് ബാലഗോപാലൻ, തൻെറ ജീവിതത്തിൽ ഉണ്ടാകാൻ പോകുന്ന വഴിത്തിരിവിനെക്കുറിച്ചു പറഞ്ഞു ധരിപ്പിച്ചു അയാളുടെ തലമുടിക്കിടയിലൂടെ വാത്സല്യത്തോടെ കൈചലിപ്പിച്ചുകൊണ്ട് അവർ പറഞ്ഞു.

''പററും... എൻെറ മോനത് പററും. ... നീ എഴുതിയാൽ അത് വെറുതേയാവില്ല!''

ഒരുനിമിഷത്തേക്ക് അയാൾ സ്തബ്ധനായി. മനസ്സിലാകെ ഒരു ശൂന്യത...

പിന്നെ... ധൈര്യവും ആത്മവിശ്വാസവും തിരമാലകളായി ഇരച്ചുകയറി.

ബാലഗോപാലൻ കിഴക്കുവശത്തെ അച്ഛൻെറ മുറി ലക്ഷ്യമാക്കി നടന്നു... അതിവേഗം... പ്രചോദനത്തിനായി.

ഒരു വ്രതമനുഷ്ഠിക്കുന്നവൻെറ ആചാരനിഷ്ഠയും ശുദ്ധിയും ബാലഗോപാലൻ സ്വായത്തമാക്കി, അച്ഛൻെറ കുപ്പായം അണിഞ്ഞു.

ചാക്കോച്ചനാണ് ധൈര്യം പകർന്നത്. ലക്ഷക്കണക്കിനു വരുന്ന അച്ഛൻെറ ആരാധകർ അദൃശ്യരായി നിന്ന് അകമ്പടി സേവിക്കുന്നത് അയാൾ അനുഭവിച്ചറിഞ്ഞു.

ദിവസങ്ങളോളം കത്തുകളുടെ കുത്തൊഴുക്ക് നിലയ്ക്കാതെ തുടർന്നു. പത്രങ്ങളിൽ ചാക്കോച്ചൻ തന്നെക്കുറിച്ചു നടത്തുന്ന പ്രസ്താവനകളുടെ പരിണതഫലമാണ്, അവയിൽ പ്രകടമായി കണ്ടത്. ചിലർ, തന്നെ അച്ഛൻെറ സിംഹാസനത്തിൻെറ അനന്തരാവകാശി എന്നുവരെ പറഞ്ഞുവച്ചു. ഉള്ളിലെവിടെയോ, ഭയം, ഒന്നാളി. സർഗ്ഗാത്മകതയെ അത് ബാധിക്കരുത്. അതുകൊണ്ട് കത്തുകൾ കൈകാര്യം ചെയ്യാൻ ചാക്കോച്ചനെ ഏല്പിച്ചു. അയാൾ വീണ്ടും പറഞ്ഞുചിരിച്ചു. കത്തുകൾ സൃഷ്ടിച്ച കൂമ്പാരത്തിനിടയിൽ ഇരുന്ന് അയാൾ മറുപടികളെഴുതി...

അപ്പോഴും നിറഞ്ഞ ചിരി.

''വാക്കുകൾ തിരഞ്ഞെടുത്തേ അച്ഛൻ സംസാരിക്കാറുള്ളൂ. മോനും അതുപോലെ ഒരു മൗനിയായിരിക്കുന്നു.''-ചാക്കോച്ചൻെറ നിരീക്ഷണം.

ശരിയാണെന്നു തോന്നി ബാലഗോപാലന്. ചിലരോട് അച്ഛന് മൗനമാണ്. അവരോട് തനിക്കും വെറുപ്പാണ്. ബഹുമാനം അർഹിക്കാത്തവർ സഹജീവികൾ ആണെന്ന പരിഗണനപോലും അച്ഛൻ നൽകാറില്ല-താനും.

എന്നാൽ, ഇഷ്ടമുള്ളവർക്ക് ഹൃദയത്തിലാണ് അച്ഛൻ സ്ഥാനം കല്പിച്ചത്.

ബാലഗോപാലനും അതാണ് ശരി എന്നു തോന്നി.

''ഇപ്പൊ എന്നോടുപോലും മോന് അത്ര മിണ്ടാട്ടമില്ല. ഇഷ്ടല്ലാന്നുണ്ടോ?...''

-ചാക്കോച്ചൻ അമ്മയോട് പരിഭവിച്ചതായി അറിഞ്ഞു.

''അവൻെറ അച്ഛനെ ചാക്കോച്ചനറിയില്ലേ... കഥയെഴുതുമ്പോൾ ആരോടും മിണ്ടാറേയില്ലായിരുന്നു.''

അമ്മ ന്യായീകരിച്ചതായും അറിഞ്ഞു.

ഒന്നും മിണ്ടിയില്ല. ഫലത്തെക്കുറിച്ചോർക്കാതെ കർമ്മം മാത്രം ചെയ്യുന്ന മതവിശ്വാസിയായി കഴിഞ്ഞു.

എവിടെത്തുടങ്ങണം എന്ന് ബാലഗോപാലന് നിശ്ചയം ഉണ്ടായിരുന്നില്ല. എവിടെ തീർക്കണം എന്നതിനും നിശ്ചയമില്ല. രണ്ടു രാത്രികൾ കൊണ്ട് എഴുതിയ ഒരു വരി



ഇതാണ്-'ഈ പ്രപഞ്ചത്തിൽ പൂർണ്ണമായി തോന്നാത്ത ഈ സമ്പൂർണ്ണതയിൽ, എൻെറ കഥ തുടങ്ങുന്നതേയുള്ളൂ.'

വരിയുടെ ഒഴുക്കുകണ്ടപ്പോൾ ഇവിടെ തീർക്കാമെന്നു തോന്നി-തീർത്തു-പിന്നെ, ഒരു രാത്രി മുഴുവൻ, ഭാഷാ നിഘണ്ടുവിൻെറ മുന്നിൽ. ഒടുവിൽ ഒരു തലക്കെട്ട് കണ്ടെത്തി-'ആമുഖം' അമ്മയ്ക്ക് ആ പേര് ഇഷ്ടപ്പെട്ടു. എഴുത്തു തുടങ്ങിയിട്ടിപ്പോൾ ഒരു മാസമായിരിക്കുന്നു-തുടക്കവും ഒടുക്കവും അച്ഛൻ തീയതികൾ കൊണ്ട് കുറിച്ചിടുമായിരുന്നു.





ബാലഗോപാലനും അതുതന്നെ ചെയ്തു.

ഈ സമയം മുഴുവൻ, പ്രതീക്ഷകൾ കൊണ്ട് ഒരു പർവ്വതം തന്നെ ഉണ്ടാക്കുകയായിരുന്നു മാലോകർ. ആ സത്യം, തനിക്ക് അഗ്രാഹ്യമായിരുന്നു എന്ന സത്യം ബാലഗോപാലൻ അറിഞ്ഞത് വീണ്ടും അയാൾക്കുവന്ന കത്തുകളിലൂടെ അച്ഛൻെറ ലക്ഷം ആരാധകർ ഏകകണ്ഠമായി പ്രഖ്യാപിച്ചു-ഒരു സത്യം-ബാലഗോപാലൻ, ജനിച്ചനാൾ മുതൽ ബോധവാനായിരുന്ന ഒരു സത്യം.

-അച്ഛൻെറ തൂലികയെ അനുകരിച്ച ബാലഗോപാലൻ എം., അച്ഛൻെറ പ്രശസ്തിക്ക് കളങ്കം ചാർത്തി എന്നതിലുപരി, ഭാഷയോടും ഇവിടെ വർഷങ്ങൾക്കുമുമ്പ് ജാതമായ കഥാസംസ്കാരത്തിന് മൊത്തത്തിൽത്തന്നെയും അപമാനം വരുത്തിവയ്ക്കുകയായിരുന്നു.

''സത്യമാണവർ പറഞ്ഞത്''-ചാക്കോച്ചൻ പറഞ്ഞു. അയാളുടെ മുഖത്ത് പഴയ ചിരിയില്ല. പകരം, വലിഞ്ഞുമുറുകിയ ഒരു നഷ്ടബോധമുണ്ട്. പൊന്മുട്ടയിട്ട താറാവിനെ കൊന്നവന് ഉണ്ടായേക്കാവുന്ന ഒരു വികാരമാണ് അയാൾ മുഖത്തെ മാംസപേശികൾ കൊണ്ട് വരച്ചു കാട്ടിയത്. അലസതയോടെ അയാൾ തുടർന്നു. ലേശം പുച്ഛവും കൂട്ടി-

''അച്ഛൻെറ രക്തമാണെന്ന് വിചാരിച്ചു. തെററിപ്പോയിട്ടോ...

ഈ സങ്കടവും കണ്ണീരുമൊക്കെ അങ്ങേര് പറഞ്ഞുതീർത്ത കഥയല്ലേ.

പുതിയ ഹോട്ട് സ്റേറാക്ക് വല്ലതും ഉണ്ടെന്നുകരുതി-

ചാക്കോച്ചന് തെററിപ്പോയി.''

''വിഷമിക്കണ്ടാ''-അയാൾ സമാധാനിപ്പിക്കാനുള്ള പുറപ്പാടിലാണ്. ബാലഗോപാലൻെറ കൈകൾ കൂട്ടിപ്പിടിച്ച് അയാൾ ഉപദേശിച്ചു-''എഴുതി പടിച്ചാ മതി.''

പെട്ടെന്ന് അയാൾ ചിരിച്ചു. ഉള്ളിൽ



എവിടെയോ ഒളിച്ചുവച്ച ഒരു ചിരി... അതിൽ നിറച്ച് ക്രൂരതയായിരുന്നു.

ഒരുതരം സാഡിസം.

ബാലഗോപാലൻെറ വിളറിയ മുഖത്തു തട്ടി അയാൾ യാത്ര പറഞ്ഞു ''വരട്ടെ മോനെ.''

'ഒരു അഭ്യുദയകാംക്ഷി' എന്നപേരിൽ ആരോ തനിക്കയച്ച ഒരു കത്തിൻെറ വരികൾ പെട്ടെന്ന് ബാലഗോപാലൻെറ മനസ്സിൽ തടഞ്ഞു.

-'ചാക്കോച്ചനെ നമ്പരുത്-നിൻെറ അച്ഛൻെറ ഉയർച്ചയിൽ ദുഃഖിച്ച്, വീഴ്ചയിൽ ആഹ്ളാദിച്ച് ഒടുവിൽ സ്വയം തകരാൻ തീരുമാനിച്ചപ്പോൾ കൂട്ടുചെന്നവനാണ് അയാൾ-കഴുകൻ.

അപ്പോൾ, പുറത്ത്, ഇരുട്ടിൻെറ വരവ് തുടങ്ങിയിരുന്നു.

അമ്മ, ഒന്നും മിണ്ടിയില്ല. മടിയിൽ കിടന്ന മകൻെറ തലമുടിയിൽ അവരുടെ വിരലുകൾ വിഹരിച്ചുകൊണ്ടിരുന്നു.

ഒടുവിൽ മകനെ സമാധാനിപ്പിക്കാനെന്നോണം പറഞ്ഞു-''നന്നാക്കാമായിരുന്നു.''

അയാൾ എല്ലാം കേട്ടുകൊണ്ട് ഒരു ശവത്തെപ്പോലെ കിടന്നു.

പൊട്ടിച്ച മദ്യക്കുപ്പികൾക്കിടയിലിരുന്ന് ബാലഗോപാലൻ പിറുപിറുത്തു-എന്തൊക്കെയോ-പിന്നെ കുറേ കരഞ്ഞു.

അച്ഛൻെറ മയങ്ങുന്ന കണ്ണുകൾക്കു മുന്നിൽ ഒരു കുററവാളിയെപ്പോലെ കുമ്പസാരിച്ചു.

ജനാലയ്ക്കപ്പുറത്തേക്കു നോക്കി ആരോടോ പരിഭവിച്ചു.

പിന്നീടെപ്പോഴോ.... ഒന്നുറങ്ങി. ഇടയ്ക്കെപ്പോഴോ അയാൾക്ക് തോന്നും പോലെ തോന്നി-മുറിക്കുള്ളിലെ പുകയില മണം അപ്പോഴുണ്ടായിരുന്നില്ലെന്ന്.

പുറത്ത് ഇരുട്ടാണ്. ഇരുണ്ട വഴിയുടെ രണ്ടു വക്കിലും വെളിച്ചമില്ല. സഹയാത്രികരും ഇല്ല. ബാലഗോപാലൻ കുറേ നടന്നു.

വഴി രണ്ടായി തിരിയുകയാണ്.

ഒന്ന്-അച്ഛൻെറ വഴി-വഴിവക്കിൽ ചാക്കോച്ചനുണ്ട്. അയാൾക്കിപ്പോൾ മുഖംമൂടിക്ക്ച്ചവടമാണ്.

''കറുത്ത, ചിരിക്കുന്ന മുഖംമൂടി! വെളുത്ത, കരയുന്ന മുഖംമൂടി!''

-അയാൾ ഉറക്കെ വിളിച്ചുപറഞ്ഞു. ആ വഴിയിൽ ഇരുട്ടാണ്.

അപ്പുറത്ത് മറെറാരു വഴിയുണ്ട്. രണ്ടാമത്തെ വഴി. അവിടെ വെളിച്ചമേ ഉള്ളൂ. അവിടെ ദുഃഖം എന്നൊന്നില്ലെന്നു തോന്നി ബാലഗോപാലന്.

ദൃശ്യപഥത്തിനപ്പുറത്തേക്ക് ആ വഴി നീണ്ടു നീണ്ടു കിടന്നു.

എവിടേക്കുതിരിയണം?-അയാൾക്കറിയില്ല. കാലുകൾ കുഴയുകയാണ്.

വീണ്ടും മയക്കത്തിലേക്ക്.

പത്രക്കാരൻ ചെറുക്കൻെറ സുപ്രഭാതം കേട്ടാണ് ബാലഗോപാലൻ ഉണർന്നത്. തലയുടെ അസ്ഥിയിൽ, മദ്യംതീർത്ത പാളങ്ങളിൽ തലങ്ങും വിലങ്ങും ഓടുന്ന തീവണ്ടി



കൾ.

അയാൾ പതുക്കെ എണീററു.

കാലുറയ്ക്കുന്നില്ല-കുഴഞ്ഞാടുകയാണ്.

അയാൾ സ്വയം ആജ്ഞാപിച്ചു. ഭാഗ്യം-കൈകൾ അനുസരിച്ചു.

പത്രത്തിലെ ക്ളാസിഫൈഡ് കോളം മറിച്ചു. തലയുറയ്ക്കുന്നില്ലെങ്കിലും വായന തുടർന്നു.

താഴേക്കും മുകളിലേക്കും ചാഞ്ചാടുന്ന കണ്ണുകളും ഒരു തടസ്സമായില്ല.

-ചൂണ്ടുവിരൽ കൊണ്ട് പത്രത്തിലെ ഒരു കോളത്തിൽ അയാൾ വട്ടമിട്ടു.

ഒരു വെള്ളക്കടലാസ് മേശയ്ക്കു മുകളിൽ നിവർന്നു. വിറയ്ക്കുന്ന കൈവിരലുകൾക്കിടയിൽ ഒരു പേന തിരുകി, അയാൾ എഴുതി.

പേര്-ബാലഗോപാലൻ എം.

യോഗ്യത-കറുത്ത ചിരികളും പൊയ്മുഖങ്ങളും കണ്ടാലറിയും.

അപ്പോൾ... കുറച്ചകലെ... മയങ്ങിയ കണ്ണുകളിൽ ഒരു ചിരി പടർന്നത് അയാൾ അറിഞ്ഞില്ല.



കണ്ണൻമേനോൻ,
ബേബിമേനോൻ

# ആദിമധ്യാന്തങ്ങൾ

## 2



ഉറക്കത്തിൽനിന്ന് ഞെട്ടിയുണർന്നതുപോലെ കണ്ണു തുറന്ന് അയാൾ വീണ്ടും തുടർന്നു.

ഓർമ്മ വച്ചമുതൽ ഉൽക്കർഷേച്ഛ എന്നെ വേട്ടയാടുകയായിരുന്നു. ഒരഭിഭാഷകൻെറ വേഷമണിഞ്ഞ എനിക്ക് അതിനുവേണ്ട ഒന്നും കൈമുതലായി ഉണ്ടായിരുന്നില്ല. ഇററ് വാസ് ലാസ്ററ് റിസോർട്ട് ഓഫ് എ സ്കൗണ്ട്റൽ. കാര്യങ്ങൾ പറഞ്ഞോ എഴുതിയോ ഫലിപ്പിക്കുന്നതിനുള്ള ഭാഷാസ്വാധീനം എനിക്ക് ഒട്ടുമുണ്ടായിരുന്നില്ല. ആദ്യമായി ഒരപേക്ഷയുമായി ഞാൻ കോടതി മുമ്പാകെ എഴുന്നേററുനിന്ന നിമിഷങ്ങൾ ഒരു പേടിസ്വപ്നംപോലെ ഞാനിന്നും ഓർക്കുന്നു. ഒരക്ഷരമുരിയാടാൻ എനിക്കു കഴിഞ്ഞില്ല. സപ്തനാഡികളും തളർന്ന് വിവശനായി കാലിടറി ഞാൻ കോടതിമുറിയിൽ വീഴുമായിരുന്നു. കന്നിക്കാരനായതുകൊണ്ടോ എന്തോ, എൻെറ അപകർഷതാബോധത്തിലും നിസ്സഹായതയിലും ജഡ്ജി അനുകമ്പ കാട്ടി. അന്ന് കോടതിയിൽനിന്ന് തിരിച്ചെത്തി മുറിയിൽ വന്നിരുന്ന് ഒരു കുട്ടിയെപ്പോലെ ഞാൻ കണ്ണീർ വാർത്തു. ഒന്നും ചെയ്യാൻ കഴിവില്ലാത്ത ഒരു പരമ മണ്ടനാണ് ഞാനെന്ന് എനിക്കു തോന്നി. ആത്മഹത്യയെക്കുറിച്ചോർത്തു. അപ്പോഴാണ് ഒരു മാലാഖയെപ്പോലെ, യാദൃച്ഛികമായി ഒരാത്മ മിത്രം എൻെറ മുറിയിൽ കടന്നുവന്നത്. ലോഡ്ജിലെ കയററുകട്ടിലിൽ കൂനിക്കൂടി ജീവച്ഛവമായി കിടന്നിരുന്ന എന്നെ കണ്ടപ്പോൾ അയാൾ കരുതിയത് എനിക്കെന്തോ ഗുരുതരമായ രോഗമുണ്ടെന്നാണ്. ലോകോളേജിൽ പഠിക്കുമ്പോൾ ബീഡിയിൽ കഞ്ചാവു പൊതിഞ്ഞു തരാറുള്ള അവൻ എൻെറ നെററിയിൽ അവൻെറ തണുത്ത കൈത്തലം അമർത്തി. എന്നിട്ട് ദിഗന്തങ്ങൾ മുഴങ്ങുമാറ് അലറി:

''എണീക്കടാ കഴുവേറീടെ മോനെ. നിനക്ക് ഒരു ചുക്കുമില്ല. ഞാനൊരു സന്തോഷവാർത്തയുമായാണ് വന്നിരിക്കുന്നത്. എണീക്ക്. ആദ്യം നമുക്ക് പള്ളിമുക്കിലുള്ള നമ്പർ സെവനിൽ പോയി ഓരോന്ന് വിടാം. എന്നാലേ എനിക്ക് ജീവൻ വയ്ക്കൂ.''

മുന്നിൽ തകർന്നുവീണ ഒരു ലോകമായിരുന്നു എൻേറത്. തീവ്രമായ മനോവേദനയും ദുസ്സഹമായ അഭിമാനഭംഗവുംകൊണ്ട് ഞാൻ നീറുകയായിരുന്നു. പതിഞ്ഞ സ്വരത്തിൽ ദീനതയോടെ ഞാൻ പറഞ്ഞു.

വാസു നീ പൊയ്ക്കോ. എൻെറ സ്വപ്നങ്ങൾ തകർന്ന ദിവസമാണിന്ന്. ദയവു ചെയ്ത് നീ എന്നെ വെറുതേ വിട്.

വാസുവിന് ഇതുകേട്ടപ്പോൾ ചിരിയാണു വന്നത്. ലോകോളേജ് നാളുകളിൽ അഭിനയിച്ച ഒരു ഷേക്സ്പിയർ നാടകത്തിലെ വില്ലൻെറ ചിരിയെ അനുസ്മരിപ്പിക്കുന്ന ഒരു പരിഹാസച്ചിരി. വാസു എന്നോട് ചേർന്നിരുന്നു. അവൻെറ പരുപരുക്കൻ കൈപ്പത്തിയിൽ എൻെറ വലതുകൈ അമർന്നു. ഹൃദയാലുവായ ഒരാൾക്ക് സ്വാഭാവികമായി ഉണ്ടാകാവുന്ന പ്രതികരണം.



പറയ്. നിനക്കെന്തുപററി. എല്ലാം തുറന്നു പറയ്.

ഞാനല്പനേരം എന്തു പറയേണ്ടു എന്നറിയാതെ വാക്കുകൾ തിരയുകയായിരുന്നു. എൻെറ കണ്ണ് കലങ്ങിയിരുന്നു. തൊണ്ട ഇടറിയിരുന്നു. പതറിയ വാക്കുകൾ ഓരോന്നായി എൻെറ വായിൽനിന്ന് തെറിച്ചുവീണു.

ഇതൊരു കുമ്പസാരമാണ് വാസു. എൻെറ ജീവിതം ഒരു സമ്പൂർണ്ണ പരാജയമാണെന്ന് എൻെറ മനസ്സ് മന്ത്രിക്കുന്നു. ഐ നൊ, ദിസ് ഈസ് എ സൈക്കിക്ക് പ്രോബ്ളം. ഇനി എനിക്കുത്തമം മരണമാണ്. നാമാവശേഷനാകുക. തുഴയാൻ പററാതാകുമ്പോൾ ആരായാലും മുങ്ങും.

വാസു എഴുന്നേററു. മുണ്ട് മടക്കിക്കുത്തി. ഷർട്ടിൻെറ കൈ തെറുത്തുകയററി. എന്നിട്ട് എൻെറ ചെകിടത്ത് ആഞ്ഞൊരടി. കണ്ണീന്ന് പൊന്നീച്ച പറക്കുന്ന അടി. ഞാൻ വേദനകൊണ്ട് തരിച്ചിരുന്നുപോയി. ആ വേദന എൻെറ മനസ്സിൻെറ മരവിപ്പു മാററി. വലതുകൈ ഉയർത്തി ഞാൻ ചാടി എഴുന്നേററു. വാസുവിൻെറ കരണക്കുററിതന്നെയായിരുന്നു എൻെറ ലക്ഷ്യം. വാസു വിരുതനായിരുന്നു. പൂച്ചയുടെ പോലെ പിന്നാക്കം ചാട്ടവും അവൻ വശത്താക്കിയിരുന്നു. എങ്ങനെയോ എൻെറ കൈയെത്താത്ത ദൂരത്തേക്ക് അവൻ സമർത്ഥമായി അകന്നുപോയി. അവൻ ചുമരിനോട് ചാരിനിന്നു.

വേണു, ഞാൻ നിനക്കു തന്നത് ഒരു ഷോക്ക ട്രീറ്റ്മെൻറാണ്. മയക്കത്തിൽനിന്നും ഉണരാനുള്ള ഒരു മരുന്ന്.

ശരിയാണ്. എവിടുന്നോ എന്നിൽ ബോധം ഓടിയെത്തി. എന്നിൽ എനിക്ക് വിശ്വാസമുണ്ടായി. വിവേകമുണ്ടായി. ഓർത്തപ്പോൾ എനിക്ക് ചിരിവന്നു. ഞാൻ വാസുവിനെ കെട്ടിപ്പുണർന്നു. കോടതിയിൽ പോകുന്നതിന് തുന്നിച്ച കോടി ഷർട്ടിട്ട്, മേശപ്പുറത്ത് ചിന്നിച്ചിതറിക്കിടന്നിരുന്ന ചില്ലറയും നോട്ടുകളും പെറുക്കിയെടുത്ത് പോക്കററിലിട്ട് ഞങ്ങൾ പള്ളിമുക്കിലുള്ള നമ്പർ സെവനെ ലക്ഷ്യമിട്ട് നടന്നു. ഞാൻ മിണ്ടിയില്ല, അവനും.

പതിവിനു വിപരീതമായി അന്ന് ഏഴാം നമ്പറിൽ തിരക്കു കുറവായിരുന്നു. നീളൻ കയറുപിരിയൻ സ്വർണ്ണമാലയും, കുടവയറും തടിച്ചുമലർന്ന ചുണ്ടുമുള്ള അച്ചുവാണ് പരിചരിക്കുവാൻ എത്തിയത്. അവന് ഞങ്ങളുടെ അഭിരുചികൾ നന്നായി അറിയാമായിരുന്നു. താമസിയാതെ അഞ്ചൂറിൻെറ രണ്ടു കുപ്പികളും മസാലയുടെ കുത്തുന്ന മണമുള്ള ആവി പൊന്തുന്ന ഞണ്ടുകറിയും മേശപ്പുറത്തു നിരന്നു. ഞാനെൻെറ കദനകഥകൾ മുഴുവൻ വാസുവിൻെറ മുന്നിൽ നിരത്തി. അവൻ എന്നെ സമാശ്വസിപ്പിച്ചു.

വേണു, നീ കണ്ണുതുറന്ന് നമ്മുടെ ചുററുപാടും നോക്ക്. എവിടെ തിരിഞ്ഞുനോക്കിയാലും ക്രിമിനലുകളും, കപടസന്ന്യാസിമാരും, കള്ളപ്പണക്കാരും, കരിഞ്ചന്തക്കാരുമല്ലേയുള്ളൂ. നീ ഇതൊന്നും കാണുന്നില്ലേ? ഒരു ക്രിമിനൽ വക്കീലാവാൻ ആഗ്രഹിക്കുന്ന നിനക്ക് നല്ല വളക്കൂറുള്ള മണ്ണാണ് നമ്മുടേത്. മാക്ക് വെല്ലിയായിരിക്കണം നിൻെറ മാർഗ്ഗദർശി. നിനക്ക് കുറുക്കൻെറ മുഖമാണാവശ്യം. ആദർശങ്ങൾ പ്രസംഗിക്കാനും എഴുതി ഫലിപ്പിക്കാനും മാത്രമേ കൊള്ളൂ. അതിനൊന്നും ഇവിടെ ഒരു വിലയുമില്ല. കാര്യസാദ്ധ്യത്തിന് ആരേയും, എന്തു വിലകൊടുത്തും സ്വാധീനിക്കുക. അതിന് ഏതു മാർഗ്ഗവും സ്വീകരിക്കാം. ലക്ഷ്യം മാത്രം നോക്കിയാൽ മതി. യു ഹാവ് ടു ബി പ്രാക്ടിക്കൽ.

വാസുവിൻെറ വാക്കുകൾക്ക് എന്തോ മാസ്മര ശക്തിയുണ്ടായിരുന്നു. അന്നുമുതൽ ഞാനത് ആപ്തവാക്യമായെടുത്തു. അതെനിക്ക് ജീവിക്കുവാനുള്ള പ്രേരണ നല്കി.

പെട്ടെന്നാണ് രാധിക കണ്ണടച്ചിരിക്കുകയാണെന്ന് അയാൾ ശ്രദ്ധിച്ചത്.

രാധീ, നീ ഉറക്കം തൂങ്ങിത്തുടങ്ങിയോ?

ബോറാകുന്നുണ്ടോ?

ഏയ്യ്...

അയാൾ തനിയെ കുപ്പിയിൽനിന്ന് കുറച്ചുകൂടി ഗ്ളാസ്സിലാക്കി. ഗ്ളാസ്സ് കൈയിൽ വച്ചുകൊണ്ട് അയാൾ തുടർന്നു.

വാസു പോകുന്നതിനുമുമ്പ് അവൻെറ ബാഗിൽനിന്ന് മുഷിയാത്ത പച്ചനോട്ടുകളുടെ ഒരു കെട്ടെടുത്ത് എനിക്ക് സമ്മാനിച്ചു. കടുത്ത സാമ്പത്തിക ബുദ്ധിമുട്ടുകളിൽപ്പെട്ട് ഉഴറിയിരുന്ന എൻെറ കണ്ണുകൾക്ക് അത് വിശ്വസിക്കുവാൻ കഴിഞ്ഞില്ല. അവനോട് എന്തു പറയേണ്ടു എറിയാതെ ഞാൻ ഗദ്ഗദകണ്ഠനായിനിന്നു. കണ്ണിൽ ആനന്ദാശ്രുക്കൾ വന്നുനിറഞ്ഞു. അവൻ മുറിയിൽനിന്നും ഇറങ്ങുമ്പോൾ ഞാനവനെ അനുഗമിച്ചു. കാറിൽ കയറുന്നതിനുമുമ്പ് അവനെൻെറ പുറത്തുതട്ടി; ഡോണ്ട് ബി എ കവർഡ്. ഫേസ് ദ ചാലഞ്ചസ് ഓഫ് ലൈഫ്. ഐ മേ റിക്വയർ യുവർ ഹെൽപ് ഇൻ ടേൺ. എന്തിനാണ് എനിക്കവൻ രൂപ നൽകിയതെന്നോ, എന്തു സഹായമാണവന് ആവശ്യമായി വരികയെന്നോ ചോദിക്കുവാൻ ഞാൻ മറന്നുപോയി. പിറേറന്ന് വാസു തന്ന നോട്ടുകൾ എണ്ണിനോക്കിയപ്പോൾ ഞാൻ അമ്പരന്നുപോയി. അഞ്ചിൻെറ ആയിരം പുത്തൻ നോട്ടുകൾ. എല്ലാ പരാധീനതകളും മറന്ന് പുതിയ ആത്മവിശ്വാസത്തോടെ ഞാൻ എൻെറ ഇഷ്ടപ്പെട്ട ജീവിതം വീണ്ടെടുക്കുവാൻ നിശ്ചയിച്ചു. വാസു തന്ന പണംകൊണ്ട് ഹോട്ടലിലേയും ലോഡ്ജിലേയും കുന്നുകൂടിയ കടങ്ങൾ ഞാൻ വീട്ടി. പെട്ടിക്കടക്കാരൻെറ ക്രൂരമായ വാക്കുകൾക്ക് വിരാമമിട്ടു. വഴക്കിട്ട് വരാതെയായ ഡോബിക്ക് ഒരു വായ്പ നല്കി സംതൃപ്തനാക്കി. ചെറിയ ചെറിയ വ്യവഹാരങ്ങൾ എന്നെ തേടിവന്നു. ഞാൻ കോടതിയുടെ ഒരു മൂലയിൽ ശ്രദ്ധിക്കപ്പെടാതെ ഒതുങ്ങിക്കൂടി. പ്രഗല്ഭന്മാരുടെ വാഗ്ധോരണി എന്നെ അസൂയാലുവാക്കി. മുറിവേററ പ്രതീക്ഷകളോടെ ഞാൻ നഷ്ടപ്പെട്ട ദിനങ്ങൾ എണ്ണിനീക്കി. വീണ്ടും ദാരിദ്ര്യം എന്നെ വലയം ചെയ്തു. അത്യാവശ്യങ്ങൾ നിറവേററാനായി പണമില്ലാതെ ഞാൻ ഞെരുങ്ങി.

അയാൾ നിറുത്തി വീണ്ടും ചോദിച്ചു.

രാധീ, നിനക്ക് ബോറടിക്കുന്നുണ്ടോ?

ഇല്ലില്ല.

ഏതു നിർഭാഗ്യവാൻെറ ജീവിതത്തിലും ഒരിക്കൽ ഭാഗ്യനക്ഷത്രം തെളിയുമെന്ന് കേട്ടിട്ടില്ലേ. എന്നെ സംബന്ധിച്ചിടത്തോളം അത് അക്ഷരാപ്രതി ശരിയായിരുന്നു.

ചറപറാന്ന് മഴപെയ്യുന്ന, വൃക്ഷത്തലപ്പുകൾ പിടിച്ചുകുലുക്കിയ ശക്തിയേറിയ കാററുള്ള ഒരു രാത്രിയിലാണ് വാസു പിന്നീട് എന്നെ കാണാൻ വന്നത്. വന്നപാടെ മഴയിൽ നനഞ്ഞുകുളിച്ച അവൻ എൻെറ കട്ടിലിൽ എന്നെ തൊട്ടുരുമ്മിയിരുന്നു. പിറേറന്ന് കോടതിയിൽ പോസ്ററു പെയ്തിട്ടുള്ള ഒരു



കേസിൻെറ ഫയൽ നോക്കിയിരിക്കുകയായിരുന്നു ഞാൻ. എന്നിൽ ഉണ്ടായ ആശ്ചര്യം അവനിൽനിന്ന് എനിക്ക് മറച്ചുവയ്ക്കുവാൻ കഴിഞ്ഞില്ല. നീ എന്താണ് ഈ പാതിരയ്ക്കു വന്നതെന്ന് ഞാൻ ചോദിച്ചു. അതൊക്കെ പിന്നെ പറയാം എന്നുപറഞ്ഞുകൊണ്ട് എൻെറ തോർത്തെടുത്ത് അവൻ മുഖവും നനഞ്ഞ കൈത്തണ്ടയും തുടച്ചു. വാസു വീണ്ടും എൻറടുത്തു വന്നിരുന്ന് തുടങ്ങി: ഇന്നലെ പട്ടണത്തെ പിടിച്ചുകുലുക്കിയ ആ കൊലപാതകത്തെക്കുറിച്ച് നീ കേട്ടില്ലേ? ആ പെൺകുട്ടിയെ കൂട്ടബലാത്സംഗം ചെയ്ത് കൊന്നതാണെന്ന് വരുത്തിത്തീർക്കുവാൻ കൊണ്ടുപിടിച്ച് നടക്കുകയാണ്. പത്രക്കാർ എൻെറ പേരെടുത്ത് പറഞ്ഞിട്ടില്ലെങ്കിലും എന്നേയും എൻെറ സ്ഥാപനങ്ങളേയും കുറിച്ചുള്ള ധാരാളം സൂചനകൾ അവരുടെ റിപ്പോർട്ടുകളിലുണ്ട്. വ്യവസായത്തിലെ എൻെറ എതിരാളികളാണ് അതിൻെറ പിന്നിൽ.



എൻെറ വളർച്ചയിലും ഉയർച്ചയിലും അസൂയയുള്ളവർ. അവൻ പറഞ്ഞുനിറുത്തി. പ്രതികരണത്തിനായി എൻെറ മുഖത്തുനോക്കി.

ഈ വാർത്ത കേട്ട് സത്യത്തിൽ ഞാൻ ഞെട്ടി. നീ എങ്ങനെയാണ് ഈ നീചന്മാരുടെ സംഘത്തിൽ ചെന്നുപെട്ടതെന്ന് ഞാൻ തിരക്കി. എൻെറ നിഷ്കളങ്കത നിറഞ്ഞ ചോദ്യംകേട്ട് അവൻ പൊട്ടിച്ചിരിച്ചു. വാസു ഒരുവിധം ചിരിയൊതുക്കി പറയുവാൻ തുടങ്ങി: നിനക്കറിഞ്ഞുകൂടെ ഇത്തവണ ഈ റേഞ്ചിലെ എല്ലാ ഷാപ്പുകളും ലേലം കൊണ്ടത് ഞാനാണെന്ന്. ഇത്രയധികം കിടമത്സരവും കുതികാൽവെട്ടലും വൈരാഗ്യവുമുള്ള മറെറാരു രംഗമുണ്ടെന്ന് തോന്നുന്നില്ല. പത്തുകൊല്ലമായി ഈ രംഗത്ത് വിലസിയിരുന്ന തോമസ് മുതലാളിക്ക് ഇത് സഹിക്കുമോ? അങ്ങാടിയിൽ തോററതിന് അമ്മയോടെന്നു കേട്ടിട്ടില്ലേ? ഇപ്പോൾ അതാണ് അയാളുടെ തന്ത്രം. ആദ്യം വകുപ്പുമന്ത്രിയെ ജാതിപറഞ്ഞ് കരിവാരിത്തേക്കുവാൻ ശ്രമിച്ചു. ഞങ്ങൾ രണ്ടുപേരും ഒരു ജാതിക്കാരായിപ്പോയില്ലേ? പക്ഷെ അത് വിലപ്പോയില്ല. ഇപ്പോൾ ആ പെൺകുട്ടിയുടെ മരണവുമായി എനിക്ക് ബന്ധമുണ്ടെന്നു സ്ഥാപിച്ച് എന്നെ നശിപ്പിക്കുവാനാണ് അയാളുടെ ശ്രമം. ഒന്നുരണ്ട് ഉന്നതരായ പൊലീസുദ്യോഗസ്ഥന്മാർ അയാളുടെ ശിങ്കിടികളായിട്ടുണ്ട്.

ഞാൻ ഇടയ്ക്കുകയറി ചോദിച്ചു: അപ്പോ നീ... മുഴുമിപ്പിക്കുവാൻ സമ്മതിക്കാതെ വാസു ഇടയിൽ കയറി പറയുവാൻ തുടങ്ങി: ധിറുതി കൂട്ടാതെ, ഞാനെല്ലാം പറയാം. ആ പെൺകുട്ടി, എന്താണവളുടെ പേര്, സുശീല, അവൾ ഇടയ്ക്കിടയ്ക്ക് പലരുമൊത്ത് എൻെറ ഹോട്ടലിൽ വരാറുണ്ട്. അവൾ മാത്രമല്ല, മററു പലരും ഇതുപോലെ ദിവസങ്ങൾ അവിടെ കഴിച്ചുകൂട്ടാറുണ്ട്. അവരൊക്കെ ആരാണെന്നോ, എന്തിനാണ് വരുന്നതെന്നോ, ഞങ്ങൾ തിരക്കാറില്ല. ഇഫ് ബോത്ത് പാർട്ടീസ് ആർ വില്ലിങ് മെനി തിംഗ്സ് വിൽ ടേക്ക് പ്ളേസ്, എന്നല്ലേ പഠിക്കുന്നകാലത്ത് നമ്മൾ പറയാറ്. മനുഷ്യരുടെ സ്വാതന്ത്ര്യങ്ങളിൽ നാം എന്തിന് അനാവശ്യമായി ഇടപെടണം. എൻെറ നിർഭാഗ്യത്തിന് സുശീല മരിച്ചത് എൻെറ ഹോട്ടലിലെ ഏഴാംനമ്പർ മുറിയിൽ വച്ചാണ്. ഇന്നലെ അവൾ ഒററയ്ക്കാണു വന്ന് റൂമെടുത്തതെന്ന് മാനേജർ പറയുന്നു. റജിസ്റ്ററിൽ പേരെഴുതിവച്ചിട്ടുണ്ട്. പാതിരായോടടുത്താണ് അവൾ മരണമടഞ്ഞത് ഹോട്ടൽ സ്ററാഫ് അറിഞ്ഞത്. ഉടനെ പൊലീസിനെ വിവരമറിയിച്ചു. ഞാനും ചെന്നു. പൊലീസ് വന്നാണ് വാതിൽ തുറന്നത്. അവൾ അമിതമായി ഉറക്കഗുളിക കഴിച്ചാണ് മരിച്ചതെന്നുള്ളതിന് തെളിവ് അവിടെത്തന്നെയുണ്ടായിരുന്നു. എഫ്.ഐ.ആറിലും മഹസ്സറിലും അതായിരുന്നു രേഖപ്പെടുത്തിയിരുന്നത്. ഒരു സംശയത്തിനും ഇട നല്കാത്ത ആത്മഹത്യ. പക്ഷെ അത് കൊലപാതകമായി മാററി എന്നെ കുടുക്കുവാനാണ് എതിരാളികളുടെ നീക്കം. പൊലീസുനായ്ക്കൾ മണത്തുമണത്ത് എൻെറ വീട്ടിലും ഓടിക്കയറി. അപമാനിക്കുവാനായി അവരെന്നെ കസ്ററഡിയിലെടുത്തെന്നുവരും. ഞാൻ ചോദിച്ചു: അപ്പൊ നീ ശരിക്കും അവളുമായി ബന്ധപ്പെട്ടിരുന്നോ?

ഉവ്വ്, ഉച്ചയ്ക്ക് ഞാൻ അവളുടെ അടുത്ത് പോയിരുന്നു!

എന്തിന്?

വിഡ്ഢിത്തങ്ങൾ ചോദിക്കാതെടാ.

അപ്പൊ...

എല്ലാം ഞാൻ പിന്നീട് വിസ്തരിച്ചുപറയാം. ഇപ്പോൾ നീ ഇത്രമാത്രം അറിഞ്ഞാൽ മതി. എൻെറ കേസ് നീയാണ് വാദിക്കുക. അതിൽ നീ ജയിക്കും. അതോടെ പ്രശസ്തിയുടെ പടവുകൾ നീ കയറാൻ തുടങ്ങും!

വാസു ധൃതിയിൽ മുറിയിൽ നിന്നിറങ്ങിപ്പോയി. ഞാനന്തംവിട്ട് വാസു പറഞ്ഞതൊന്നും വിശ്വസിക്കുവാൻ കഴിയാതെ അവനെത്തന്നെ നോക്കിയിരുന്നു.

ഇത്രയുമായപ്പോൾ രാധിക എഴുന്നേററു: വരൂ, ബാക്കി നമുക്ക് നാളെ പറയാം.

അയാൾ അനുസരണയുള്ള ഒരു കുട്ടിയെപ്പോലെ അവളെ പിന്തുടർന്നു.

## നാല്

അതേസമയം, അതേ സ്ഥലം, അതേ ചുററുപാടുകൾ. അവർ റൂഫ് ഗാർഡനിലെ പതിവുസ്ഥലത്ത് വന്നിരുന്നു. കടലിൽ നിന്ന് ആഞ്ഞടിക്കുന്ന കാററ്. അരുണാഭമായ സായാഹ്നം. രാധിക പതിവുപോലെ ബാഗിൽ സൂക്ഷിച്ചിരുന്ന പുസ്തകമെടുത്ത് വായന തുടങ്ങി. വേണു താഴെ രാജവീഥിയിലൂടെ തൊട്ടുരുമ്മി നീങ്ങുന്ന വാഹനങ്ങളിലേക്ക് നോക്കിയിരുന്നു. ബയറർ വന്നു. അഭിവാദനങ്ങൾ അർപ്പിച്ചു. എല്ലാം പതിവുപോലെ. രാധിക പുസ്തകത്തിൽനിന്ന് കണ്ണെടുത്തു.

ഇന്നലെ നിർത്തിയ ഇടത്തുനിന്നും തുടങ്ങിക്കോളൂ:

വേണു ചിരിച്ചു.

എൻെറ രക്തം അല്പമൊന്ന് ചൂടാവട്ടെ.

രാധികയുടെ മുഖത്ത് ഗൗരവം പരന്നു.

വേണ്ട. എല്ലാ ദിവസവും ഈ നാടകം വേണ്ട. ഇനി ഞാനിതു സമ്മതിക്കില്ല. നമ്മുടെ വിവാഹവാർഷികം അടുത്തമാസം പതിനൊന്നാം തീയതിയാണ്. അന്നു നമുക്ക് ഗുരുവായൂർ പോകണം. വാകച്ചാർത്തു തൊഴണം. വഴിപാടുകൾ കഴിക്കണം. അന്നുമുതൽ വേണേട്ടൻ മദ്യപിക്കില്ല. വേണേട്ടൻ എന്നോടു ചെയ്ത വാഗ്ദാനമാണിത്. അതുവരെ എല്ലാ ദിവസവും ഞാൻ വേണേട്ടൻെറ കൂടെ വരും. ശ്വാസംമുട്ടിക്കുന്ന, ബോധമററ് പിച്ചും, പേയും പറയുന്ന നിങ്ങളുടെ ഈ കൂട്ടത്തോട് എനിക്ക് അറപ്പും വെറുപ്പും പുച്ഛവും തോന്നുന്നു.

ബയറർ വന്നു.

ഗ്ളാസ്സിലേക്ക് ഹിമക്കട്ടകൾ എടുത്തിടുമ്പോൾ അയാൾ തുടങ്ങി:

അന്നുരാത്രിതന്നെ വാസുവിനെ അറസ്ററു





ചെയ്തു. പട്ടണത്തിൽ ഈ വാർത്ത കാട്ടുതീപോലെ പരന്നു. പത്രങ്ങളുടെ മുൻപേജിൽ എട്ടുകോളം വലിപ്പത്തിൽ വാർത്തയും ചിരിച്ചുകൊണ്ടു നില്ക്കുന്ന വാസുവിൻെറ ചിത്രവും വന്നു. പ്രഭാതപത്രം തുറന്നു നോക്കിയപ്പോഴാണ് ഞാനിതെല്ലാം അറിഞ്ഞത്. ഞാൻ പിന്നെ കാത്തുനിന്നില്ല. ജാമ്യാപേക്ഷയുമായി ഞാൻ സ്റേറഷനിലേക്ക് കുതിച്ചു. സർക്കിളുമായി വലിയ വാഗ്വാദങ്ങൾ നടന്നു. ഉന്നതങ്ങളിൽ നിന്നുള്ള സമ്മർദ്ദമാണെന്ന സൂചനകൾ അയാളിൽ നിന്ന് എനിക്കു ലഭിച്ചു. തോമസ് മുതലാളി ആഭ്യന്തര മന്ത്രിയെ സ്വാധീനിച്ചത് അപ്പോഴാണ് എനിക്കു മനസ്സിലായത്. ഞാൻ വാസുവിനെ കണ്ടു. അവൻ വഴികൾ പറഞ്ഞുതന്നു. മുഖ്യനായിരുന്നു അവൻെറ സ്വാധീനത്തിൻെറ സ്രോതസ്സ്. ഞാൻ മുഖ്യൻെറ മനഃസാക്ഷി സൂക്ഷിപ്പുകാരനുമായി ബന്ധപ്പെട്ടു. ഉടനെ ജാമ്യത്തിൽ ഇറക്കാൻ നിർദ്ദേശം നൽകിക്കഴിഞ്ഞെന്ന ആശ്വാസവചനമാണ് അദ്ദേഹത്തിൽനിന്നും കിട്ടിയത്. അങ്ങനെ വാസു ജാമ്യത്തിലിറങ്ങി. ആരാധകരും, ആശ്രിതരും, ബന്ധുക്കളും സബ്ജയിലിനു മുന്നിൽ തടിച്ചുകൂടിയിരുന്നു. കൊലപാതകം ചുമത്തപ്പെട്ട ഒരാളെ സാധാരണ ജാമ്യത്തിൽ വിടാറില്ല. ഭരണക്കാരുടെ ചേരിപ്പോര് വാസുവിൻെറ രക്ഷയ്ക്കെത്തി. എൻെറ ഭാഗ്യമെന്നു പറയട്ടെ അതിനുള്ള ഖ്യാതിയും എൻെറ പട്ടികയിൽ കൂട്ടിച്ചേർത്തു. വാസുവിൻെറ കേസ് ഞാനേറെറടുത്തു. അവൻ എനിക്ക് പണം വാരിക്കോരി തന്നു. ഇടവഴിയിലെ പഴയ ഓടിട്ട ചെറിയ വീട്ടിൽ നിന്ന്, ഹൈക്കോടതിക്കടുത്ത്, കടലിനഭിമുഖമായ ഇരുനിലക്കെട്ടിടത്തിലേക്ക് ഞാൻ മാറി. വെങ്കലത്തിൽ കൊത്തിയ നെയിംബോർഡു വച്ചു. കുളിരുള്ള മുറിയിൽ ആടുന്ന കസേരയിൽ ഞാനിരുന്നു. ചെറിയൊരു സുഹൃത്സംഘം ഹാജരുണ്ടായിരുന്നു. വാസു മധുരവുമായാണ് എത്തിയത്. പിന്നാലെ ഫർണിച്ചർ വന്നു. ചുമരിനോടു ചേർന്ന് റാക്കുകൾ നിരന്നു. അവയിൽ തടിച്ച നിയമപുസ്തകങ്ങൾ നിറഞ്ഞു. വൈദ്യുതിയിൽ പ്രവർത്തിക്കുന്ന ടൈപ്റൈറ്റർ. മുട്ടിറങ്ങാത്ത ഫ്രോക്കിട്ട നീളൻകാലും കഴുത്തിനു താഴെ വെട്ടിനിറുത്തിയ മുടിയുള്ള, കൂമ്പാള പോലെ വെളുത്ത സെക്രട്ടറി നിയമിതയായി. പെട്ടെന്ന് ഞാനാളാകെ മാറി. രാവും പകലും വരാന്തയിലും മുററത്തും കാത്തുനില്ക്കുന്ന കക്ഷികൾ. വൈകുന്നേരം വലിപ്പുതുറന്ന് നോട്ടുകൾ വേർതിരിച്ച് അടുക്കിവയ്ക്കുമ്പോൾ സ്വയം മറന്ന് ഞാൻ ആഹ്ളാദിച്ചു. എല്ലാ ദിവസവും സായാഹ്നങ്ങളിൽ വാസു എന്നെത്തേടിയെത്തി. ഒരു നവവത്സര ദിന പ്രഭാതത്തിൽ ഞാനവൻെറ കൂടെ ക്ഷേത്രദർശനത്തിനു പോയി. ദർശനം കഴിഞ്ഞ് മടങ്ങുന്നതിനുമുമ്പ്, നടയ്ക്കൽ വച്ച് കാറിൻെറ താക്കോൽക്കൂട്ടം എൻെറ കൈയിലേല്പിച്ച് അവൻ പറഞ്ഞു: ഇതാണെൻെറ പുതുവത്സര സമ്മാനം. അതൊരു പുത്തൻ മാരുതി ഡീലക്സായിരുന്നു.

ഒരു സായാഹ്നത്തിൽ, ബംഗ്ളാവിൻെറ മട്ടുപ്പാവിൽ ഇരിക്കുമ്പോഴാണ് വാസു ആ ആശയത്തിന് ജന്മം നൽകിയത്: പ്രശസ്തിയായി. നല്ല പ്രാക്ടീസും വരുമാനവുമായി. ബംഗ്ളാവായി. കാറായി. പക്ഷെ എന്തോ ഒന്നിൻെറ അഭാവം നിനക്കനുഭവപ്പെടുന്നില്ലേ? ആലോചിച്ചുനോക്ക്. ഒററയ്ക്കിങ്ങനെ കഴിഞ്ഞുകൂടിയാൽ മതിയോ? എൻെറ മനസ്സിൽ കുറേനാളായി വച്ചുകൊണ്ടുനടക്കുന്ന ആശയം തന്നെയാണ് അവൻ പറയാൻ പോകുന്നതെന്നെനിക്കുതോന്നി. ഞാൻ പറഞ്ഞു: ശരിയാണ്. അമ്മയേയും ഓപ്പോളേയും കൊണ്ടുവരണം. കഴിഞ്ഞതവണ വീട്ടിൽ പോയപ്പോൾ ഞാനവരെ ഗുരുവായൂർ കൊണ്ടുപോയി. ഏകാദശിത്തിരക്കിൽ മുറികൾ ഒന്നും കിട്ടിയില്ല. അവസാനം കൈക്കൂലി കൊടുത്ത് ഏതോ വി.ഐ.പിക്കായി ഒരുക്കിയിട്ടിരുന്ന പാഞ്ചജന്യത്തിലെ എ.സി.മുറിയിൽ കടന്നുകൂടി. അമ്മയ്ക്ക് കുളിരു പററിയില്ല. രാത്രി മുഴുവൻ അമ്മ വരാന്തയിലെ കസേരയിൽ കൃഷ്ണ കൃഷ്ണായെന്ന് ജപിച്ചുകൊണ്ടിരുന്നു. മടങ്ങിപ്പോകുമ്പോൾ ഞാനീക്കാര്യം സൂചിപ്പിച്ചു. നാലു പൂവിരിയുന്ന പുഞ്ചപ്പാടോം പൊളിഞ്ഞുവീഴാറായ നാലുകെട്ടു വീടും വിട്ട് പട്ടണത്തിലേക്ക് ഞാനില്ല എന്ന് അമ്മ തറപ്പിച്ചുപറഞ്ഞു. ഓപ്പോൾക്ക് പട്ടണോം പരിഷ്ക്കാരോക്കെ ഇഷ്ടമാണ്. പക്ഷെ അമ്മയെ തനിച്ചാക്കി എങ്ങനെ വരും? അയാം ഇൻ എ ഡയ്ലമ. അടുത്തപോക്കിൽ അമ്മയെക്കൊണ്ടു സമ്മതിപ്പിക്കും. ഇതുകേട്ട് വാസുവിന് കലികയറി.

നീ ഒരു പരമ വിഡ്ഢിയാണ്. അല്ലെങ്കിലും വക്കീലന്മാർക്ക് ബുദ്ധി വേണ്ട. നുണ പറയാനുള്ള മിടുക്കുണ്ടായാൽ മതി! ഞാനും വിട്ടില്ല: ദേ, നീയെൻെറ പ്രൊഫഷനെത്തൊട്ടു കളിക്കണ്ട. അവൻ ചൊടിച്ചു: കൊണ്ടുപോടാ നിൻെറാരു പ്രൊഫഷൻ. ഞാൻ പറഞ്ഞത് നിൻറമ്മേടേം ഓപ്പോൾടേം കാര്യോല്ല. എടാ നിനക്ക് പത്തിരുപത്തെട്ട് വയസ്സായല്ലോ. ഒരു പെണ്ണിൻെറ ചൂടും ചൂരും നിനക്കനുഭവിക്കണ്ടേ? അതോ നീയൊരു ക്രിമിനൽ വക്കീലായി കുരച്ചുകുരച്ച് ചാകാനാണോ ഭാവം?

എൻെറ മനസ്സിൽ ഒരിക്കലും ഗൗരവമായി വിന്നിട്ടില്ലാത്ത ഒരു. കാര്യത്തിൻെറ വിത്തു പാകുകയായിരുന്നു അവൻ. സത്യം പറയണമല്ലോ അന്നുരാത്രി ഈ വിചാരം എൻെറ ഉറക്കം കെടുത്തി. എൻെറ മനസ്സിൻെറ സൈ്വര്യം കെടുത്തിയതിന് ഞാൻ വാസുവിനെ ശപിച്ചു. താങ്ങാനാവാത്ത തൊഴിൽ ഭാരം ക്രമേണ എന്നെ ഈ ചിന്തകളിൽനിന്നെല്ലാം പെട്ടെന്ന് വിമുക്തനാക്കി.

പെട്ടെന്നൊരു ദിവസം ഒരു വിവാഹാലോചനയുമായി വാസു എന്നെ സമീപിച്ചു. പട്ടണത്തിൽ അറിയപ്പെടുന്ന പേരുകേട്ട തറവാട്ടിലെ പെൺകുട്ടി. അച്ഛൻ റിട്ടയേഡ് ആർമി ജനറൽ. അമ്മ സംഗീത അദ്ധ്യാപിക. ഒരേയൊരു മകൾ. തടിച്ച ബാങ്ക് ബാലൻസ്. പട്ടണത്തിൻെറ ഹൃദയഭാഗത്ത് രണ്ടുനിലവീട്. ബെൻസുകാർ. സുന്ദരി. സൽസ്വഭാവി. ഹോം സയൻസിൽ ബിരുദാനന്തരബിരുദം. അഞ്ച് നാല് പൊക്കം മെലിഞ്ഞ ശരീരം. വെളുത്ത നിറം. പരിഷ്ക്കാരി. പേര് ഊർമ്മിള. ശുദ്ധ ജാതകം. ഒരേ ഒരു കണ്ടിഷൻ. വിവാഹശേഷം രണ്ടുപേരും അവരുടെ കൂടെ താമസിക്കണം. അല്ലെങ്കിൽ ലക്ഷങ്ങൾ ചെലവഴിച്ചുപണിത വീട് നശിച്ചുപോകും. വിവരണങ്ങൾ കഴിഞ്ഞ് വാസു പറഞ്ഞു:

നിൻെറ തലക്കുറി താ. നാൾപ്പൊരുത്തമുണ്ടോയെന്നു നോക്കട്ടെ.

അന്നുമുഴുവൻ ആ പ്രൊപ്പോസൽ എൻെറ മനസ്സിനെ മഥിച്ചു. ഒടുവിൽ അന്നു പാതിരായ്ക്ക് തലക്കുറി അയച്ചുതരുവാൻ പറഞ്ഞുകൊണ്ട് ഞാനമ്മയ്ക്കെഴുതി. മടക്കത്തപാലിൽത്തന്നെ അമ്മ അതയച്ചുതന്നു. ചതുരാകൃതിയിൽ കളം തിരിച്ച് അക്ഷരങ്ങളെ തടവുപുള്ളിയാക്കിയ ആ കടലാസ് ഞാൻ ആദ്യമായി ശ്രദ്ധിച്ചുനോക്കി. ഒന്നും മനസ്സിലാകാത്ത

മനഃസ്താപത്തോടെ ഞാനത് വാസുവിനെ ഏല്പിച്ചു.

പത്തിൽ എട്ട് പൊരുത്തമുള്ള ജാതകമായിരുന്നു ഞങ്ങളുടേതെന്ന് വാസു അറിയിച്ചു. അങ്ങനെ ഒരു ഒഴിവുദിവസം സമ്പന്നന്മാർ മാത്രം വസിക്കുന്ന ദശരഥ നഗറിലെ പത്തൊൻപതാം നമ്പർ വീട്ടിലെ വിശാലമായ പൂമുഖത്ത് ഞാൻ ഊർമ്മിളയെ കാണാൻ വാസുവുമൊത്ത് ചെന്നു. പരവതാനി വിരിച്ച മുറികൾ. കൊത്തുപണികൾ ചെയ്ത ഫർണിച്ചർ. പക്ഷെ പ്രതീക്ഷയ്ക്കു വിപരീതമായി സർവ്വാഭരണവിഭൂഷിതയായി അണിഞ്ഞൊരുങ്ങിയൊന്നുമല്ല അവൾ ഞങ്ങളുടെ മുന്നിൽ വന്നത്. കരവരയൻ മുണ്ടും വേഷ്ടിയുമുടുത്ത് നെററിയിൽ ചന്ദനക്കുറിയുമായി അച്ഛനുമമ്മയുമൊത്ത് കൈകൂപ്പി അവൾ വന്നിരുന്നു. ഊർമ്മിള ശാലീന സുന്ദരിയായ പെൺകുട്ടിയായിരുന്നു. സംസ്കാരസമ്പന്ന. മിതഭാഷിണി സിംപിൾ. എന്തോ, അവളെന്നെ ഹഠാദാകർഷിച്ചു. പ്രധാന കാരണം സമ്പന്നതയുടെ ഒരു ഗർവ്വും അവളിൽ ഇല്ലായിരുന്നു എന്നുള്ളതുതന്നെ. പട്ടണത്തിലെ ഒരു സംഭവമായിരുന്നു ഞങ്ങളുടെ വിവാഹം. മന്ത്രിമാരും ന്യായാധിപന്മാരും പങ്കെടുത്ത ആ വിവാഹ ദിവസം എന്റെ മനസ്സിൽനിന്നും മാഞ്ഞിട്ടില്ല.

നിറുത്തി, ഇടതുകൈയിൽ തല ചായ്ച്ചിരുന്ന രാധികയോട് അയാൾ തിരക്കി:

ഊർമ്മിളയെ വർണ്ണിക്കുന്നത് നിനക്കിഷ്ടമാവില്ലെന്നെനിക്കറിയാം.

വാട്ട് യു മീൻ?

ഞാനെന്റെ ജീവിതപങ്കാളിയിൽനിന്ന് എന്താണ് പ്രതീക്ഷിക്കുന്നതെന്ന് നിനക്കറിയാമല്ലോ. അതെല്ലാം അവൾക്കുണ്ടായിരുന്നു.

അയാൾ പെട്ടെന്ന് കൈകൊണ്ട് മുഖം പൊത്തി കുനിഞ്ഞിരുന്നു. രാധിക അടുത്തേക്ക് കസേര വലിച്ചിട്ട് അയാളുടെ മുടിയിടയിൽക്കൂടി വിരലോടിച്ചു: അരുത് വേണ്വേട്ടാ. എക്സൈറ്റഡ് ആകല്ലെ. പ്രഷർ പെട്ടെന്ന് കൂടും. എല്ലാവരും വേണ്വേട്ടനെത്തന്നെ നോക്കുന്നു.

അയാൾ മുഖമുയർത്തി വാത്സല്യപൂർവ്വം രാധികയെ നോക്കി, ദീർഘനിശ്വാസമിട്ടു:

വല്ലാത്തൊരു കുററബോധം എന്നെ വേട്ടയാടുകയാണ്. ഞാനൊരു കൊലപാതകിയാണ്. പ്രായശ്ചിത്തം ചെയ്യണമെന്നെല്ലാം എനിക്ക് എപ്പോഴും തോന്നുന്നു. നീ ഒന്നാലോചിച്ചുനോക്ക്, ഇത്തരമൊരു മാനസികാവസ്ഥയിൽ മനസ്സമാധാനത്തിന് ഞാനെന്തു ചെയ്യണം? ഇഹലോക സുഖങ്ങളെല്ലാം ഉപേക്ഷിച്ച് സന്ന്യസിക്കുകയോ? അതുകൊണ്ട് ഞാൻ...

നിർത്തു വേണ്വേട്ടാ. ഞാൻ വീണ്ടും ഐ.സി.യുവിന്റെ മുന്നിൽ കാവൽ നില്ക്കേണ്ടിവരും. എല്ലാം മറക്കൂ. നമുക്കാ കടൽക്കരയിൽ പോയി കുറച്ചു നടക്കാം. ജോൺമില്ലറുടെ സേവേഴ്സ് ഓഫ് ലൈഫ് കാസററ് എടുത്തുവച്ചിട്ടുണ്ട്. സീരിയസ് തീമാണ്. വണ്ടർഫുൾ ഫിലിം. പിന്നെ സമയം കളയാനാണെങ്കിൽ പോകുന്നവഴി ഏതെങ്കിലും



തമാശ കാസററെടുക്കാം. ശരി, നമുക്ക് വീട്ടിൽ പോകാം.

കുറച്ചുകഴിയട്ടെ.

വേണു തല ഉയർത്തി അവളെ നോക്കി. അയാളുടെ കണ്ണുകൾ അസാധാരണമാംവിധം കലങ്ങിയിരുന്നു. അയാൾ തുടർന്നു: നോക്കു രാധികേ, ഞാനേതായലും ഇതൊന്നു മുഴുമിക്കട്ടെ. ഈ പാപഭാരം ഒന്നിറക്കിവയ്ക്കട്ടെ. ഒരുദിവസം വാസു എന്റെ വീട്ടിൽ ഒരപേക്ഷയുമായി വന്നു. വന്നയുടനെ അവൻ തുടങ്ങി:

നാളെ വൈകിട്ട് നിനക്കും ഭാര്യയ്ക്കും എന്റെ വീട്ടിൽ ഒരു വിരുന്നൊരുക്കിയിട്ടുണ്ട്. അവിടെ ഞാനും വേലക്കാരുമൊഴികെ മററാരുമില്ലെന്ന് നിനക്കറിയാമല്ലോ. പിന്നെ നമ്മുടെ ജയരാജിനേയും ക്ഷണിച്ചിട്ടുണ്ട്.

ഞാൻ തിരക്കി: ഏതു ജയരാജ്?

അവൻ പറഞ്ഞു: നമ്മുടെ സെഷൻസ് ജഡ്ജ് ജയരാജ്. അവിശ്വസനീയമായ ആ വാക്കുകൾ കേട്ട് ഞാൻ അന്തംവിട്ടിരുന്നു. എൻറടുത്ത് വാസു വന്ന് കഴുത്തിൽ കൈയിട്ട് പറഞ്ഞു: ഞാൻ പറഞ്ഞില്ലേ, എന്റെ ഈ കേസ് നിനക്ക് പ്രശസ്തിയുടെ കൊടുമുടിയിലെത്തുവാനുള്ള സുവർണ്ണാവസരമാണ്. ജയ്‌രാജ് എന്റെ ക്ഷണം സ്വീകരിച്ചതോടെ നാം വിജയത്തിലെത്തിക്കഴിഞ്ഞു. നമുക്കാഹ്ളാദിക്കുവാൻ ഇവിടെ ഒന്നുമിരിപ്പില്ലേ? ഓ, ഞാൻ മറന്നുപോയി. നിങ്ങളുടെ മധുവിധുവിന്റെ മധുരം മാറിയിട്ടില്ലല്ലോ അല്ലേ. നീയൊരു സൽഗുണസമ്പന്നനാണെന്നാണ് ഊർമ്മിളയുടെ വീട്ടുകാരോട് ഞാൻ പറഞ്ഞിരിക്കുന്നത്. ഏതായാലും ആ ധാരണ നീ തെററിക്കണ്ട. നാളെ വൈകുന്നേരം എന്റെ വീട്ടിൽ ഒരുക്കിയിരിക്കുന്ന, അല്പം ചൂടും ചൂരുമൊക്കെ ഉണ്ടായിരിക്കുമെന്ന് നീ ശ്രീമതിയോട് പറഞ്ഞേക്ക്. ഐ മീൻ സം ഹോട്ട് ഡ്രിങ്ക്സ്. ഓക്കെ. ഞാൻ പോകട്ടെ. നിങ്ങൾ വരണം. വാസു പെട്ടെന്ന് സ്ഥലം വിട്ടു. വിസ്മയം ജനിപ്പിക്കുന്ന പ്രവൃത്തികൾ ചെയ്യുന്നതിൽ പഠിക്കുന്ന കാലത്തും വാസുവിന് പ്രത്യേക കഴിവുണ്ടായിരുന്നു. അല്ലെങ്കിൽ പ്രതിയൊരുക്കുന്ന വിരുന്നിൽ ന്യായാധിപൻ പങ്കെടുക്കുമെന്നു കേട്ടാൽ ആരാണ് ആശ്ചര്യപ്പെടാതിരിക്കുക.

വേണ്വേട്ടാ.

അയാൾ ഓർമ്മകളിൽനിന്ന് ഞെട്ടിയുണർന്നു. പറന്ന് നെററിയിലേക്കു വീണ മുടി മാടി ഒതുക്കി കാലുകൾ നിവർത്തി അയാൾ കസേരയിലേക്ക് ചാരിയിരുന്നു.

മങ്ങിയ പകൽ വെളിച്ചമുള്ളപ്പോഴാണ് ഞങ്ങൾ വാസുവിന്റെ വീട്ടിലെത്തിയത്. വീടല്ല, അതൊരു കൊട്ടാരമായിരുന്നു. ചുററും പൂന്തോട്ടവും തോട്ടത്തിന്റെ നടുവിൽ ഫൗണ്ടനും അതിനുചുററും കൽപ്രതിമകളും, വർണ്ണ ബൾബുകൾ പ്രകാശം പരത്തുന്ന സ്തൂപങ്ങളും. ചെറിയൊരു തടാകം. അതിനു നടുവിൽ വലിയൊരു ചെന്താമരപ്പൂ. ചുററും നീന്തിക്കളിക്കുന്ന അരയന്നങ്ങൾ. പുൽത്തകിടിയിൽ അതിഥികൾക്കായി നിരത്തിയിരിക്കുന്ന കസേരകൾ. തലപ്പാവുമായി പരിചരിക്കുവാൻ കാത്തുനില്ക്കുന്ന ഭൃത്യന്മാർ. ഞങ്ങളെ എതിരേററ് വാസു വീട്ടിലേക്കാനയിച്ചു. കൃത്യസമയത്തിനു വന്നെത്തിയതിന് നന്ദി പ്രകാശിപ്പിച്ചു. കുശലാന്വേഷണം നടത്തി. തോട്ടത്തിൽ ഞങ്ങളിരുന്നു. ശീതളപാനീയങ്ങളുമായി പരിചാരകൻ വന്ന് ഞങ്ങളുടെ മുന്നിൽ തലകുനിച്ചുനിന്നു. അതിനിടെ ജയരാജ് വന്നെത്തി. ഞങ്ങൾ ആദരപൂർവ്വം എഴുന്നേററ് വിശിഷ്ടാതിഥിയെ എതിരേററു. ഒരു സാധാരണ മനുഷ്യന്റെ വിനയത്തോടെ ജയരാജ് എന്റെയും ഊർമ്മിളയുടെയും അടുത്തു വന്നിരുന്നു. ചിരിച്ചു. വീട്ടുകാര്യങ്ങൾ ചോദിച്ചു. ഊർമ്മിളയുടെ അച്ഛൻ കേണൽ നായരുമായി നല്ല പരിചയമുണ്ടെന്നു പറഞ്ഞു. പിന്നെ ഞങ്ങൾ തമാശകൾ പറഞ്ഞു. പൊട്ടിച്ചിരിച്ചു. വാസുവും ഞങ്ങളുടെ കൂടെ ചേർന്നു.

അതിനിടെ ലഹരിപാനീയങ്ങൾ ഞങ്ങളുടെ മുന്നിലെത്തി.

ജയരാജ് പറഞ്ഞു: വേണു, ഡോണ്ട് ഹെസിറ്റേറ്റ്. നമ്മൾ ഇവിടെ സ്നേഹിതരാണ്. കോടതിയിൽ ഞാൻ ജഡ്ജും നിങ്ങൾ അഭിഭാഷകനും. അയാൾ ഗ്ളാസ്സെടുത്തുയർത്തി: ഫോർ ദി ഹെൽത്ത് ആൻറ് ഹാപ്പിനെസ് ഓഫ് മിസ്സിസ് ഊർമ്മിള ആൻറ് മിസ്ററർ വേണു!

ഞങ്ങൾ ഗ്ളാസ്സുകൾ മുട്ടിച്ചു. ഊർമ്മിള എന്റെ മുഖത്തുനോക്കി. എനിക്കൊരു പോംവഴി തോന്നി. ഞാൻ വാസുവിനോട് പറഞ്ഞു: വാസൂ, ഷി വിൽ ഫീൽ ബോർഡ് ഇൻ അവർ കമ്പനി. ഷി ലൈക്സ് മ്യൂസിക്ക് ആൻറ് റീഡിങ്ങ്. വൈ കാണ്ട് യു ടേക്ക് ഹേർ ടു റൂം. വാസു സമ്മതം മൂളി: പിന്നെന്താ. അടുത്തിറങ്ങിയ പുസ്തകങ്ങളും ഏററവും പുതിയ കാസററുകളും എന്റെ കൈയിലുണ്ട്. വരൂ ഊർമ്മിളാ. വാസു എഴുന്നേററു. ഊർമ്മിള അയാളുടെ കൂടെ പോയി. ഞങ്ങൾ ചെറിയ തോതിൽ തുടങ്ങി. പിന്നെ നിലകിട്ടാത്ത വിധമായി എന്നുമാത്രമേ എനിക്കിപ്പോൾ ഓർമ്മയുള്ളൂ.

(തുടരും)





വട്ടപ്പാറ ശശി

# കിളിമരത്തിന്റെ തണൽ





സാറ് കുളിക്കുകയാണ്. ബാത്റൂമിൽ വെള്ളം വീഴുന്ന ഒച്ച ഒരു നീണ്ട കരച്ചിൽപോലെ കേൾക്കാം. ചേച്ചി പിള്ളാരെ രണ്ടിനേയും യൂണിഫോം ധരിപ്പിച്ച് സ്കൂളിലേക്കു വിടാൻ ഒരുക്കുകയാണ്. അതിന്റെ ബഹളം ഇവിടെ കേൾക്കാം. താഴത്തെ സ്റേറാപ്പിൽ കൊണ്ടുപോയി കുട്ടികളെ സ്കൂൾ ബസ്സിൽ കേററിവിടുന്നത് സാറാണ്. സാറ് തിരിച്ചുവരുമ്പോൾ ചേച്ചി ഒരുങ്ങിയിരിക്കും.

ചേച്ചിക്കൊരു കാക്കക്കുളിയാണ്. ചമ...ത്തിനുമാത്രം കുറച്ചുനേരമെടുക്കും.

കിടക്കപ്പായിൽനിന്ന് എണീററത് ഇടതുവശം തിരിഞ്ഞാണെന്ന് അവൾക്കു തോന്നി. രാവിലെ മുതൽ ഒരു വയ്യായ്ക. വീട്ടിൽനിന്ന് നടവഴിയിലേക്കിറങ്ങിയപ്പോൾ കുറുകെ ചാടിയത് കുന്നൻപൂച്ചയാണ്. ചെമ്പരത്തിച്ചുവട്ടിൽ ഒളിച്ചിരിക്കുകയായിരുന്നു അതുവരെ. അതിന് കുറുകെ ചാടാൻ കണ്ട നേരം. അപ്പോഴേ മനസ്സിനൊരു ചാഞ്ചല്യം തുടങ്ങിയതാണ്. പ്രതിവിധിയായി കുറെനേരം തിരിഞ്ഞുനിന്നു അവിടെത്തന്നെ. അപ്പോൾ പാലക്കുന്നിന്റെ ഉച്ചിയിൽ നിന്ന സൂര്യൻ അവളെ വെപ്രാളപ്പെടുത്തി. നേരം താമസിച്ചുപോയെന്ന് ഒരു ശങ്ക. ശകുനം വിസ്മരിച്ച് അവൾ ഓടിനടക്കാൻ തുടങ്ങി. നടക്കുമ്പോൾ ഓർക്കുകയും ചെയ്തു: ഇന്നെന്തെങ്കിലുമൊക്കെ പുലിവാല് പിടിക്കും.

ഒന്നര ഫർലോംഗ് നടന്ന് ബസ് സ്റേറാപ്പിലെത്തിയപ്പോഴും മനസ്സ് ശാന്തമായിരുന്നില്ല. ബസ്സിൽ ഒരു രൂപ ഇരുപതു പൈസ ടിക്കററിന്റെ ദൂരം. ബസ്സിറങ്ങിയപ്പോൾ തലചുററുമ്പോലെ തോന്നി. കൂടെ ഒരു മനംപിരട്ടൽ. കുട്ടിക്കാലത്ത് ബസ്സിൽ യാത്ര ചെയ്യുമ്പോൾ ഓക്കാനിക്കുമായിരുന്നു. പ്രായമായപ്പോൾ അതങ്ങ് മാറി. ചേച്ചിയുടെ ഫ്ളാററിലേക്കു നടക്കുമ്പോൾ ഇനി വീണ്ടും അങ്ങനെ വല്ലതുമാണോ എന്നാണ് അവൾ സംശയിച്ചത്.

"ലളിതേ, കുട്ടികൾക്ക് കാപ്പി എടുക്ക്."

ചേച്ചി അകത്തെ മുറിയിൽനിന്ന് വിളിച്ചു പറഞ്ഞു. അവൾ മറുപടി പറയാതെ തേങ്ങാച്ചമ്മന്തിക്കറി കാച്ചാൻ തുടങ്ങി. കടുകും കറിവേപ്പിലയും പൊട്ടിച്ചിട്ടു. ചമ്മന്തിക്കറിയുടെ കൊതിയൂറുന്ന മണം മുറിയിൽ നിറഞ്ഞു.

ഉത്തരവിട്ട ഉടൻ കോപ്പി മേശപ്പുറത്ത് എത്താത്തതു കാരണം ചേച്ചി ദേഷ്യപ്പെട്ട് അടുക്കളയിൽ എത്തി.

"നീയെന്തെടുക്കുകയായിരുന്നു ഇവിടെ? സമയത്തിന് ഇതൊക്കെ വച്ചുവിളമ്പാൻ കഴിഞ്ഞില്ലെങ്കിൽപ്പിന്നെ നിന്റെ ആവശ്യമെന്താണ്? ആ ശമ്പളം ലാഭിച്ചുകൂടേ എനിക്ക്?"

അവളുടെ മുഖം വിളറി. അവൾ പറഞ്ഞു: "ദാ, റെഡിയായി ചേച്ചി."

അവൾ ധൃതിപിടിച്ച് രണ്ടു സ്ററീൽ പ്ളേററുകൾ എടുത്ത് നിരത്തി. അതിൽ മുമ്മൂന്നു ദോശ വച്ചു. കുട്ടികൾ ഈരണ്ടിൽക്കൂടുതൽ കഴിക്കാറില്ല. കുടുവൻ പാത്രങ്ങളിൽ കറിനിറച്ച് അവൾ ഡൈനിംഗ് മുറിയിലെത്തി.

ഭാഗ്യം. കൂടുതലൊന്നും പറഞ്ഞില്ല ചേച്ചി. അവൾ വിചാരിച്ചു. ചേച്ചി ദേഷ്യപ്പെടുമ്പോൾ തന്നെ പറഞ്ഞുവിടുമോ എന്നാണ് അവളുടെ പേടി. വന്നുകേറിയ ദിവസം മുതൽ ചേച്ചി മനുഷ്യപ്പററ് കാണിച്ചിട്ടില്ല. മുഖം വലിച്ചുകേററിയേ എപ്പോഴും സംസാരിക്കൂ. കണ്ണുരുട്ടിയേ നോക്കൂ. ശബ്ദത്തിലാണെങ്കിൽ ഒട്ടും മയമില്ല. തൊട്ടടുത്ത ഫ്ളാററിലെ വേലക്കാരി ഗോമതിയുടെ പിറകേ പ്രളരെനാൾ നടന്നതിനുശേഷമാണ് ഇവിടത്തെ പണി ഏർപ്പാടാക്കിത്തന്നത്. സാറ് സിററൗട്ടിൽ ഇരുന്ന് പത്രം വായിക്കുകയായിരുന്നു. മെലിഞ്ഞുനീണ്ട ഒരു കഷണ്ടിക്കാരൻ. കൂർത്ത മുഖം. മുററത്ത് തന്റെ സാന്നിദ്ധ്യം അറിഞ്ഞ്, മുഖത്തുനിന്ന് കണ്ണട എടുത്ത് സാറ് അകത്തേക്കു നോക്കി ചേച്ചിയെ വിളിച്ചു.

ചേച്ചി പുറത്തിറങ്ങി വന്നപ്പോൾ ലോഹ്യത്തിലല്ല പുഞ്ചിരിച്ചത്. ഗോമതി പറഞ്ഞ ആളല്ലേ എന്നായിരുന്നു ആദ്യത്തെ ചോദ്യം. തുടർന്ന് വടക്കേപ്പുറത്തുകൂടി അടുക്കളയിൽ ചെല്ലാനായിരുന്നു നിർദ്ദേശം.

അവൾ പൂച്ചട്ടികളിൽ വളരുന്ന ചെടിത്തലപ്പുകൾ തലോടി വീട് ചുററി പിന്നാമ്പുറത്തെ അടുക്കളയിൽ ചെന്നു.

ഒട്ടും മയമില്ലാത്ത സ്വരത്തിൽ ചേച്ചി ചോദിച്ചു:

"കൃത്യം ആറുമണിക്ക് നിനക്കിവിടെ എത്താൻ പററുമോ?"

"പററും."

"നിന്റെ വീട്ടിലാരൊക്കെയുണ്ട്?"

"ഞാനും അമ്മയും എന്റെ മകനും."

"ഭർത്താവില്ലേ?"

അവൾ ഒരു കള്ളം പറഞ്ഞു.

"പിണങ്ങിപ്പോയി."

"എത്ര കാലമായി?"

ഒരു കള്ളം കൂടി പറഞ്ഞു.

"ഒന്നരക്കൊല്ലമായി."



വേണുനായർ

# തപാൽക്കാരൻ



മഴ്യിടിനാലുടൽ വാടിയും തീപിടിച്ചിടു-
മോർന്നതന്നോരത്തു തങ്ങിയും
എത്തിടുന്നു തപാൽക്കാര,നെങ്ങൾക്ക്
കത്തുമായ്, കാക്കിവേഷം ധരിച്ചവൻ

ദുഃഖസഞ്ചിയിൽ തിക്കുമന്വേഷണ-
വ്യഗ്രമാമക്ഷരങ്ങളെത്തിക്കുവോൻ
പല്ലുതേഞ്ഞോരു പാദുകംകൊണ്ടയൽ
ദേശികർക്കായിയെന്നും നടക്കുവോൻ

ദൂതവംശകൻ, ക്ഷീണഗാത്രൻ, പകൽ
ക്കാളയൊന്നിൻെറ പിമ്പേ ചരിക്കിലും
മേൽവിലാസമാണല്ലോ നടപ്പാത
കത്തു കാക്കും മനസ്സാണു ദിക്കുകൾ

കത്തു കൈപ്പററിടുന്നവർക്കൊക്കെയും
അന്തരാഹ്ളാദമാളുന്ന കണ്ണുകൾ
ഭാവമാററമില്ലാത്തപാൽക്കാരനോ
തൊട്ടയൽവീട്ടിലേക്കു പോം നിർഗുണൻ

ഹാ മലീമസ ജീവിതവേദിയെ
കാരിരുൾക്കയം പേറുന്ന ദീപിനെ
വജ്രതുല്യപ്രതീക്ഷയാൽ നിത്യവും
ഭാസുരമാക്കിടുന്നീ പ്രവാചകൻ

കാത്തുനിന്നിടാറുണ്ടായിരുന്നു ഞാൻ
നാട്ടിലെൻ വീട്ടുമുററത്തു നിത്യവും
പുള്ളിമറുകുള്ള നിന്നെ,യന്നൊക്കെയെൻ
പ്രാർത്ഥനയ്ക്കില്ല കൈകൾ, കണക്കുകൾ...

വീട് കപ്പൽപോലാഴത്തിൽ മുക്കുവാൻ
പോന്നിടും കടക്കെണികൾ മദിക്കവെ
വന്നു നീ, ഞങ്ങൾ പൂണ്ടുപോയ് വിസ്മയം
പിന്നെയോ കയം വേഗാൽ കടന്നുപോയ്

ഓർമ്മയുണ്ടെനിക്കിത്തിരിക്കുനുള്ള
ദീർഘദേഹ,മാനോട്ടം നടത്തവും
കാലമേറെക്കഴിഞ്ഞെങ്കിലും പഴം-
കാലമാർക്കും മറക്കാൻ കഴിഞ്ഞിടാ

വീട്ടുവാതില്ക്കലെത്തിടുമ്പോൾത്തന്നെ
നീട്ടി നീ വിളിച്ചീടു,മമ്മൂമ്മയെ
''പെൻഷനെത്തി''യെന്നമ്മൂമ്മ, തൻ വിരൽ
കൺമഷിച്ചെപ്പിൽ മുക്കിപ്പതിച്ചിടും

ദൂരദൂരത്തതിർത്തിയെ കാക്കുവോൻ
ധീര സൈനികൻ താതൻ മഹാരഥൻ
നാൾ മുടങ്ങാതയയ്ക്കുന്ന ശമ്പളം
വാങ്ങിടാനമ്മ പിന്നിലുണ്ടായിടും

എത്രവട്ടമാക്കാഴ്ചയ്ക്കു സാക്ഷി ഞാൻ
എന്നോടൊപ്പമാചെമ്പനീർപ്പൂക്കളും
പിന്നെയെത്രയോ വെയിലുകൾ വന്നുപോയ്
കത്തുമായെത്ര മഴകൾ കടന്നുപോയ്

യന്ത്രവേഗങ്ങൾ മദഗജം മാതിരി
ക്രുദ്ധരായ് നീങ്ങുമീ ഹിംസ്രനഗരിയിൽ
വന്നുപാർക്കയാണിന്നു ഞാ,നെണ്ണിയാൽ
തീരുകില്ലാത്തിരക്കാണു ജീവിതം

നാട്ടിൽനിന്നു നിൻ മൃത്യുവിൻ വാർത്തയും
പേറിയെത്തുമി,ക്കത്തു വായിക്കവേ
പാവമെൻ തപാൽക്കാരാ തെളിഞ്ഞിടു-
ന്നേറെ വേദനാപൂർണ്ണമാം നിന്മുഖം

പുല്ലുകൾകൊണ്ടു മൂടിയും കാവുകൾ
കന്നുമേയുന്ന പാടങ്ങൾ തിങ്ങിയും
എൻെറ ജന്മനാ,ടായതിൻ പാതയിൽ
നിന്നുമെങ്ങുപോയ് പുണ്യൻ, പുരാതനൻ...

---

ചേച്ചി അവളുടെ ശരീരം കണ്ണുകൾകൊണ്ടളന്നു. ചുഴപ്പുകളും തുടിപ്പുകളും മനസ്സിൽ അടയാളപ്പെടുത്തി. നല്ല ആഹാരവും ആവശ്യങ്ങൾ നിറവേറുമ്പോൾ കിട്ടുന്ന മനസ്സുഖവും ചേരുമ്പോൾ മാസങ്ങൾക്കുശേഷം അവളുടെ ശരീരത്തിനു വരുന്ന മാററം ചേച്ചി ഓർത്തുകാണും. പിന്നെ ശുണ്ഠി പിടിച്ചപോലെ പറഞ്ഞു:

''ഇവിടത്തെ ആണുങ്ങളുടെ മുഖത്ത് നോക്കരുത്. ആർക്കും വിളമ്പിക്കൊടുക്കണ്ട. എന്തുണ്ടെങ്കിലും എന്നോടു പറയണം.''

അവൾ മൂളിക്കേട്ടു. തെററിദ്ധരിക്കപ്പെട്ടതിൽ വിഷമം തോന്നി.

''പിന്നൊരു കാര്യം.'' ചേച്ചി ഗൗരവം വിടാതെ പറഞ്ഞു: ''അമ്മയ്ക്ക് മരുന്നു വാങ്ങണം, കുട്ടിക്ക് ഫീസ് കൊടുക്കണം എന്നൊക്കെപ്പറഞ്ഞ് ഈരണ്ടുദിവസം കൂടുമ്പോൾ കാശ് കടം ചോദിക്കാനൊന്നും വരരുത്. കാശിനാവശ്യം വന്നാൽ പുറത്താരോടെങ്കിലും കടം മേടിക്കണം. എനിക്കിവിടെ പണയമെടുപ്പും കടംകൊടുപ്പുമില്ല.''

ചേച്ചി എഴുതാപ്പുറം വായിക്കുന്നത് എന്തിനെന്ന് അവൾ അദ്ഭുതപ്പെട്ടു. ഇതെല്ലാം ഒരു മനുഷ്യൻ കാരണമാണല്ലോ എന്നോർത്തപ്പോൾ അവളുടെ കണ്ണുകളിൽ നനവ് പടർന്നു.

ഇതുപോലെ കണ്ണുകൾ നിറഞ്ഞപ്പോൾ 'കരയരുത് പെണ്ണേ, നല്ലൊരു ഭാവി കിട്ടിയപ്പോൾ കരയുകയാണോ വേണ്ടത്' എന്നു ചോദിച്ച സ്ത്രീയെ ഇപ്പോൾ ഓർമ്മയില്ല. ഒന്നോർക്കുന്നുണ്ട്. അപ്പോൾ തല ഉയർത്തി നോക്കിയത് അദ്ദേഹത്തിൻെറ മുഖത്താണ്. ചെത്തി ഒരുക്കിയ കട്ടിമീശ. തിളങ്ങുന്ന കണ്ണുകൾ. എണ്ണ തലകുളിർക്കെ പുരട്ടി ചീകിയ ചുരുളൻമുടി. ഏതോ വിലകൂടിയ സെൻറിൻെറ, പിറകേ നടത്തിക്കുന്ന വാസന.

വരൻെറ വീട്ടിൽ ചെന്നുകയറിയത് വലതുകാൽ വച്ചാണ്. മൂന്നാലുമാസത്തിനുള്ളിൽ അവിടെന്തൊക്കെയോ കൾപിശ നടന്നു. ആരും ഒന്നും വിട്ടുപറഞ്ഞില്ല. മുറുമുറുപ്പുകളും കുററപ്പെടുത്തലുകളും കാർമേഘം ഉരുണ്ടുകൂടലാണെന്നു മാത്രം ഊഹിച്ചെടുത്തു. മകനോടും മരുമകളോടും ഇറങ്ങിപ്പൊയ്ക്കൊള്ളണമെന്നു കേട്ടപ്പോൾ ഞെട്ടിപ്പോയി. അദ്ദേഹം വാടകവീട്ടിലേക്കാണ് വിളിച്ചുകൊണ്ടുചെന്നത്. അവിടെയും വലതുകാൽ വച്ചുതന്നെ കയറി.

അദ്ദേഹവും ഒന്നും വിട്ടുപറഞ്ഞില്ല.

കടിഞ്ഞൂൽക്കനിയുടെ ഭാരവും വിമ്മിട്ടവും ഉള്ളിൽപ്പേറുമ്പോൾ വീർത്തുന്തിയ ഉദരത്തിൽ ഉററുനോക്കിയിരുന്നു അദ്ദേഹം. അജ്ഞാതൻെറ മുഖം മനസ്സിൽ കണ്ടിട്ടെന്നപോലെ അദ്ദേഹത്തിൻെറ മുഖത്ത് സന്തോഷം സ്ഫുരിച്ചു. മാതൃത്വത്തിൻെറ നിർവൃതിയോടെ അപ്പോൾ അവൾ അദ്ദേഹത്തോട് പരിഭവിച്ചു: ''എപ്പോഴും ചവിട്ടും തൊഴിയുമാണ്. ഒരു സ്വൈരം തരുന്നില്ല. കള്ളൻ.''

പെട്ടെന്ന് അദ്ദേഹത്തിൻെറ മുഖം വിളറിയതുകണ്ട് അവൾ അമ്പരന്നു. പരിഭവം കേട്ട് തന്നെ ഉമ്മവച്ച് പുളകംകൊള്ളിക്കേണ്ട ആൾ ഞെട്ടി വല്ലാതായതെന്ത് എന്ന് എത്ര ആലോചിച്ചിട്ടും അവൾക്ക് മനസ്സിലായില്ല. തന്നോട് ചേർന്നിരുന്ന ആൾ പെട്ടെന്ന് നീങ്ങി അകന്നിരിക്കുകയും ചെയ്തു.

പിന്നീടുള്ള ദിവസങ്ങളിൽ ഒരു കാര്യം കൂടി അവൾ ശ്രദ്ധിച്ചു. രാത്രിയിൽ അദ്ദേഹം നിശ്ശബ്ദനും ചിന്താകുലനുമാകുന്നു. എന്തു ചോദിച്ചാലും ഒരു മൂളലോ ഒരു തലകുലുക്കമോ മറുപടിയാകുന്നു. നേരം ഇരുളുന്തോറും അദ്ദേഹത്തിന് ഇരിക്കപ്പൊറുതി കിട്ടുന്നില്ല. എങ്ങോട്ടോ പുറപ്പെടാൻ ഒരുങ്ങുന്ന അദ്ദേഹത്തോട് അവൾ ചോദിക്കും: എവിടെപ്പോകുന്നു?

കേൾക്കുമ്പോൾ മനസ്സിലാകും. നേരത്തെ തയാറാക്കിവച്ചിരുന്ന ഉത്തരമാണ് വിളമ്പുന്നത്. 'എൻെറ ഒരു കൂട്ടുകാരൻ എനിക്ക് കുറച്ചു കാശ് തരാനുണ്ട്. നാളെത്തരാം മറെറന്നാൾത്തരാം എന്നു പറഞ്ഞിട്ട് കൊല്ലം കുറെയായി. രാത്രിയിലേ അവൻ വീട്ടിൽ കാണൂ. നീ വാതിൽ അകത്തുനിന്ന് പൂട്ടിക്കോ. ഞാൻ വരാൻ താമസിച്ചാലോ?'

എല്ലാം താൻ അടിയറ വച്ചവൻ പെണ്ണിന് രക്ഷകനും വിശ്വസ്തനുമാകുന്നു.

രാത്രിയിൽ ഒററയ്ക്കു കിടന്നിട്ട് അവൾക്ക് ഉറക്കം വന്നില്ല. അവൾ ഉറങ്ങാതെ കിടന്ന് നേരം വെളുപ്പിച്ചു.

രണ്ടുമൂന്നു രാത്രികളിൽ ഇതാവർത്തിച്ചു. 'അവനെ കണ്ടില്ല. ഞാൻ ചെല്ലുമെന്ന് അവനറിഞ്ഞുകാണും. ഒളിച്ചുകളിയാണ്.'

എന്തോ പന്തികേടു കണ്ട് അവൾ കർശനമായി പറഞ്ഞു: രാത്രിയിലിനി വീട്ടിൽ നിന്നിറങ്ങണ്ട. ഞാൻ ഗർഭിണിയാണെന്നറിയാമല്ലോ. ആ കാശ് കിട്ടുമ്പോൾ വാങ്ങിക്ക്.

അന്ന് എങ്ങും പോയില്ല. പക്ഷേ രാത്രിയിൽ അദ്ദേഹം വളരെയധികം അസ്വസ്ഥനായി.

അടുത്ത ദിവസം നേരമിരുട്ടിയപ്പോഴേ പുറത്തിറങ്ങി. അതിന് കാരണവും പറഞ്ഞു. ''ഇന്ന് സർക്കാരാപ്പീസിലെ ഒരു സാറ് വീട് മാറിപ്പോകുന്നു. വീട്ടുസാമാനങ്ങൾ മാററിക്കൊടുക്കാമെന്ന് ഞാൻ ഏററിട്ടുണ്ട്. എല്ലാം കഴിയുമ്പോൾ നേരം വെളുക്കും.''



പണിക്കു പോകുന്ന മനുഷ്യനെ തടസ്സം പറഞ്ഞ് പിന്തിരിപ്പിച്ചില്ല അവൾ. അപ്പോഴും മനസ്സിൽ ഒരു സംശയം കിടന്ന് വട്ടംകറങ്ങി. പകൽ ഈ മനുഷ്യൻ പണിക്കു പോകുന്നത് ഒരിക്കലും കണ്ടിട്ടില്ല. പക്ഷേ കൈയിൽ ഇഷ്ടംപോലെ കാശുണ്ട്. ചെലവാക്കാൻ പിശുക്കുമില്ല.

അന്ന് നേരം പരപരാ വെളുക്കുമ്പോൾ വീടെത്തിയ അദ്ദേഹത്തിൻെറ കൈയിൽ ഒരു സഞ്ചി ഉണ്ടായിരുന്നു. മുറിക്കകത്തു കയറി സഞ്ചിയിൽനിന്ന് ഓരോരോ സാധനങ്ങൾ പുറത്തെടുക്കുമ്പോൾ അവൾ അദ്ഭുതപ്പെട്ടുപോയി. ടേപ്പ് റിക്കാർഡർ, വാച്ചുകൾ, റേഡിയോ, കാസററുകൾ. മറെറാന്നും സംശയിക്കാതിരിക്കാൻ വേണ്ടിയാകണം അദ്ദേഹം ഇങ്ങോട്ടു പറഞ്ഞു:

''ഇതെല്ലാം ആ സാറ് വെറുതെ തന്നതാണ്.''

പൂർണ്ണമായി വിശ്വസിക്കാൻ തോന്നിയില്ലെങ്കിലും ആ സാറ് ഒരു ധനികനാണെന്നു മാത്രം അവൾ വിചാരിച്ചു.

അന്നുരാവിലെ പതിവില്ലാതെ അദ്ദേഹം പുറത്തിറങ്ങി. ഉച്ചയ്ക്ക് മടങ്ങിവന്നു. ഊണു കഴിഞ്ഞ് വീണ്ടും പുറത്തിറങ്ങിയ ആളിനെ കുറെ ദിവസത്തേക്ക് കണ്ടതേയില്ല.

അദ്ദേഹം ഇറങ്ങിപ്പോയ ദിവസം വൈകുന്നേരം രണ്ട് പൊലീസുകാർ വീട്ടിൽ വന്നു. അവരുടെ കണ്ണുകൾ വീട്ടിനു ചുററും ടോർച്ചുവെട്ടംപോലെ സഞ്ചരിച്ചു. മീശപിരിച്ച് കണ്ണുരുട്ടി ഒരു പൊലീസുകാരൻ അവളോടു ചോദിച്ചു:

''സുധാകരൻ എവിടേടീ?''

''ഇവിടെയില്ല.'' അവൾ പറഞ്ഞു.

''പിന്നെവിടെയാടീ?''

''അറിഞ്ഞൂടാ.''

പൊലീസുകാർ വീട്ടിനുള്ളിൽ പാഞ്ഞുകയറി. പടർപ്പിനുള്ളിൽ ഒളിച്ച പാമ്പിനെ തിരയുമ്പോലെ അവർ സാധനങ്ങൾ കുത്തിയും തോണ്ടിയും നിലത്തു വലിച്ചിട്ടു. അവൾ ഭയന്നുവിറച്ചുനില്ക്കുമ്പോൾ അവർ റേഡിയോയും ടേപ്പ് റിക്കാർഡറും കണ്ടെടുത്തു.

''ഇത് സുധാകരൻ കൊണ്ടുവന്നതാണോടീ?''

''ആണ്.''

''ഇത് കൈയിലെടുത്ത് നീ സ്റേറഷനിലോട്ട് വാ.''

പൊലീസുകാരോടൊപ്പം അവൾ സ്റേറഷനിലേക്കു പോയി.

ലോക്കപ്പ് മുറിയിൽ അടച്ചപ്പോൾ അവൾ പൊട്ടിക്കരഞ്ഞു. താനൊരു തെററും ചെയ്തിട്ടില്ലെന്ന് അവൾ കേണുപറഞ്ഞു.

''നീയല്ലെങ്കിൽ നിൻെറ ഭർത്താവ് ചെയ്തിട്ടുണ്ടെടീ കുററം. അവനുപകരം നീ കെടന്നോ.''

ഒരു പൊലീസുകാരൻ പറഞ്ഞു.

അവൾക്ക് ഭർത്താവിനോട് വെറുപ്പു തോന്നി. ആ മനുഷ്യൻെറ തലയിൽ ഇടിത്തീ വീഴട്ടെ. അയാളുടെ കാലിൽ പാമ്പ് കൊത്തട്ടെ എന്നെല്ലാം അവൾ ശപിച്ചു.

അടുത്ത ദിവസം മൂത്ത ജ്യേഷ്ഠൻ വന്ന് അവളെ ജാമ്യത്തിലിറക്കി. വാടകവീട് പൂട്ടി അവളെ കുടുംബവീട്ടിൽ കൊണ്ടുപോയി.

മകളെ കണ്ട് അമ്മ ഒപ്പാരുവച്ചു: ''ദുഷ്ടൻ എൻെറ മോളെ ചതിച്ചല്ലോ ഈശ്വരാ. അവനെ കണ്ടാൽ കള്ളനാണെന്ന് ആര് പറയും? എടീ, ഇനി അവനെ വീട്ടിൽ കേററരുത്. വന്നാൽ ചൂലെടുത്ത് തീട്ടംമുക്കി അടിക്കണം.''

അതിനുശേഷം അദ്ദേഹത്തെക്കുറിച്ച് ഒരു വിവരവുമുണ്ടായില്ല.

കാര്യങ്ങൾ അറിഞ്ഞപ്പോൾ ചേച്ചി പറഞ്ഞു: ''അവനെ ഇനിയും അടുപ്പിച്ചാൽ നിനക്കും ലോക്കപ്പും ജയിലുമായി കഴിയാം.''

വീണ്ടും അവൾക്ക് മനംപിരട്ടി. വയറിലെന്തോ ഉരുണ്ടുരുണ്ടുകയറുന്നു. തല പെരുക്കുന്നു. ബസ്സിൽ യാത്ര ചെയ്തതുകൊണ്ടാകാൻ വഴിയില്ലെന്ന് അവൾക്കു തോന്നി. ബസ്സിൽ നിന്നിറങ്ങിയിട്ട് നേരമെത്രയായി?

ആലോചിച്ചുനോക്കിയപ്പോൾ രണ്ടുമാസത്തിനുമുമ്പുള്ള ഒരു രാത്രി അവൾക്ക് ഓർമ്മ വന്നു. വാതിലിൽ കാററ് മുട്ടി എന്നാണവൾ ആദ്യം കരുതിയത്. എന്നാൽ ഇടവിട്ട് മുട്ടുശബ്ദം കേട്ടപ്പോൾ അവൾക്ക് ഭർത്താവിനെയാണു പെട്ടെന്ന് ഓർമ്മ വന്നത്.

അവളുടെ ശരീരമാകെ പെട്ടെന്ന് കോരിത്തരിച്ചു. മനസ്സ് ഇളകിത്തുടങ്ങി. പഴയൊരു പ്രേമഗാനത്തിന്റെ ഈരടികൾ അവളുടെ മനസ്സിൽ അലയിളക്കി നീന്തി. അവൾ ചാടി എണീററു. ശബ്ദം കേൾപ്പിക്കാതെ വാതിലിനടുത്തേക്ക് നീങ്ങി. അദ്ദേഹം മെല്ലെ പേര് വിളിച്ചു. വാതിലിന്റെ വിടവിൽ ചുണ്ടുകൾ ചേർത്ത് അവൾ വിളികേട്ടു. അദ്ദേഹം പരിഭ്രാന്തമായ സ്വരത്തിൽ പറഞ്ഞു: കതക് തൊറക്ക്.

അവൾ സാക്ഷ മെല്ലെ നീക്കി. അകത്തു കയറി അദ്ദേഹം ശബ്ദം താഴ്ത്തിപ്പറഞ്ഞു: വിളക്ക് കൊളുത്തണ്ട.

വാതിൽ അകത്തുനിന്ന് പൂട്ടി അവൾ ആ മാറിൽ വീണു. മൃദുവായി അവളുടെ ശരീരം സ്പർശിച്ചിട്ട് അദ്ദേഹം ചോദിച്ചു: ചോറൊണ്ടോ?

അവൾ അടുക്കളവാതിൽ തുറന്നു. തട്ടിൽ കമിഴ്ത്തിവച്ചിരുന്ന പാത്രം തപ്പിയെടുക്കുമ്പോൾ കിലുങ്ങി. എത്ര ഗാഢമായ ഉറക്കത്തിലും ചെറിയ ശബ്ദം കേട്ടാൽ ഉണരുന്ന അമ്മ വിളിച്ചുചോദിച്ചു:

''ആരാ അടുക്കളയിൽ?''

''ഞാൻ വെള്ളം കുടിക്കുന്നതാ.'' അവൾ പറഞ്ഞു.

രാത്രിയിൽത്തന്നെ അദ്ദേഹം തിരിച്ചുപോയി. ആകാശത്ത് തെളിഞ്ഞ നക്ഷത്രം പെട്ടെന്ന് ഉൽക്കയായി പതിച്ചതുപോലെ അവളുടെ മനസ്സ് നൊമ്പരം കൊണ്ടു. അവൾ ഭർത്താവിനെ കെട്ടിപ്പിടിച്ചു കരഞ്ഞു.

രാവിലെ അമ്മ അവളോട് പറഞ്ഞു: ''രാത്രിയിലവൻ വന്നല്ലേടീ? ഞാനെല്ലാം കേട്ടുകൊണ്ടുതന്നെയാണു കിടന്നത്. ഒരു കാര്യം പറഞ്ഞേക്കാം. അവൻ കള്ളനാണ്. കള്ളന്റെ പിറകെ എപ്പോഴും പൊലീസൊണ്ട്. ഒരിക്കൽ നീ ലോക്കപ്പിൽ കിടന്നത് ഓർമ്മയുണ്ടല്ലോ.''

പെട്ടെന്ന് ശക്തിയോടെ ഒരു തികട്ടൽ വന്നു. വാ പൊത്തിപ്പിടിച്ച് അവൾ പുറത്തേക്ക് ഓടി. അലറുന്ന ഒച്ചയിൽ അവൾ ഛർദ്ദിക്കാൻ തുടങ്ങി.

ശബ്ദംകേട്ട് ചേച്ചി ഓടിയിറങ്ങിവന്നു. ''എന്തുപററി ലളിതേ?''

ഇടതുകൈ ഉയർത്തി ഒന്നുമില്ലെന്ന് അവൾ ആംഗ്യം കാട്ടി.

ചവിട്ടു വഴിയിൽ പടർന്ന കാട്ടുപുല്ലുകളിൽ ഇളംമൊട്ടുകൾ കൂമ്പിച്ചുനിന്നു. അവയ്ക്കു മീതെ മഞ്ഞനിറം കലർന്ന പിത്തവെള്ളം പററിക്കിടന്നു. തിരയ്ക്കുപിറകേ തിരപോലെ അവൾക്ക് വീണ്ടും വീണ്ടും തികട്ടി.

ഛർദ്ദിയൊന്നടങ്ങിയപ്പോൾ ചേച്ചി അങ്കലാപ്പോടെ ചോദിച്ചു:

''ആരാന്ന് പറ. ഇവിടത്തെ സാറാണോ?''

''അല്ല ചേച്ചി.''

''പിന്നാരാ?''

''എന്റെ ഭർത്താവ്.''

''നിന്റെ ഭർത്താവോ?'' ചേച്ചി അദ്ഭുതപ്പെട്ടു: ''ജയിലീന്നെറങ്ങി വീണ്ടും നിൻറടുത്ത് അയാൾ വന്നുതുടങ്ങിയോ?''

വീണ്ടും ഒരു ഓക്കം വന്നു. ഛർദ്ദിച്ചില്ല. അവൾ നിലത്ത് തളർന്നിരുന്നു.

ചേച്ചി വെറുപ്പോടെ ചോദിച്ചു:

''നീയെന്തിനാടീ ഒരു കള്ളന്റെ കുട്ടികളെ ഇങ്ങനെ പെററുകൂട്ടുന്നത്?''

അവൾ ഞെട്ടി തലയുയർത്തി. അവൾക്ക് അരിശവും സങ്കടവും ഒരുമിച്ചു വന്നു. പക്ഷേ അവൾക്കൊന്നും പറയാനായില്ല.

ചേച്ചിയുടെ മൂർഖത നിറഞ്ഞ മുഖത്തേക്ക് അവൾ ദയനീയമായി നോക്കി. ഇത്രയും മനസ്സിലോർത്തു: കിളിമരത്തിന്റെ തണൽ മുല്ലവള്ളിക്കൊരു ബലം. അതിന്റെ സ്നേഹസ്പർശത്തിൽ മുല്ലവള്ളി പുഷ്പിച്ചു പോകുന്നു.







എൻ.ഇ. ബാലറാം

(കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച)

# ഭാരതീയ സാംസ്കാരിക പാരമ്പര്യം

# നവോത്ഥാന കാലഘട്ടത്തിന്റെ സംഭാവനകൾ

**പാശ്ചാത്യരാജ്യങ്ങളിൽ റിനൈസൻസ് എന്ന പേരിലറിയപ്പെടുന്ന നവോത്ഥാനത്തിനു തുല്യമാണ് ഭാരതത്തിലെ നവീനമൂല്യപ്രസ്ഥാനം എന്നു കരുതുന്നതു ശരിയല്ല. പാരമ്പര്യവും ആധുനികതയും തമ്മിൽ ഏററുമുട്ടിയപ്പോഴുണ്ടായ പുതിയ ഒരുതരം അവബോധമാണ് ഇന്ത്യയിൽ കണ്ടത്. നാടുവാഴിത്ത ചിന്തയിൽനിന്നു കോളനിവിരുദ്ധ ചിന്തയിലേക്കുള്ള അവബോധവികാസത്തിന്റെ ചരിത്രമാണ് ഇവിടെ പരിശോധിക്കാനുള്ളത്.**



പത്തൊമ്പതാം നൂററാണ്ടിന്റെ തുടക്കത്തോടെ ക്രിയാത്മകമായ ചിന്താഗതികൾ ഇന്ത്യയിൽ വളർന്നുതുടങ്ങി. നവീനാശയങ്ങളുടെ ഉപജ്ഞാതാക്കളായ പലരും ജീവിച്ചത് ആ കാലഘട്ടത്തിലാണ്. സമൂഹപരിഷ്കാരം, മതപരിഷ്കാരം, സിവിൽ സ്വാതന്ത്ര്യ സമ്പാദനം തുടങ്ങിയ പ്രശ്നങ്ങളാണ് ഈ പരിഷ്കരണവാദികൾ ഉന്നയിച്ചത്. കുറേയേറെ പരിഷ്കരണ പ്രസ്ഥാനങ്ങളും ഈ ഘട്ടത്തിലുണ്ടായി. രാജാറാം മോഹൻറോയി 1815-ൽ സ്ഥാപിച്ച ആത്മീയ സഭ, റോയിയും വില്യം ആഡം എന്ന പണ്ഡിതനും ചേർന്നു സ്ഥാപിച്ച യൂനിറ്റേറിയൻ മിഷൻ, ദയാനന്ദ സരസ്വതി 1824-ൽ സ്ഥാപിച്ച ആര്യസമാജം, രാജാറാം മോഹൻറോയി, താരാചന്ദ് ചക്രവർത്തി, ദ്വാരകാനാഥ ടാഗോർ തുടങ്ങിയവർ 1828-ൽ സ്ഥാപിച്ച ബ്രഹ്മസഭ, ഓൾക്കോട്ടും മററും ചേർന്നു മദിരാശിയിൽ 1818-ൽ സ്ഥാപിച്ച തിയോസഫിക്കൽ സൊസൈററി, റാനഡെ തുടങ്ങിയവർ 1867-ൽ സ്ഥാപിച്ച പ്രാർത്ഥനാസമാജം തുടങ്ങിയ സംഘടനകൾ അക്കാലത്തെ ഇടത്തരക്കാരുടെ ചിന്താഗതിയെ സ്വാധീനിച്ച പ്രസ്ഥാനങ്ങളായിരുന്നു. ഫ്രഞ്ചുവിപ്ളവം, ബ്രിട്ടീഷ് ലിബറലിസം, മിഷനറി പ്രവർത്തനം തുടങ്ങിയവയും ഈ പരിഷ്കരണവാദികളെ സ്വാധീനിച്ചിട്ടുണ്ട്.

കമ്പനിഭരണമായിട്ടാണ് കോളനിഭരണം ഇന്ത്യയിൽ ആരംഭിച്ചത്. 1773-ൽ വാറൻ ഹേസ്ററിംഗ്സ് കൽക്കത്തയെ ബ്രിട്ടീഷ് ഭരണത്തിന്റെ (കമ്പനിഭരണവും വ്യാപാരവും) തലസ്ഥാനമായി പ്രഖ്യാപിച്ചു. 1912 വരെ കൽക്കത്ത തലസ്ഥാനമായി തുടർന്നു. ഇക്കാരണത്താൽ പാശ്ചാത്യ വിദ്യാഭ്യാസത്തിന്റെയും പാശ്ചാത്യ മതപ്രചാരണത്തിന്റെയുമെല്ലാം കേന്ദ്രം കൽക്കത്തയും ചുററുപാടുമായിരുന്നു. 1784-ൽ സ്ഥാപിച്ച ബംഗാളിലെ ഏഷ്യാററിക്ക് സൊസൈററിയും 1800-ൽ സ്ഥാപിച്ച ഫോർട്ട് വില്യം കോളേജും അതിനുതൊട്ടുമുമ്പ് സെറാമ്പൂരിൽ സ്ഥാപിച്ച മിഷനറി സംഘവും പാശ്ചാത്യ ചിന്ത പ്രചരിപ്പിക്കുന്നതിനുള്ള കേന്ദ്രങ്ങളായിരുന്നു. 1780-ൽ ജെയിംസ് ഹിക്കി ആരംഭിച്ച ബംഗാൾ ഗസററ് എന്ന ഇംഗ്ളീഷ് വാരികയാണ് പത്രപ്രവർത്തനം ആദ്യമായി ഇന്ത്യയിൽ ഉദ്ഘാടനം ചെയ്തത്.

കോളനിഭരണത്തിന്റെ മനഃശാസ്ത്രം കുപ്രസിദ്ധമാണ്. ഇന്ത്യയ്ക്ക് സ്വന്തമായ സംസ്കാരമോ, ചരിത്രമോ, സത്താവിശേഷമോ ഇല്ലെന്നാണ് സാമ്രാജ്യത്വ ചിന്തകരുടെ വാദം. കുരങ്ങിനേയും പാമ്പിനേയും പൂജിക്കുന്നവരും, കാടന്മാരും സംസ്കാരവിഹീനരുമാണ് ഇന്ത്യാക്കാർ എന്നുവരെ ആക്ഷേപിച്ചവരേയും അക്കൂട്ടത്തിൽക്കാണാം. ഓറിയൻറലിസ്ററുകളായ (ഇവരാണ് ഏഷ്യാററിക് സൊസൈററി സംഘടിപ്പിച്ചതും വേദേതിഹാസപഠനം നടത്തിയതും) ചിലർ പഴയ സംസ്കാരത്തെ ആക്ഷേപിച്ചിട്ടില്ലെന്നതു നേരാണ്. എങ്കിലും കോളനിസംസ്കാരം ഇന്ത്യയെ വെല്ലുവിളിക്കയാണു ചെയ്തതെന്ന ചരിത്രയാഥാർത്ഥ്യം മറന്നുകൂടാ. ഈ വെല്ലുവിളിക്കെതിരായ പ്രതികരണങ്ങളാണ് നമ്മുടെ നവോത്ഥാന ചിന്തകളിൽ മുഴച്ചുനിന്നത്.

കോളനിസാസ്കാരം പ്രചരിപ്പിച്ചതിന് മുഖ്യമായ രണ്ടു ഘട്ടങ്ങൾ കാണാം. 1857-ലെ ഒന്നാം സ്വാതന്ത്ര്യ സമരഘട്ടംവരെ ഭരണാധികാരികൾ സാമൂഹ്യ പരിഷ്കാരശ്രമങ്ങളെ എതിർത്തിരുന്നില്ല. ശിശുഹത്യ, സതിയാചരണം മുതലായവ തടയാൻ ഭരണാധികാരികൾ നന്നേ ശ്രദ്ധിച്ചിരുന്നു. ഇംഗ്ളീഷ് വിദ്യാഭ്യാസം പ്രചരിപ്പിക്കാനും അവർ തയ്യാറായിരുന്നു. മിഷനറിമാരെ ഇക്കാര്യത്തിൽ സഹായിക്കുകയും ചെയ്തു. എന്നാൽ സിപ്പായി കലാപം (ഒന്നാം സ്വാതന്ത്ര്യസമരം) മുതൽ പരിഷ്കരണ കാര്യങ്ങളിലോ, അനാചാര ധ്വംസനത്തിലോ ഭരണം ഇടപെടരുതെന്ന ഉറച്ച നിലപാടാണവർ എടുത്തത്. ഈ രണ്ടു നയങ്ങൾ അംഗീകരിക്കുമ്പോഴും ഭരണം എങ്ങനെ ശക്തിയായി നടത്താമെന്നതായിരുന്നു കോളനിമേധാവികളുടെ പ്രധാന ചിന്ത. അത് പരിഷ്കരണ പ്രസ്ഥാനക്കാർക്ക് ഒരതിർത്തിവരെ മനസ്സിലാകുകയും ചെയ്തിരുന്നു.

പാശ്ചാത്യരാജ്യങ്ങളിൽ റിനൈസൻസ് എന്ന പേരിലറിയപ്പെടുന്ന നവോത്ഥാനത്തിനു തുല്യമാണ് ഭാരതത്തിലെ നവീന മൂല്യപ്രസ്ഥാനം എന്നു കരുതുന്നതു ശരിയല്ല. പാരമ്പര്യവും ആധുനികതയും തമ്മിൽ ഏററുമുട്ടിയപ്പോഴുണ്ടായ പുതിയ ഒരുതരം അവബോധമാണ് ഇന്ത്യയിൽ കണ്ടത്. നാടുവാഴിത്ത ചിന്തയിൽനിന്നു കോളനിവിരുദ്ധ ചിന്തയിലേക്കുള്ള അവബോധവികാസത്തിന്റെ ചരിത്രമാണ് ഇവിടെ പരിശോധിക്കാനുള്ളത്. വിവിധ ഭാഷകളും സംസ്കാരങ്ങളും വികാസനിലവാരങ്ങളുമുള്ള ഇന്ത്യയിലെ കോളനിവിരുദ്ധ ചിന്താഗതിയിൽ പ്രകടമായ വ്യത്യാസങ്ങൾ ശ്രദ്ധയോടെ പഠിക്കേണ്ട വിഷയമാണ്. പൊതുവേ ആ ഘട്ടത്തിൽക്കണ്ട സമൂഹത്തിലെ ജീർണ്ണത നമ്മുടെ നാട്ടിലെ ചിന്തകന്മാരെ അത്യധികം അലട്ടിയിട്ടുണ്ട്.

സമൂഹത്തിന്റെ അക്കാലത്തെ ചിത്രം പരിശോധിച്ചാൽ ഈ വിഷയം കൂടുതൽ

വ്യക്തമാകും. ആ ഘട്ടത്തെക്കുറിച്ചു ചരിത്രകാരന്മാരിൽ ചിലർ പറഞ്ഞ അഭിപ്രായം നോക്കുക. "മതമണ്ഡലത്തിൽ ദയനീയമായ ധാർമ്മിക ദിവാളിത്തമാണു നടമാടിയത്. ജാതിഭേദജടിലവും അനാചാരപൂർണ്ണവും പൗരോഹിത്യജീർണ്ണവുമായ ഒരു സംസ്ഥാനമാണ് ബംഗാൾ. ഇവിടത്തെ കഥ വിവരിക്കുക ദുഷ്കരമാണ്." പ്രൊഫസർ ആർ.സി. മജുംദാർ "പത്തൊമ്പതാം നൂററാണ്ടിലെ ബംഗാളിലെ സംഭവങ്ങളിലേക്ക് ഒരു എത്തിനോട്ടം" എന്ന ഗ്രന്ഥത്തിൽ എഴുതിയതാണിത് (ഭാഗം 6). പ്രൊഫസർ ഉപേന്ദ്രനാഥ മുഖോപാദ്ധ്യായ എഴുതിയതും ഇവിടെ സ്മരണീയമാണ്. അദ്ദേഹം ഇപ്രകാരം പറഞ്ഞു. "ഹിന്ദുക്കളുടെ ഇടയിൽ ബ്രാഹ്മണരാണ് സർവ്വസ്വവും ഭരിക്കുന്നത്. മററുള്ളവർ അവരെ ദൈവത്തെപ്പോലെ കരുതുകയും ആരാധിക്കുകയും ചെയ്തു. ബ്രാഹ്മണരെ പ്രസാദിപ്പിച്ചാൽ സ്വർഗ്ഗത്തിലേക്കുള്ള പാത ലഭിക്കുമെന്നു മററുള്ളവർ കരുതി. ബ്രാഹ്മണരുടെ അപ്രീതി നേടിയവർ സമൂഹത്തിൽനിന്നു പുറത്താകും. അവരുടെ കൈയിൽനിന്ന് അന്യർ പച്ചവെള്ളംപോലും വാങ്ങിക്കഴിക്കില്ല. ശൂദ്രർ അടിമകളെപ്പോലെയാണു ജീവിച്ചത്. വേദങ്ങളും സ്മൃതികളും അവർക്കു പഠിക്കാൻ പാടില്ല." (രാജാറാം മോഹൻറോയിയുടെ ജീവചരിത്രം ഭാഗം 80.) സമൂഹത്തിലെ ബ്രാഹ്മണാധിപത്യവും തന്മൂലമുണ്ടായ ജീർണ്ണതയുമാണ് ഇവിടെ ചൂണ്ടിക്കാണിച്ചത്. എന്നാൽ ഏററവും അടിയിൽക്കിടക്കുന്ന കർഷകർ, കൈത്തൊഴിൽ ക്കാർ, കാർഷികത്തൊഴിലാളികൾ തുടങ്ങിയ ജനവിഭാഗങ്ങളുടെ ജീവിതപ്രശ്നങ്ങൾ അങ്ങേയററം വിഷമകരമായിരുന്നു.

നവോത്ഥാന ചിന്തകന്മാർ പ്രധാനമായും ഉന്നയിച്ചത് മുകൾത്തട്ടിൽക്കിടക്കുന്ന ഇടത്തരക്കാരുടെ പ്രശ്നങ്ങളായിരുന്നു. ശൈശവ വിവാഹം, സതിയാചരണം, വിധവാവിവാഹം, സ്ത്രീകളുടെ സ്വത്തവകാശം, മതാനുഷ്ഠാനങ്ങളിൽക്കാണുന്ന അനാചാരങ്ങൾ, അന്ധവിശ്വാസങ്ങൾ, സിവിൽ സ്വാതന്ത്ര്യ വിഷയങ്ങൾ, നവീന വിദ്യാഭ്യാസം, പ്രാദേശികഭാഷാ വികസനം തുടങ്ങിയ പ്രശ്നങ്ങളാണ് ഇവർ പരിശോധിച്ചത്. ജാതിഭേദം സമൂഹത്തിലുണ്ടാക്കിയ അസമത്വവും അടിമത്തവും ദൂരീകരിക്കണമെന്ന് ഇവർ ചൂണ്ടിക്കാണിച്ചതാണ് സാധാരണക്കാരെ ആകർഷിച്ചത്. അതിനപ്പുറം കടന്ന് അവരുടെ സാമ്പത്തിക പ്രശ്നങ്ങൾ അല്പം ഉന്നയിച്ചത് രാജാറാം മോഹൻറോയി മാത്രമാണ്. സെമിന്ദാരി സമ്പ്രദായത്തിന്റെ ചൂഷണം വെട്ടിക്കുറയ്ക്കണമെന്ന് അദ്ദേഹം മാത്രമാണ് അക്കാലത്തു പറഞ്ഞത്. പത്തൊമ്പതാം നൂററാണ്ടിലെ നവോത്ഥാന പ്രസ്ഥാനത്തിന്റെ ഈ ദൗർബ്ബല്യം വിവേകാനന്ദൻ ചൂണ്ടിക്കാണിക്കുകയുണ്ടായി. അധഃസ്ഥിതരെ ഉണർത്താൻ ആ പ്രസ്ഥാനങ്ങൾക്കു കഴിയാതെ പോയത് ഈ ദൗർബ്ബല്യംകൊണ്ടാണെന്ന് വിവേകാനന്ദൻ വിമർശിച്ചത് ഏറെക്കുറെ ശരിയാണ്.

ബ്രഹ്മസമാജം ഏററവും വലിയ അബ്രാഹ്മണ പ്രസ്ഥാനമായിരുന്നു. അതാരംഭിച്ചത് 1828-ൽ രാജാറാം മോഹൻറോയി, താരാചന്ദ് ചക്രവർത്തി, ദ്വാരകാനാഥ ടാഗോർ തുടങ്ങിയവരാണ്. അക്ഷയകുമാർ ദത്ത, കേശവ ചന്ദ്രസെൻ തുടങ്ങിയവർ ഈ പ്രസ്ഥാനത്തിനു തീവ്രതയും ആകർഷകത്വവും നല്കി. ബംഗാളിൽ സേനാരാജാക്കന്മാരുടെ ഭരണകാലത്താണ് ബ്രാഹ്മണാധിപത്യം ഉറപ്പിക്കാൻ തുടങ്ങിയത്. ഏതാണ്ട് പതിനൊന്നാം നൂററാണ്ടിന്റെ ഒടുവിലാണിത്. വല്ലഭസേന രാജാവാണ് 'കുലീനപദവി' ചില ബ്രാഹ്മണർക്കു നല്കിയത്. ക്രമേണ കുലീനബ്രാഹ്മണരുടെ എണ്ണവും പ്രതാപവും വർദ്ധിച്ചു. ഈ കുലീന ബ്രാഹ്മണർക്ക് എത്ര വിവാഹം വേണമെങ്കിലും ആകാം. ഇവരെ ആർക്കും ചോദ്യംചെയ്തുകൂടാ. ഇവർ അതിവേഗം സമ്പന്നരായി മാറി. ഈ കുലീനസമ്പ്രദായം ബംഗാളിജനതയെയാകെ ജീർണ്ണതയിൽ തള്ളിവിട്ടു. റോയിയും കൂട്ടരും എതിർത്തത് സമൂഹത്തിലെ ഈ ജീർണ്ണതയെയാണ്. ക്രമേണ റോയി സാമൂഹ്യപരിഷ്കാരം പോലെതന്നെ സാമ്പത്തിക പരിഷ്കാരവും വേണമെന്ന നിലപാടെടുത്തു. സിവിൽ സ്വാതന്ത്ര്യമടക്കമുള്ള പുതിയ ജനാധിപത്യ സമ്പ്രദായത്തിനുവേണ്ടി ആശയപരമായ അടിത്തറയിട്ടത് രാജാറാം മോഹൻറോയിയാണ്. റോയിയും കൂട്ടരും ഒററയ്ക്കു പ്രവർത്തിച്ചതുകൊണ്ടു പ്രയോജനമില്ലെന്നു കണ്ടതോടെയാണ് ബ്രഹ്മസമാജം സ്ഥാപിച്ചത്. വാരിക, പത്രം, ലഘുലേഖകൾ, പൊതുയോഗങ്ങൾ എന്നിവ മുഖേനയും തന്റെ ആശയം അദ്ദേഹം വിപുലമായി പ്രചരിപ്പിച്ചു. നൂതനമായ ആശയങ്ങളും, നൂതനമായ രീതികളും ഭാരതീയ സമൂഹത്തിൽ അവതരിപ്പിച്ചത് റോയിയാണെന്ന ചരിത്രപ്രാധാന്യം മറന്നുകൂടാ.

ബ്രഹ്മസമാജത്തിന് പഞ്ചാബിലും കർണ്ണാടകത്തിലും മദിരാശിയിലും ശാഖകൾ ഉണ്ടായിരുന്നു. എങ്കിലും അതിന്റെ പ്രധാന കേന്ദ്രം ബംഗാൾതന്നെയായിരുന്നു. ബംഗാളിലെ അക്കാലത്തെ സാംസ്കാരിക ദാർശനിക ചർച്ചകളുടെ പ്രതിഫലനം തന്മൂലം ബ്രഹ്മസമാജപ്രഖ്യാപനത്തിൽ കാണാം. അതിന്റെ ലക്ഷ്യപ്രഖ്യാപനത്തിൽപ്പറഞ്ഞ ആശയങ്ങൾ പഠനാർഹമാണ്. അവ ചുരുക്കിച്ചേർക്കാം. സമാജത്തിൽ ചേരുന്നവർ ഏകദൈവവിശ്വാസികൾ ആകണം, ആരാധനയ്ക്കു ബിംബമോ, ചിത്രമോ, പ്രതിമയോ പാടില്ല. ആരാധനയ്ക്കു മുഹൂർത്തമോ പ്രത്യേക സ്ഥലമോ വേണ്ടതില്ല, പൂജാപുഷ്പങ്ങൾ, നിവേദ്യങ്ങൾ, അനുഷ്ഠാനങ്ങൾ ഒന്നും പാടില്ല, പുരോഹിതനോ, പൂജാരിയോ സമാജാംഗങ്ങൾക്ക് ആവശ്യമില്ല. ആരാധനയുടെ അന്തസ്സത്ത സേവനവും സ്നേഹവും ആയിരിക്കണം. ജീവിതം പാപമാണെന്ന് ഒരിക്കലും ധരിക്കരുത്; അതുപോലെതന്നെ പ്രവാചകന്മാരും അവതാരപുരുഷന്മാരുമെല്ലാം നമ്മുടെ ജ്യേഷ്ഠരാണെന്നു കരുതുകയേ പാടുള്ളൂ. അവർ ഒരിക്കലും ദൈവത്തിന്റെയും മനുഷ്യരുടേയും ഇടയിലുള്ള മധ്യവർത്തികളല്ല. ജാതിഭേദം, അയിത്തം, അന്ധവിശ്വാസം തുടങ്ങിയവ വച്ചുപുലർത്തുന്നതും ആചരിക്കുന്നതും സമാജം ഒരിക്കലും അംഗീകരിക്കുന്നില്ല. ഇവയാണ് ബ്രഹ്മസമാജ സന്ദേശത്തിന്റെ ചുരുക്കം. മിശ്രജാതി വിവാഹം, വിധവാവിവാഹം എന്നിവ സംഘടിപ്പിക്കാനും, സതി, ശിശുവിവാഹം, സ്ത്രീപീഡനം, ബഹുഭാര്യാത്വം, (ചില കുലീന ബ്രാഹ്മണർ അക്കാലത്ത് ഇരുപത്തിയഞ്ചു മുതൽ നൂറുവരെ വിവാഹം





കഴിച്ചതായി രേഖകളുണ്ടെന്ന് ചരിത്രകാരന്മാർ പറയുന്നു. ഈ 'കുലീന ഭാര്യമാർ' പിന്നെ കൽക്കത്താത്തെരുവിലെ വേശ്യകളായി മാറിയെന്നും രേഖകൾ പറയുന്നു) അയിത്താചരണം, ബിംബാരാധന എന്നിവയെ എതിർത്തു ധാരാളം പൊതുയോഗങ്ങൾ സംഘടിപ്പിക്കാനും ബ്രഹ്മസമാജം ചെയ്ത സേവനങ്ങൾ ശ്രദ്ധേയമാണ്. വിവാഹപ്രായ നിയമം, സതിനിരോധന ഉത്തരവ്, സ്ത്രീകൾക്ക് സ്വത്തവകാശം നല്കുന്ന നിയമം, സാർവ്വത്രികമായ വിദ്യാഭ്യാസം തുടങ്ങിയ പല ഭരണപരമായ മാററങ്ങൾ വന്നതിന് തീർച്ചയായും ബ്രഹ്മസമാജത്തിനു പങ്കുണ്ടെന്ന കാര്യം വിസ്മരിച്ചുകൂടാ.

ബ്രഹ്മസമാജ പ്രവർത്തനം വേണ്ടത്ര പുരോഗമനപരമല്ലെന്ന അഭിപ്രായം ആ സംഘടനയ്ക്കുള്ളിലും വെളിയിലും അതിവേഗം വളർന്നുവരാൻ തുടങ്ങി. ഒടുവിൽ ബ്രഹ്മസമാജം മൂന്നായി പിളർന്നു. ഇന്ത്യൻ ബ്രഹ്മസമാജവും സാധാരണ ബ്രഹ്മസമാജവും ആദിബ്രഹ്മസമാജത്തിൽനിന്നു മാറി വേറെ വേറെ സംഘടനകളായി പ്രവർത്തിച്ചു. സാധാരണ ബ്രഹ്മസമാജക്കാർ, തങ്ങൾ 'ഹിന്ദുത്വം' ഉള്ളവരല്ലെന്നു തുറന്നു പറഞ്ഞാണ് പിന്നീടു പ്രവർത്തിച്ചത്. അവർ വിവാഹം ചെയ്തത് 1877-ൽ നടപ്പിലാക്കിയ നേററീവ് വിവാഹ നിയമപ്രകാരമാണ്. അതുപ്രകാരം വധൂവരന്മാർക്ക്, തങ്ങൾ ഹിന്ദുക്കളോ, ക്രിസ്ത്യാനികളോ, മുസ്ലീങ്ങളോ അല്ലെന്നു പ്രഖ്യാപിച്ച് വിവാഹം ചെയ്യാം. അങ്ങനെ ധാരാളം വിവാഹങ്ങൾ നടക്കുകയും ചെയ്തു. സാധാരണ ബ്രഹ്മസമാജക്കാരോ, ഇന്ത്യൻ ബ്രഹ്മസമാജക്കാരോ ഹൈന്ദവാചാരങ്ങളോ, ഹൈന്ദവാരാധനകളോ തീരെ സ്വീകരിച്ചില്ല. അവരുടെ എണ്ണം വളരെ അധികമില്ലെങ്കിലും ഇന്നും അവരുടെ നിലപാടിൽ മാററം വന്നിട്ടില്ല.

രാജാറാം മോഹൻറോയിയുടെ സ്വാധീനം മഹാരാഷ്ട്രയിൽ വ്യാപിച്ചിരുന്നു. ബാലശാസ്ത്രി ജാംഭേക്കർ സാമൂഹ്യ പരിഷ്കരണ പ്രസ്ഥാനം ആരംഭിച്ചത് റോയിയിൽനിന്നു ലഭിച്ച ആവേശമനുസരിച്ചാണ്. ഇദ്ദേഹത്തിന്റെ കാലഘട്ടം 1812 മുതൽ 1846 വരെയാണ്. മുംബയി ദർപ്പൻ (ബോംബെ ദർപ്പൻ) എന്ന വാരിക മുഖാന്തരം ഇദ്ദേഹം സ്ത്രീവിദ്യാഭ്യാസം, ജാതിഭേദ നിരസനം, വിധവാവിവാഹം, അനാചാരധ്വംസനം തുടങ്ങിയ വിവിധ വിഷയങ്ങളെക്കുറിച്ച് യുക്തിഭദ്രമായ ധാരാളം ലേഖനങ്ങൾ എഴുതി. വിഷ്ണുശാസ്ത്രിബാപട്ട്, കൃഷ്ണശാസ്ത്രി ചിപ്ലൂകർ, ജഗന്നാഥ ശങ്കർസേട്ട് തുടങ്ങിയ പലരും ജാംഭേക്കറെ സഹായിച്ചു. 'പ്രഭാകർ' എന്ന സ്വന്തം വാരികയിൽക്കൂടി ഭാവൗ മഹാജൻ എന്ന പരിഷ്കരണവാദി ചെയ്ത സേവനം ശ്രദ്ധേയമാണ്. മഹാരാഷ്ട്രയിൽ ശ്രദ്ധിച്ചുനോക്കിയാൽ സാമൂഹ്യപരിഷ്കരണത്തിനും ഹിന്ദുമത പരിഷ്കരണത്തിനും വേണ്ടി ശ്രമിച്ച പല സംഘടനകളേയും ചിന്തകന്മാരേയും കാണാം. ബംഗാളിലെപ്പോലെ ഇവിടെയും പരിഷ്കാരം ആരംഭിച്ചത് ഉപരിവർഗ്ഗത്തിലെ ഇടത്തരക്കാരിൽനിന്നാണ്. തന്മൂലം ഈ പ്രസ്ഥാനത്തിനും ജനകീയരൂപം സിദ്ധിച്ചില്ല. വിധവാവിവാഹം, ശിശുവിവാഹം, ബഹുഭാര്യാത്വം, സതി തുടങ്ങിയ പ്രശ്നങ്ങൾ പ്രാബല്യത്തിലുണ്ടായിരുന്നത് ഉപരിവർഗ്ഗത്തിലാണ്. അഥവാ സവർണ്ണരുടെ ഇടയിലാണ്. തന്മൂലം ഈ പരിഷ്കരണപ്രസ്ഥാനവും ചുരുങ്ങിയ മേഖലയിൽ ഒതുങ്ങിനിന്നതിൽ അദ്ഭുതമില്ല.

എന്നാൽ പുതിയൊരുതരം പ്രസ്ഥാനം ആരംഭിച്ചത് ദാദോബാ തർക്കഡ്കർ എന്ന പണ്ഡിതനാണ്. ഇദ്ദേഹത്തെത്തുടർന്ന് മറെറാരു പ്രസ്ഥാനം സംഘടിപ്പിച്ചത് പ്രശസ്ത സാമൂഹ്യ വിപ്ളവകാരിയായ ജ്യോതിഭാ ഫൂലെയാണ്. ഇവരിരുവരുടേയും പ്രസ്ഥാനം പുതിയ മാനവികതയിൽ അധിഷ്ഠിതമാണെന്നു പറഞ്ഞാൽ വലിയ തർക്കമുണ്ടാകുമെന്നു തോന്നുന്നില്ല. ദാദോബാ പാണ്ഡുരംഗ ജീവിച്ചത് 1814 മുതൽ 1882 വരെയാണ്. ഇദ്ദേഹത്തിന്റെ സ്വാധീനം ഗുജറാത്തിലും വ്യാപിച്ചിരുന്നു. 1844-ൽ സൂറത്തിൽ മാനവധർമ്മ സഭ രൂപീകരിച്ചതോടെ ദാദോബായുടെ പ്രസ്ഥാനം ശക്തിപ്രാപിച്ചു തുടങ്ങി. എന്നാൽ സമൂഹവികാസത്തിനുള്ള പ്രധാന തടസ്സം ജാതിഭേദവും അയിത്തവും മററുമാണെന്നു കണ്ടതോടെ ബോംബെ കേന്ദ്രമാക്കി അദ്ദേഹം പരമഹംസ സഭ എന്ന മറെറാരു സംഘടന നിർമ്മിച്ചു. മനുഷ്യസമുദായത്തിന് ഒരു ജാതിയും ഒരു മതവും മതിയെന്നും ജാതിവ്യത്യാസം മഹാശാപമാണെന്നും പ്രഖ്യാപിച്ചുകൊണ്ടാണ് ഈ പുതിയ സംഘടന ഉദ്ഘാടനം ചെയ്തത്. ഇദ്ദേഹം മറാത്തിയിൽ എഴുതിയ 'ധർമ്മവിവേചനം' എന്ന ഗ്രന്ഥം ആധുനിക ഇന്ത്യയിലെ സാമൂഹ്യപരിഷ്കരണത്തിന്റെ പ്രകടനപത്രികയായി ചരിത്രകാരന്മാർ കരുതുന്നു. ആ ഗ്രന്ഥത്തിലെ കാര്യം വിശദീകരിക്കുന്നതിനുമുമ്പ് പരമഹംസ സഭയുടെ സ്വഭാവം വ്യക്തമാക്കാൻ ഒരു സംഭവം ചൂണ്ടിക്കാണിക്കാം. ആ സഭയിൽ അംഗത്വം ലഭിക്കാൻ ഒരാൾ ഒരു പ്രതിജ്ഞയിൽ ഒപ്പിടണം. ജാതിഭേദം ഒരു വിഷയത്തിലും ഒരുപ്രകാരത്തിലും അനുഷ്ഠിക്കുന്നതല്ലെന്നാണ് ആ പ്രതിജ്ഞയിൽ പറഞ്ഞത്. ജാതി ഉപേക്ഷിക്കുന്നതിന്റെ സൂചനയായി ക്രിസ്ത്യൻ തയ്യാറാക്കിയ ഒരു അപ്പം തിന്നുകയും ഒരു മുസ്ലീം നല്കിയ വെള്ളം കുടിക്കുകയും ചെയ്യണമെന്നു നിർബ്ബന്ധമുണ്ട്. സഭ ആഴ്ചയിൽ രണ്ടുതവണ യോഗം ചേരുമ്പോൾ ഈ അപ്പവും വെള്ളവും അംഗങ്ങളെല്ലാം കഴിക്കണം. സഭ 12 വർഷം നിലനിന്നു. കുറേക്കാലം രഹസ്യമായാണ് സഭ പ്രവർത്തിച്ചത്. പക്ഷേ, ഒടുവിൽ അതു പിരിച്ചുവിട്ടു. അതിന്റെ പുനർജ്ജന്മം എന്നോണമാണ് പ്രാർത്ഥനാസമാജവും സത്യശോധക സമാജവും പിറന്നതെന്ന് ഒരർത്ഥത്തിൽ പറയാം.

**സത്യശോധകസമാജം സംഘടിപ്പിച്ചത് പ്രശസ്ത റാഡിക്കൽ ചിന്തകനായ മഹാത്മാ ജ്യോതിറാം ഫൂലെയാണ്. മഹാരാഷ്ട്ര സംസ്ഥാനം കണ്ട ഏററവും വലിയ സാമൂഹ്യവിപ്ളവകാരിയാണ് ഫൂലെ എന്ന കാര്യം ഓർക്കണം. പ്രസ്തുത സമാജത്തിൽ ശൂദ്രരെ മാത്രമേ അംഗമായി ചേർക്കയുള്ളൂ. സവർണ്ണരെ അനുഭാവികളായി കണക്കാക്കും. 1870 മുതൽ ഈ സംഘടനയുടെ പ്രവർത്തനം സജീവമായി വ്യാപിച്ചുതുടങ്ങി. ഫൂലെ മരിച്ചത് 1890-ലാണ്.**

"ധർമ്മവിവേചന" ഗ്രന്ഥത്തെപ്പററി പറഞ്ഞല്ലോ. ആ ബൃഹത്തായ ഗ്രന്ഥം മറാത്തി സംസ്കാരത്തിന് ഉദാത്തമായ മാനവികത സംഭാവന ചെയ്ത ഒന്നാണ്. അതിലെ ചില അടിസ്ഥാനപ്രമാണങ്ങൾ മാത്രം പറയാം. വേദങ്ങൾ, ഖുർ-ആൻ, ബൈബിൾ തുടങ്ങിയ അടിസ്ഥാന മതഗ്രന്ഥങ്ങളെ നാം ഒരുപോലെ കാണണം. ഒന്നു മറെറാന്നിനേക്കാൾ ഉൽക്കൃഷ്ടമാണെന്നു കരുതരുത്. ഇവയൊക്കെ മനുഷ്യനിർമ്മിതങ്ങളാണ്. ചിന്തിക്കാൻ കഴിയാത്തവർ ഇവ ദൈവദത്തങ്ങളാണെന്നു കരുതുന്നു. ഈ ചിന്ത കേവലം അന്ധവിശ്വാസപരമാണ്. ഈ മതസന്ദേശങ്ങളെല്ലാം സ്വർഗ്ഗത്തിൽനിന്നു വന്നവയാണെന്നുപോലും ചിലർ പ്രചരിപ്പിക്കുന്നു. ഇതിൽപ്പരം മറെറാരു അസത്യപ്രചാരണമില്ല (ഭാഗം 6). "ദൈവം ഒന്നുമാത്രമാണെന്നും വിവിധ മതക്കാർ വിവിധ രീതിയിൽ ദൈവത്തെ അറിയുന്നുവെന്നും മാത്രമേ ധരിക്കേണ്ടതുള്ളൂ. വ്യക്തിസ്വാതന്ത്ര്യം നല്കാത്ത ഒരു സമൂഹവും പുരോഗമിക്കയില്ല. മനുഷ്യരാശിക്കാകെ ഒരു ജാതി മാത്രമേയുള്ളൂവെന്ന ജ്ഞാനമാണ് നാം ജനങ്ങൾക്കു നല്കേണ്ടത്" (ഭാഗം 10). "വർണ്ണാശ്രമധർമ്മം ദൈവനിർമ്മിതമാണെന്നു പറയുന്നത് തികച്ചും അജ്ഞത പരത്താനാണ്. ജാതിഭേദം സൃഷ്ടിച്ചത് ദൈവമാണെന്നു പറയുന്നത് ഏററവും വലിയ പാപമാണ്. പുരോഹിതവർഗ്ഗമാണ് ഈ വിധം ആശയം പ്രചരിപ്പിക്കുന്നത്. അവരുടെ പ്രാമാണ്യവും താത്പര്യവും നിലനിർത്താനാണിത്. ജനങ്ങൾ അജ്ഞരായാൽ തങ്ങളുടെ പ്രമാണിത്തം തുടരാമെന്നവർ കരുതുന്നു. രാജ്യത്തിന്റെ അധഃപതനത്തിനു കാരണം, ജാതീയാചാരവും ജാതിഭേദാചാരവുമാണ്. യഥാർത്ഥത്തിൽ ഇത്തരം അനാചാരങ്ങളെ സർക്കാർ നിയമംകൊണ്ടു നിരോധിക്കേണ്ടതാണ്. ജന



രാജലക്ഷ്മി

# മൊഴിനൊമ്പരങ്ങൾ



എന്തിനീ വളപ്പൊട്ടാൽ ഹൃത്തടം
പോറുന്നു നീ
നിന്നെ നോവിക്കാനല്ല,യെൻ മുറിവാരെ
ക്കാട്ടാൻ
ഏതു വാക്കൊളിയമ്പായ് തൊട്ടു നിൻ മുഖശ്രീയിൽ
കേവലം തൊട്ടാവാടിപോലെ നീയണഞ്ഞല്ലോ.
വാക്കുകൾ വാക്കു കേൾക്കാമക്കളാകുന്നു, ചില-
നേരമുൾനിയോഗത്തെ തെല്ലുമേ പാലിക്കാതെ
അനർത്ഥച്ചുവടുവെച്ചരിയ ഭാവത്തിൻെറ
മൃദുപൂക്കളെങ്ങളെ ചവിട്ടിച്ചിതറുന്നു.

കുങ്കുമപ്രതീക്ഷകൾ കലങ്ങും മിഴിക്കോണാൽ
നീരവം വിതുമ്പുന്ന സന്ധ്യതൻ തുടുമുഖം
താങ്ങുവാനാകാതെ ഞാൻ മൗനത്തിൽക്കുരുങ്ങി നിൻ
മടിയിൽ കിതപ്പാററാൻ തലചായ്ച്ചിരുന്നതി-
നെന്തു നീ വ്യാഖ്യാനിച്ചു; യെത്രനാമറിയുന്നോർ
പകലും പറവയുംപോലെ നാമിഴചേർന്നോർ
പറയാതെന്തും തമ്മിൽ പകുത്തേയെടുക്കുന്നോർ
ആമുഖം കുറിക്കാതെയകക്കാമ്പറിഞ്ഞവർ
ആദ്യദർശനാൽത്തന്നെയുൾത്തുയിലുണർന്നവർ
അറിയാമെന്നേ നമ്മൾ സത്യമായ് നടിച്ചെന്നോ
അറിവിന്നാഴം തൂർന്നാൽ മൊഴികൾ ചതുപ്പുകൾ

മൊഴിയാൽ ധ്രുവങ്ങളായ്, തണുവാലുരുകുമ്പോൾ
മഴയെൻ മൗനത്തിൻെറ വാതിലിൽ തേങ്ങുന്നുവോ
ശൈശവാഹ്ളാദത്തിൻെറ കിങ്ങിണിക്കൊപ്പം ഭ്രാന്തം
ശിഞ്ജിതം മുഴക്കിയ സ്മൃതിനീരൊഴുക്കുന്നു.
''നനയാൻ വരിക നീ'' ഉള്ളിലേക്കമർത്തിയ
നെടുവീർപ്പുകൾ കാർന്ന ഹരിതം മുളപ്പിക്കാൻ
ചോദനയ്ക്കടിമ ഞാൻ, സാക്ഷചേർത്തമർത്തട്ടെ
തൂവാനംപോലും നിൻെറ പീലികൾക്കെരിവല്ലോ.

ശയനപ്രദക്ഷിണം ചിന്തകൾക്കാരേ നേർന്നെൻ
ചിരിയിൻ ചിലമ്പുകൾ കളഞ്ഞേ പോകുന്നല്ലോ.
നീർക്കിളിപ്പാട്ടിൻ ദിശതേടുന്ന നിദാഘത്തിൻ
തീക്കനൽമിഴിയിലെ തൃഷ്ണയാൽ ചുഴുന്നു നാം
സ്നേഹകല്പകത്തിൻെറ ഇളനീരൊളിപ്പിച്ചീ
ഉപ്പുധൂളികൾ തൂററും കാററു നാം കുടിക്കുന്നു.

മിഴിയാൽ, മൊഴിയാൽ നീ വെറുതേ നോവിക്കുമ്പോൾ
മധുരം നുണയുന്നെൻ വേരുകളാഴങ്ങളിൽ
നഗരക്കൂററൻ തിന്നും ഗ്രാമപ്പച്ചപ്പിൽനിന്നും
എൻെറ പുൽച്ചാടിക്കിടം നിൻ മടിത്തട്ടേ മാത്രം.

എത്ര നീ നോവിച്ചാലുമത്രമേൽ സ്നേഹിക്കയാ-
ണെന്നൊരേ നിനവിൻെറ തെളിനീരുറവയിൽ
പ്രാണനിൽ മിടിപ്പുകൾ സ്ഥിതിതാണ്ഡവം ചെയ്വൂ
പാട്ടിനാൽ പൊതിയുന്നേൻ, നീ തരും മുറിവുകൾ.

---

ങ്ങളെ ഉദ്ബുദ്ധരാക്കുക മാത്രമാണ് നല്ല മാർഗ്ഗം.'' (Social-reform movements in India—A Historical perspective Editor V.D. Divekar ഭാഗം 63-65). ഇന്ത്യയുടെ ഏററവും വലിയ ശാപം ബ്രിട്ടീഷുഭരണമാണെന്നാണ് പ്രസ്തുത ഗ്രന്ഥം തുറന്നടിച്ചത്. ബുദ്ധിജീവികളേയും സാധാരണക്കാരായ പ്രവർത്തകരേയും ഏററവും ആകർഷിച്ച ആശയങ്ങളാണിവ. ഈ ഗ്രന്ഥം മറാത്തിയിലും ഗുജറാത്തിയിലും പ്രസിദ്ധപ്പെടുത്തുകയുണ്ടായി.

സത്യശോധക സമാജം സംഘടിപ്പിച്ചത് പ്രശസ്ത റാഡിക്കൽ ചിന്തകനായ മഹാത്മാ ജ്യോതിറാവ് ഫൂലെയാണ്. മഹാരാഷ്ട്ര സംസ്ഥാനം കണ്ട ഏററവും വലിയ സാമൂഹ്യ വിപ്ളവകാരിയാണ് ഫൂലെ എന്ന കാര്യം ഓർക്കണം. പ്രസ്തുത സമാജത്തിൽ ശൂദ്രരെ മാത്രമേ അംഗമായി ചേർക്കുകയുള്ളൂ. സവർണ്ണരെ അനുഭാവികളായി കണക്കാക്കും. ദീർഘകാല പ്രവർത്തനംകൊണ്ട് അവർ വിശ്വസ്തരാണെന്നു കണ്ടാൽ അവ്വിധമുള്ള സവർണ്ണർക്കും സമാജത്തിൽ അംഗത്വം നല്കും. 1870 മുതൽ ഈ സംഘടനയുടെ പ്രവർത്തനം സജീവമായി വ്യാപിച്ചുതുടങ്ങി. ഫൂലെ മരിച്ചത് 1890-ലാണ്. ഫൂലെയുടെ ആശയങ്ങൾ അക്കാലത്ത് വലിയ കോളിളക്കം സൃഷ്ടിച്ചതാണ്. ആര്യപാരമ്പര്യത്തെയോ, വൈദിക പാരമ്പര്യത്തെയോ സ്വീകരിക്കുന്നതു ശരിയല്ലെന്നു പറഞ്ഞുകൊണ്ടാണ് ഫൂലെ തൻെറ ആശയസമരം ആരംഭിച്ചത്. വേദങ്ങളേയും പുരാണങ്ങളേയും അദ്ദേഹം കഠിനമായി ആക്ഷേപിച്ചു. ക്രിസ്ത്യൻ മിഷനറിമാർ പ്രചരിപ്പിച്ച ഏകദൈവ വിശ്വാസവാദം ഫൂലെയെ ആകർഷിച്ചിരുന്നു. ക്രൈസ്തവരുടെ ഏകദൈവവിശ്വാസത്തെ അദ്ദേഹം പ്രശംസിക്കുകയും ചെയ്തു. ഇക്കാരണത്താൽ ബ്രാഹ്മണ യാഥാസ്ഥിതികവാദികൾ ഫൂലെ ക്രിസ്ത്യാനിയാണെന്നു മുദ്രയടിക്കുകയുണ്ടായി. യഥാർത്ഥത്തിൽ ബുദ്ധകവിയായ അശ്വഘോഷൻ, ഭക്തകവിയായ കബീർ തുടങ്ങിയവരുടെ ആശയമാണ് ഫൂലെയെ അത്യധികം ആകർഷിച്ചത്. ശൂദ്രരേയും ആദിശൂദ്രരേയും (ഗോത്രവർഗ്ഗക്കാർ അടക്കമുള്ള വിഭാഗങ്ങൾ) ചാതുർവർണ്ണ്യത്തിൻെറ നുകത്തിൽനിന്നു മോചിപ്പിക്കയാണ് സത്യശോധക സമാജത്തിൻെറ ലക്ഷ്യം എന്നു ഫൂലെ പ്രഖ്യാപിച്ചു. അദ്ദേഹത്തിൻെറ ശിഷ്യന്മാരായ കൃഷ്ണറാവു ഭാലേക്കർ, നവാലെ, എൻ.എം. ലോഖണ്ഡെ, മുകുന്ദറാവു പാട്ടീൽ, രാമയ്യ അയ്യറവു തുടങ്ങിയവർ സമാജത്തിൻെറ പ്രവർത്തനങ്ങൾ ഗ്രാമങ്ങളിൽ വ്യാപിപ്പിച്ചു. പൂന, ബോംബെ, അഹമ്മദാബാദ്, ജൂനാർ, ഖേദ്, പുരന്ദർ തുടങ്ങിയ പല സ്ഥലങ്ങളിൽ സമാജം ബഹുജനപ്രസ്ഥാനമായി വളർന്നു. യഥാർത്ഥത്തിൽ പത്തൊമ്പതാം നൂററാണ്ടിൻെറ അന്ത്യത്തിൽ റാനഡെ, ഭണ്ഡാർകർ, തെലാങ്ങ് തുടങ്ങിയവർ രംഗത്തു വന്നത് സമാജപ്രവർത്തനത്തിൻെറ സ്വാധീനംകൊണ്ടാണെന്നു പറയാം.

മറെറാരു സാമൂഹ്യ പരിഷ്കരണവാദിയായ ഗോപാല ഗണേശ അഗർക്കർ (1850-1895) മഹാരാഷ്ട്രയിലെ സാമൂഹ്യ പരിഷ്കരണ പ്രസ്ഥാനത്തെ വളരെയേറെ ശക്തമാക്കിത്തീർത്തത് ഇവിടെ സ്മരണീയമാണ്. ഇദ്ദേഹം ബാലഗംഗാധര തിലകൻെറ സ്നേഹിതനും സഹപ്രവർത്തകനുമായിരുന്നു. പക്ഷേ, ഒടുവിൽ രണ്ടുപേരും തെററിപ്പിരിഞ്ഞു. യുക്തിവാദം, മതനിരപേക്ഷത, സ്ത്രീപുരുഷ സമത്വം തുടങ്ങിയ ആധുനിക ആശയങ്ങളിൽ

(ശേഷം 65-ാം പേജിൽ)





വിജു വി. നായർ

ആഗോളവത്ക്കരണം എന്ന സ്വിച്ചമർത്തിയാലുടൻ ഇവിടെ ടെക്നോളജിയുടെ സ്വർഗ്ഗപ്പാർക്ക് തുറക്കുമെന്നു കരുതുന്നവർക്ക് ഇതൊന്നും നോക്കേണ്ട. കമ്പോളനടത്തിപ്പിനുമേൽ ഗവൺമെൻറിൻെറ നിയന്ത്രണമങ്ങു കളഞ്ഞാൽ മാത്രം മതി, വ്യവസായത്തിലും വാണിജ്യത്തിലുമുള്ള നമ്മുടെ കഥാപാത്രങ്ങളുടെ മൃഗതൃഷ്ണകൾ കയറുപൊട്ടിക്കുമെന്നും ഈ മത്സരാന്തരീക്ഷത്തിൽ ഏതു കമ്പോളത്തിലും മെച്ചപ്പെട്ട ഉല്പന്നം ന്യായവിലയ്ക്കു ലഭിക്കുമെന്നുമാണ് ഈ ആത്മാരാമന്മാരുടെ വിചാരം.

# മൻമോഹന്റെ സ്വർഗരാജ്യം

(കഴിഞ്ഞ ലക്കത്തിൽ നിന്നും തുടർച്ച)



നമ്മുടെ ഭരണക്കാരുടെയെല്ലാം സാമ്പത്തിക പരിഷ്കരണവും ധനകാര്യ അച്ചടക്കവും സംബന്ധിച്ച ധാരണകളുടെ ആരൂഢം ഒരിക്കലും ധനകാര്യ സംബന്ധിയായ യുക്തിയല്ല, മറിച്ച്, പ്രത്യയശാസ്ത്രപരമായ താത്പര്യങ്ങളാണ്. ഫിസ്കൽ കമ്മി അനാവശ്യമാണെന്നും ഭീമൻപലിശയ്ക്കു കടമെടുത്തായാലും ഈ കമ്മി കുറയ്ക്കണമെന്നുമുള്ള വിചാരമാണ് അവരെ ഭരിക്കുന്നത്. കമ്മി കുറയ്ക്കാനെടുക്കുന്ന തുകയുടെ വലിപ്പമാണ്, ആ തുക എങ്ങനെ സമർത്ഥമായി ഉപയോഗിച്ച് കാര്യം സാധിക്കാം എന്നല്ല ആരും നോക്കുന്നത്. ഇന്ദിര മുതൽ ഇങ്ങോട്ടുള്ള മുഴുവൻ ഭരണാധികാരികളുടേയും അടിസ്ഥാനപരമായ വിവരക്കേട് ഈ പോയിൻറിലാണു കിടക്കുന്നത്.

നിങ്ങൾക്ക് ആയിരം രൂപ വരുമാനവും 1200 രൂപ ചെവലുമുണ്ട്. കമ്മിവരുന്ന ഇരുന്നൂറുരൂപ തരപ്പെടുത്താൻ നിങ്ങൾ വായ്പയെടുക്കുന്നു. പലിശയടയ്ക്കാനുള്ള മാസത്തുക നിങ്ങളുടെ ആയിരം രൂപ വരുമാനത്തിൽ നിന്നുതന്നെയാണ് കുറയുന്നത്. അതോടെ വരവുചെലവിലെ അസന്തുലിതത്വം ഇരുന്നൂറു രൂപയിൽ നിന്ന് ഉയരുന്നു. കമ്മി കൂടുന്നു എന്നർത്ഥം. ഇതു ചെയ്യാതെ ആദ്യം കടം പററിയ ഇരുന്നൂറു രൂപകൊണ്ട് നാന്നൂറു രൂപ ഉല്പാദിപ്പിക്കാവുന്ന മാർഗ്ഗത്തിൽ വിനിയോഗിച്ചിരുന്നെങ്കിലോ? നിങ്ങളുടെ കടവും പലിശയും വീട്ടാൻ സ്ഥിരവരുമാനമായ ആയിരം രൂപയിൽ തൊടേണ്ടിവരുമായിരുന്നില്ല. എന്നാൽ അത്തരം ഉല്പാദനക്ഷമമായ മാർഗ്ഗത്തിനല്ല നമ്മുടെ ഗവൺമെൻറുകൾ പലിശയ്ക്കെടുത്ത പണമൊന്നും മുടക്കിയത്. ഒടുവിൽ ഗത്യന്തരമില്ലാതെ വന്നപ്പോൾ അവർ ഭാരമൊക്കെ ജനങ്ങളുടെ മുതുകിൽ വച്ചുകൊടുത്ത് കൈ കഴുകുന്നു. അതും ആഗോള പുരോഗതിയുടെ പേരുപറഞ്ഞ്-എന്തൊരു സാമർത്ഥ്യം!

## ബാങ്കിംഗ് മേഖല

'ആഗോള മത്സരത്തിൽ' കിടപിടിക്കാനെന്ന പേരിൽ ഒരു ചെറുന്യൂനപക്ഷത്തിൻെറ താത്പര്യ സംരക്ഷണത്തിനും ഗവൺമെൻറിൻെറ ചെലവുകാശിനുംവേണ്ടി നടത്തുന്ന സാമ്പത്തിക പരിഷ്കരണ പരീക്ഷണത്തിൽ വെല്ലുവിളി നേരിടുന്ന ഒരു മുഖ്യവിഭാഗം, ബാങ്കിംഗ് മേഖലയാണ്. ഇന്ദിരാഗാന്ധി ഇവിടെ ബാങ്ക് ദേശസാൽക്കരണം നടപ്പാക്കുമ്പോൾ ചില വിവക്ഷകൾ ചെയ്തിരുന്നു. രാജ്യത്തുടനീളം ബാങ്കിംഗ് ശൃംഖലയുണ്ടാക്കുക, അതിലൂടെ സമ്പാദ്യ നിരക്കു വർദ്ധിപ്പിക്കുകയും ന്യായമായ പലിശയ്ക്കു പണം ലഭ്യമാക്കുകയും മററുമായിരുന്നു അതിൽ പ്രമുഖം. ഇത്തരത്തിൽ വ്യാപകമായ ഒരു ബാങ്കിംഗ് ശൃംഖല നമുക്കുണ്ട്. അതിൻെറ പരിഷ്ക്കരണത്തിനുള്ള ഏതു ശ്രമവും മേല്പറഞ്ഞ ലക്ഷ്യങ്ങൾ അടിസ്ഥാനമാക്കിയുള്ളതായാലേ വികസന കാര്യങ്ങൾക്ക് അതുകൊണ്ടു ഗുണമുള്ളല്ലോ.

എന്നാൽ ഈ വിഷയത്തിലും പുതിയ സാമ്പത്തിക നയം കടകവിരുദ്ധമായ നിലപാടുകളാണ് ഇതുവരെ പ്രദർശിപ്പിച്ചത്. സ്വന്തം താത്പര്യം മാത്രം ലക്ഷ്യമാക്കുന്ന വിദേശബാങ്കുകളെയും അതിരുകടന്ന വാണിഭ താത്പര്യങ്ങളുള്ള സ്വകാര്യ ബാങ്കുകളെയും വളർത്തുക എന്ന ലക്ഷ്യം മാത്രമാണ് പുതിയ നയരേഖകൾ മുന്നോട്ടുവയ്ക്കുന്നത്. ഇതിനിടയിൽ പിടിച്ചുനിൽക്കാൻ താത്പര്യമുള്ള ഇന്ത്യൻ ബാങ്കുകൾ വേണമെങ്കിൽ അവരുടെ 'പൊതുവികസന' മേലങ്കികളൊക്കെ കളഞ്ഞ് പക്കാ കമേഴ്സ്യലായിക്കൊള്ളണം എന്നാണു സർക്കാരിൻെറ വ്യംഗ്യം.

ശരിയാണ്, പൊതുമേഖലാ ബാങ്കുകൾ സാങ്കേതികമായി ഇനിയും പരിഷ്കരിക്കേണ്ടതുണ്ട്. വാണിജ്യപരമായി കൂടുതൽ സുസജ്ജരാകേണ്ടതുണ്ട്. പക്ഷെ എത്രത്തോളം? ആർക്കുവേണ്ടി? എന്തുതരം ബാങ്കിംഗ് സംസ്കാരമാണിവർ അച്ചുതണ്ടാക്കേണ്ടത്?

സത്യത്തിൽ നമുക്ക് ഇനിയും ബാങ്കുകൾ ആവശ്യമുണ്ടോ? നിലവിലുള്ള അതിവിപുലമായ ബാങ്കിംഗ് ശൃംഖലയ്ക്കു തന്നെ കൂടുതൽ പ്രവർത്തനസ്വാതന്ത്ര്യം നൽകി മെച്ചപ്പെട്ട പ്രവർത്തനക്ഷമത സൃഷ്ടിച്ചാൽ പ്പോരേ? അതിനുപകരം, വിദേശബാങ്കുകളും സ്വകാര്യ ബാങ്കുകളും കൊണ്ടുവരിക വഴി നമ്മുടെ ബാങ്കിംഗ് മേഖലയിൽ ഒരു ബ്ളേഡു സംസ്കാരം നട്ടുവളർത്തുകയല്ലേ ചെയ്യുന്നത്? ഒരു വികസ്വര രാഷ്ട്രത്തിൻെറ സാമൂഹികേച്ഛകളോടു സഹകരിക്കാൻ ഏതു ബ്ളേഡുകാരനാണിവിടെ തയ്യാറാവുക?

നമ്മുടെ ബാങ്കുകളുടെ ഉല്പാദനക്ഷമമല്ലാത്ത വായ്പകൾ ചൂണ്ടിക്കാട്ടിയാണ് ഗവൺമെൻറ് തങ്ങളുടെ സ്ഥാപിതതാത്പര്യം മുന്നോട്ടു വയ്ക്കുന്നത്. ഈ ഇനത്തിൽ മൊത്തം 62,000 കോടിരൂപ ബാങ്കുകൾ വ്യഥാവിലാക്കിയെന്ന് ഗവൺമെൻറ് ചൂണ്ടിക്കാട്ടുന്നു. ഇക്കാര്യത്തിൽ ഗവൺമെൻറിൻെറ ഗ്രഹണശേഷി ചോദ്യം ചെയ്യപ്പെടേണ്ടതാണ്. 1960-കളിൽ പഞ്ചവത്സര പദ്ധതികൾക്കിടയിൽ വന്ന ഇടവേളക്കാലത്ത് ഇന്ത്യയിലെ നിർമ്മാണമേഖല തളർന്നുപോയിരുന്നു. പൊതുമേഖലയിലും സ്വകാര്യമേഖലയിലും ഈ മാന്ദ്യം ഒരുപോലെ പ്രകടമായിരുന്നു. ഈ രോഗാവസ്ഥ പുതിയ സാമ്പത്തികനയം വന്നശേഷം കൂടുതലാവുകയും ചെയ്തു. വരുമാനക്കുറവും മൂലധനപ്രശ്നങ്ങളും രൂക്ഷമായിരിക്കെ സ്വാഭാവികമായും ബാങ്കുകളുടെ നേർക്കാണ് സാധാരണ ഉല്പാദകർ തിരിയുക. ഗവൺമെൻറിൻെറ അദ്ധ്യക്ഷ

തയിൽ സംജാതമാക്കപ്പെട്ട പുതിയ വ്യാവസായിക മാന്ദ്യത്തിനിടയിൽത്തന്നെ പലിശനിരക്ക് ഗണ്യമായി കൂട്ടുക കൂടി ചെയ്തപ്പോൾ പലർക്കും വായ്പകൾ താങ്ങാൻ വയ്യാതായി. വസ്തുത ഇതായിരിക്കെ, ബാങ്കുകളെ വിരട്ടി. കാര്യം സാധിക്കാൻ ഗവൺമെന്റ് കൊണ്ടുവന്നിരിക്കുന്ന ആരോപണങ്ങൾ ഗവൺമെന്റിന്റെതന്നെ നിലപാട് അസ്ഥാനത്താക്കുന്നുണ്ട്.

മേല്പറഞ്ഞ ഇടത്തരം-ചെറുകിട ഉല്പാദകരുടെ സാമ്പത്തിക പ്രശ്നങ്ങൾ പരിഹരിച്ചുകൊടുക്കാൻ ഗവൺമെന്റിനു കഴിവില്ല. ബാങ്കുകളതു ചെയ്തുകൊടുക്കരുത്. പകരം വിദേശ ഉല്പന്നങ്ങൾ ഇവിടെ വരട്ടെ. ആഭ്യന്തര ഉല്പാദനത്തോട് ഈ ഗവൺമെന്റിനുള്ള 'താത്പര്യം' ഇവിടെ ഭംഗ്യന്തരേണ പുറത്തുവരികയാണ്.

വിദേശബാങ്കുകൾക്ക് ഈവക സാമൂഹിക പ്രശ്നങ്ങളൊന്നുമില്ല. സ്വന്തം ലാഭം മാത്രമാണവരുടെ മോട്ടോ. ഒരുദാഹരണമിതാ. സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യയ്ക്ക് 1992 മാർച്ചിൽ 60,192 കോടി രൂപയായിരുന്നു നിക്ഷേപാടിത്തറ. പ്രവർത്തനലാഭമാകട്ടെ 175.34 കോടി രൂപയും. പ്രമുഖ വിദേശബാങ്കായ സിറ്റി ബാങ്കിന് ഇതേ കാലയളവിൽ ലാഭം 182.14 കോടി രൂപയായിരുന്നു. അവരുടെ ആകപ്പാടെയുള്ള നിക്ഷേപം എത്രയാണെന്നോ-4261 കോടി രൂപ. സ്റ്റേറ്റ് ബാങ്കിന്റെ നിക്ഷേപത്തിന്റെ ഏഴു ശതമാനം മാത്രം നിക്ഷേപത്തുകയുള്ള സിറ്റി ബാങ്കിൽനിന്ന് ഇന്ത്യയ്ക്ക് എന്തു ഗുണമുണ്ടെന്ന് ഇതിൽനിന്നു വ്യക്തമാണല്ലോ. അതിലുപരി, നിക്ഷേപത്തുകയാണ് ബാങ്കിംഗിന്റെ ഉറപ്പും വിശ്വാസ്യതയും. മേൽപ്പറഞ്ഞ ഏറ്റവും വലിയ വിദേശബാങ്കിന് ഇക്കാര്യത്തിൽ എന്ത് ഒത്താശ ചെയ്യും, നമ്മുടെ ഗവൺമെന്റ്?

കോളണി ഭരണകാലത്തു സംഭവിച്ച 'മണി-ഡ്രെയിൻ' എത്ര സമർത്ഥമായാണ് ഇവിടെ പുനരവതരിപ്പിച്ചിരിക്കുന്നതെന്നു കാണുക.

**പൊതുമേഖലാസ്ഥാപനങ്ങളാണ് സോഷ്യലിസ്റ്റ് വിരോധികളുടെയെല്ലാം മുഖ്യശത്രു. കാരണം മറ്റൊന്നുമല്ല. പൊതുസ്വത്ത്, സ്വകാര്യസ്വത്ത് അഭിലഷിക്കുന്നവർക്ക് പഥ്യമല്ലല്ലോ. അതുകൊണ്ട് പൊതുമേഖലയുടെ കുറ്റങ്ങളും കുറവുകളും പർവ്വതീകരിച്ച്, ഈ സ്ഥാപനങ്ങളാണ് നാടുമുടിക്കുന്നതെന്നു വരുത്തിത്തീർക്കാൻ എത്രയോ കാലമായി ഇവിടെ പ്രചാരണം നടക്കുന്നു. പൊതുമേഖലാ സ്ഥാപനങ്ങളിലെ നടത്തിപ്പിന്റെ പിടിപ്പുകേടും യൂണിയൻപ്രശ്നങ്ങളും ഈ പ്രചാരണത്തിന് ശക്തി പകരുകയും ചെയ്തു.**

## ഡിസ് ഇൻവെസ്റ്റ്മെന്റ് എന്ന 'കുംഭകോണം'

പൊതുമേഖലാ സ്ഥാപനങ്ങളാണ് സോഷ്യലിസ്റ്റ് വിരോധികളുടെയെല്ലാം മുഖ്യശത്രു. കാരണം മറ്റൊന്നുമല്ല, പൊതുസ്വത്ത്, സ്വകാര്യസ്വത്ത് അഭിലഷിക്കുന്നവർക്ക് പഥ്യമല്ലല്ലോ. അതുകൊണ്ട് പൊതുമേഖലയുടെ കുറ്റങ്ങളും കുറവുകളും പർവ്വതീകരിച്ച്, ഈ സ്ഥാപനങ്ങളാണ് നാടുമുടിക്കുന്നതെന്നു വരുത്തിത്തീർക്കാൻ എത്രയോകാലമായി ഇവിടെ പ്രചാരണം നടക്കുന്നു. പൊതുമേഖലാ സ്ഥാപനങ്ങളിലെ നടത്തിപ്പിന്റെ പിടിപ്പുകേടും യൂണിയൻ പ്രശ്നങ്ങളും ഈ പ്രചാരണത്തിന് ശക്തി പകരുകയും ചെയ്തു. ഇതുകേട്ടാൽത്തോന്നും ഇവിടത്തെ സ്വകാര്യമേഖല യാതൊരു കുഴപ്പവുമില്ലാതെ ഒന്നാംകിട ഉല്പാദനവും പൊതുസേവനവും നടത്തുകയാണെന്ന്. ഇന്ത്യയിലെ സ്വകാര്യമേഖലയിൽ ഉല്പാദിപ്പിക്കപ്പെടുന്ന എത്ര ഉല്പന്നങ്ങളുണ്ട്, ആഗോള നിലവാരമുള്ളതായി?

പൊതുമേഖലാ സ്ഥാപനങ്ങൾക്ക് ദേശസാൽകൃത ബാങ്കുകളെപ്പോലെ പൊതുതാത്പര്യങ്ങൾ കൂടി കണക്കിലെടുക്കേണ്ടിവരും. ഒരുദാഹരണം പറയാം. ഇന്ത്യയിലെ വ്യോമയാനം സ്വകാര്യമേഖലയ്ക്ക് തുറന്നുകൊടുത്തു. കൊച്ചിക്കും ബോംബെയ്ക്കും സർവ്വീസ് തുടങ്ങാൻ എല്ലാ സ്വകാര്യ കമ്പനികളും മത്സരിക്കുന്നു. അഗർത്തലയ്ക്കോ ഷില്ലോംഗിനോ സർവ്വീസു നടത്താൻ എന്തുകൊണ്ടിവർ മുതിരുന്നില്ല? അതൊന്നും ആദായകരമല്ലെന്ന ന്യായംകൊള്ളാം. പക്ഷെ ബഹുദേശീയതയുള്ള ഒരു രാഷ്ട്രത്തിന് ഈ ആദായകരമല്ലാത്ത റൂട്ടിലും സർവ്വീസുകൾ നടത്തേണ്ടതുണ്ട്. അത് രാഷ്ട്രത്തിന്റെ ആവശ്യമാണ്. ഇത്തരം ആവശ്യങ്ങൾ മാനിക്കാൻ തയ്യാറാവുന്ന മനഃസ്ഥിതിയെ പുച്ഛിക്കുന്ന വിടുവായത്തമാണ് കമ്പോള സാമ്പത്തികതയുടെ പിണിയാളുകൾ നടത്തുന്നത്. പൊതുമേഖലയിലെ മാന്ദ്യം ചൂണ്ടിക്കാട്ടുന്നവർ എന്തുകൊണ്ട് കമ്പോള സാമ്പത്തികതയുടെ പറുദീസയായ അമേരിക്കയിലെ സാമ്പത്തിക മാന്ദ്യവും ക്ളിന്റൻ ഭരണകൂടത്തിന്റെ ആധിയും കാണുന്നില്ല? അപ്പോൾ താത്പര്യം സമ്പദ്ഘടനയുടെ ഭാവിയല്ലെന്നു വരുന്നു. നമ്മുടെ ഗവൺമെന്റിന്റെ പോക്കും ഇതേ തരത്തിലാണ്. പൊതുമേഖലാ സ്ഥാപനങ്ങളെ നന്നാക്കുകയല്ല ഗവൺമെന്റിന്റെ ലക്ഷ്യം. എങ്ങനെയും വട്ടച്ചെലവിനുള്ള കാശുണ്ടാക്കണം. അതിനായി ഒറ്റയടിക്ക് പൊതുമേഖലയിലെ നിക്ഷേപം പിൻവലിക്കുക. ഇതാണ് ഗവൺമെന്റു കണ്ട എളുപ്പവഴി.

പൊതുമേഖലാ സ്ഥാപനങ്ങളുടെ ഓഹരികൾ കിട്ടിയ വിലയ്ക്കു തൂക്കിവിറ്റപ്പോൾ വിലയെത്രയെന്നു വെളിപ്പെടുത്താൻ ഗവൺമെന്റോ ചോദിക്കാൻ നാട്ടുകാരോ ഉണ്ടായില്ല. പക്ഷെ കംപ്ട്രോളർ ആന്റ് ആഡിറ്റർ ജനറലിന്റെ കണക്കെടുപ്പിൽ ആ ഹീനമായ ജനവഞ്ചന വ്യക്തമായി.

1991-92-ൽ 31 പൊതുമേഖലാ സ്ഥാപനങ്ങളുടെ ഓഹരിവിറ്റ വകയിൽ 3038 കോടിരൂപ ഗവൺമെന്റിനു കിട്ടി. വളരെ നല്ലത്, നല്ലത്, ശരാശരി എന്നിങ്ങനെ മൂന്നു വിഭാഗങ്ങളായി തിരിച്ചായിരുന്നു വിൽപ്പന. ഓരോ വിഭാഗത്തിലും അഞ്ചുകോടിരൂപ വീതം മുഖവിലയുള്ള ഓരോ കെട്ടുകളാക്കിയാണ് വില്പന നടത്തിയത്. അതുകൊണ്ട് ഓഹരികളുടെ യഥാർത്ഥ മൂല്യം കണ്ടുപിടിക്കാൻ ആർക്കും എളുപ്പമായിരുന്നില്ല. ഒടുവിൽ വിറ്റുപോയപ്പോൾ കിട്ടിയതാകട്ടെ കെട്ടൊന്നിന് മൂന്നരക്കോടി രൂപയും. എന്നാൽ, സി.എ.ജിയുടെ കണക്കെടുപ്പിൽ ഓരോ കെട്ടിനും 8.61 കോടി രൂപ മുതൽ 12.91 കോടി രൂപ വരെ വില മതിച്ചിരുന്നു എന്നു ചൂണ്ടിക്കാട്ടിയിട്ടുണ്ട്. പൊതുസ്വത്ത് അങ്ങനെ ഒറ്റയടിക്ക് എത്ര തുച്ഛവിലയ്ക്കാണു വിറ്റുതുലച്ചതെന്നറിയുക. (ആ ജനവഞ്ചനയുടെ വിശദാംശങ്ങൾ നിരത്താൻ ഇവിടെ സ്ഥലമില്ല. സി.എ.ജിയുടെ 1991-92-ലെ വാർഷിക റിപ്പോർട്ട് കാണുക.)

പൊതുമേഖലയിലെ ഡിസ്ഇൻവെസ്റ്റ്മെന്റ് നയത്തിൽ ഗവൺമെന്റിന്റെ ഉദ്ദേശ്യലക്ഷ്യങ്ങളാണ് ഇവിടെ വെളിവാകുന്നത്. പൊതുമേഖലയിൽ ജനപങ്കാളിത്തം കൂട്ടാനും, അവയുടെ കാര്യക്ഷമത വർദ്ധിപ്പിക്കാനും പണപ്പെരുപ്പമുണ്ടാക്കാത്ത വിഭവം കണ്ടെത്തുന്നതിനും വേണ്ടിയാണീ ഡിസ് ഇൻവെസ്റ്റ്മെന്റ് എന്ന് ഗവൺമെന്റു പറയുന്നു. ഫലത്തിൽ ഇതിലൊന്നുപോലും സാധിച്ചില്ലെന്നു മാത്രമല്ല 'പൊതുസ്വത്ത്' പുല്ലുവിലയ്ക്കു വിറ്റ് റവന്യൂ ചെലവിനുള്ള തുക ഒപ്പിക്കുകയാണു ഗവൺമെന്റ് ചെയ്തത്. ജനപങ്കാളിത്തമെന്ന പേരിൽ നിക്ഷിപ്ത താത്പര്യക്കാരായ ഒരുപറ്റം ധനകാര്യ സ്ഥാപനങ്ങൾക്കാണീ ഓഹരികൾ വിറ്റിരിക്കുന്നത്. ഇക്കൊല്ലം നടത്താനിരിക്കുന്ന 3500 കോടിയുടെ ഡിസ് ഇൻവെസ്റ്റ്മെന്റിന്റെ കഥയും വ്യത്യസ്തമാകുമെന്നു പ്രതീക്ഷിക്കേണ്ട.

## സ്ത്രീയും ഇനി കമ്പോളച്ചരക്കോ

പുതിയ സാമ്പത്തിക നയത്തിന്റെ മറ്റൊരു ദോഷഫലം ഗവൺമെന്റു തന്നെ ഈയിടെ വ്യക്തമാക്കി-അറിഞ്ഞോ അറിയാതെയോ. സ്ത്രീജനങ്ങളോടുള്ള കടുത്ത



# അപ്പുറം

കെ.മുരളീധരൻ

ഉലയുന്ന കാറ്റിന്റെ തോളിലാരോ
ഒരു തുണ്ടു തേൻമണം ബാക്കിവെച്ചു?
അല നിവർന്നെത്തും കടലിലെങ്ങോ
ഒരു തേങ്ങലിൻ കണം ചുരുളഴിഞ്ഞു?

പടിഞ്ഞാറ്, ഇരുളിന്റെ ചെരിവിലെങ്ങോ
മുങ്ങിമറയുന്ന പൊൻവെളിച്ചം;
പിറകിൽ, നിഗൂഢമാം രാവിന്റെ തിരിവ്-
അപ്പുറം; ഇരുളോ വെളിച്ചമോ സത്യമോ?

ആ മാത്ര-
കാണുവാനൊത്തെങ്കിൽ,
ഒരു വീർപ്പിനപ്പുറമിനിയെന്ത്?
അറിയാത്ത വളവിന്റെ തിരിവിനുമപ്പുറ-
മിനിയെന്ത്, കൈവിട്ട പമ്പരംപോലെ
കറങ്ങുന്ന ആശാനിരാശകൾ, മാറുന്ന
കാലപ്പകർച്ചകൾ, മുന്നിൽ വ്യാഴം
കേമദ്രുമം, കുത്തഴിഞ്ഞൊരെൻ ജാതകം.

നനഞ്ഞ മണലിന്റെ നെഞ്ഞത്തു കോറിയ
പൂർണ്ണതയെത്താത്ത ചിത്രം-
കടലി,ലാർജ്ജിച്ച പ്രകാശമെല്ലാം
കായം കലക്കി മായുന്ന സൂര്യൻ!

സൗരയൂഥങ്ങളി,ലകലെയെങ്ങോ
ഇരുളിന്റെ ഹൃത്തിലെ സ്പന്ദനത്തിൽ
ആകൃഷ്ടയായി, നേർരേഖ വിട്ടു
കുതറിയോടാനായി നില്ക്കും ഭൂമി.

തീരുന്നുവോ ഗുരുത്വാകർഷണം? വിണ്ടുകീറിയ
മണ്ണിന്റെ ധൂളികൾ,
ഗോളാന്തരങ്ങളിൽ ചെന്നടിയുന്നുവോ?

പഞ്ചഭൂതങ്ങളലിഞ്ഞൊരീ വായുവിൽ
കെട്ടുപോകുന്നൊരീയേകാന്ത സന്ധ്യയിൽ
ഭൂമിയും ആശയും ഞാനും ;മിന്നെന്നിലെ
ഉച്ഛ്വാസവായുവിൽ നേർത്ത ഗന്ധം
ഒരുമാത്ര തങ്ങിനിന്നീടുമീ വേളയിൽ
ഒരു നിലാവിൻ കീറു, പോലൊരീ ജന്മവും...

വിവേചനത്തിന് ഈ നയം ഇടയാക്കുമെന്ന ആശങ്ക പ്രകടിപ്പിച്ചത് കേന്ദ്ര വനിതാ, ശിശുവികസന വകുപ്പ് അന്തർദ്ദേശീയ വനിതാസമ്മേളനത്തിനുവേണ്ടി തയ്യാറാക്കിയ റിപ്പോർട്ടിലാണ്. സാമ്പത്തിക വളർച്ച എന്ന പേരിൽ ഗവൺമെന്റ് കൊണ്ടുവരുന്ന നയപരിപാടികളുടെ ദുരിതഫലം കൂടുതൽ താങ്ങേണ്ടിവരിക സ്ത്രീകളാണെന്ന് ഈ റിപ്പോർട്ട് വ്യക്തമാക്കുന്നു. ഇപ്പോഴും ഗ്രാമീണമേഖലയിലെ തൊഴിലാളി സ്ത്രീകളിൽ മൂന്നിൽരണ്ടുപേരും ദാരിദ്ര്യരേഖയ്ക്കു താഴെയാണ്. ഇവിടെ പാവപ്പെട്ട കുടുംബങ്ങളിൽ മുപ്പത്തിയഞ്ചു ശതമാനവും സ്ത്രീകളാൽ പുലർത്തപ്പെടുന്നവയാണ്. പുതിയ നയത്തിന്റെ വരവോടെ സാമ്പത്തിക മാന്ദ്യം ഗുരുതരമായതിനാൽ ഗ്രാമീണമേഖലയിൽ സ്ത്രീകൾക്ക് തൊഴിലവസരം കുറഞ്ഞുവരികയാണ്. ഇക്കൊല്ലം അവസാനിക്കുമ്പോഴേക്കും രണ്ടരക്കോടി ഗ്രാമീണസ്ത്രീകളാവും തൊഴിൽരഹിതരാവുക. തൊഴിലവസരങ്ങളുടെ ഫോക്കസ് പാരമ്പര്യ തൊഴിൽ മേഖലയിൽ നിന്നു മാറുന്നതാണ് സ്ത്രീകൾക്ക് ഏറ്റവും വലിയ ഭീഷണിയാവുന്നത്. ഇതിനുപുറമേ പൊതുമേഖലയുടെ പ്രസക്തി നഷ്ടപ്പെടുന്നതിനാൽ സ്ത്രീകൾക്കു തൊഴിൽ കിട്ടാൻ പ്രയാസമേറും. പൊതുമേഖലയിലെ തൊഴിലാളികളിൽ താഴേത്തട്ടുകാരാണു സ്ത്രീകൾ. പിരിച്ചുവിടൽ ഭീഷണി നേരിടുന്നതും അവർ തന്നെ. എന്താണിതിന്റെ ഫലം?

''സമൂഹത്തിൽ വേശ്യാവൃത്തി പെരുകും''-ഇതു പറയുന്നതും ഗവൺമെന്റിന്റെ സ്വന്തം റിപ്പോർട്ടുതന്നെയാണെന്നതാണു വിചിത്രം.

വില്പന മാത്രം ലക്ഷ്യമാക്കുന്ന ഒരു കമ്പോള തത്ത്വശാസ്ത്രത്തിന്റെ വക്താക്കൾ സ്വന്തം സ്ത്രീകളെയും വില്പനയ്ക്കു നിർബ്ബന്ധിതരാക്കുമ്പോൾ എന്തു പറയാൻ? അതവർ തന്നെ ഏറ്റുപറയുകകൂടി ചെയ്യുമ്പോഴോ?

പുതിയ പരീക്ഷണത്തിന്റെ ഏറ്റവും ദാരുണമായ ഫലങ്ങളിലൊന്ന് ഇന്ത്യൻ വ്യവസായമേഖലയിലെ ഗുരുതരമായ മാന്ദ്യമാണ്. കഴിഞ്ഞ ദശകത്തിലുടനീളം ഇവിടെ എട്ടു ശതമാനം വച്ച് വർഷാവർഷം വ്യവസായ വളർച്ചയുണ്ടായിരുന്നു. 1991-92-ൽ പൊടുന്നനെ പബ്ളിക് എക്സ്പെൻഡിച്ചർ വെട്ടിക്കുറച്ചു. വ്യവസായ മേഖലയ്ക്കതു കനത്ത അടിയായി. തലേവർഷം 8.3 ശതമാനം വളർച്ച കാണിച്ച വ്യവസായ ഉല്പാദനം ഒറ്റയടിക്ക് 0.2 ശതമാനം തകർച്ചയായി മാറി.

അടുത്ത വർഷവും ഈ നില തുടർന്നു. ഈ തകർച്ചയുടെ ഉത്തമോദാഹരണമാണ് ഊർജ്ജമേഖല. വാണിജ്യാവശ്യങ്ങൾക്കുള്ള ഊർജ്ജത്തിന്റെ പ്രാഥമിക സ്രോതസ്സുകൾ 1991-92-ൽ 5.7 ശതമാനം കൂടിയിരുന്നത് രണ്ടര ശതമാനമായി കുറഞ്ഞു. അതുകൊണ്ടുതന്നെ ഇറക്കുമതി ചെയ്ത ഊർജ്ജസ്രോതസ്സുകളെ ആശ്രയിക്കാൻ ഉല്പാദകർ നിർബ്ബന്ധിതരായി. ഇന്ത്യയിലെ ക്രൂഡോയിൽ ഉല്പാദനം 11.2 ശതമാനമാണ് ഒറ്റയടിക്കു കുറഞ്ഞത്. കരി, ഇന്ത്യയിൽ നല്ലൊരു ഊർജ്ജസ്രോതസ്സാണെങ്കിലും, ഹൈഡ്രോകാർബണുകളിലേക്ക് മിക്ക വ്യവസായങ്ങളും ചുവടുമാറ്റിയതോടെ കരിവ്യവസായം പ്രതിസന്ധിയിലായിരുന്നല്ലോ.

ഊർജ്ജം കഴിഞ്ഞാൽ അടിയേറ്റ രണ്ടാം മേഖല, ക്യാപ്പിറ്റൽ ചരക്കുകളുടേതാണ്-സിമന്റ്, ഉരുക്ക്, ലോഹം, എൻജിനീയറിംഗ്, വാഹനങ്ങൾ. പൊതുമേഖലയിലെ നിക്ഷേപം വെട്ടിക്കുറച്ചതോടെയാണ് അവയുടെ താളം പിഴച്ചത്. രാസവളങ്ങളും കാർഷിക വ്യവസായ വിഭവങ്ങളുമാണ് അടിയേറ്റ മറ്റൊരു മേഖല. രാസവളവിലയുടെ കാര്യത്തിൽ ഗവൺമെന്റ് എടുത്തിരിക്കുന്ന പുതിയ നിലപാടും രൂപയുടെ വിനിമയ നിരക്കിലെ ഏകീകരണവും രാസവളപ്ളാന്റുകൾക്കു വില കൂട്ടി. ഫോസ്ഫേറ്റുള്ള വളങ്ങൾക്കാണ് ക്ഷതം രൂക്ഷമായത്. അവയുടെ മാത്രം ഉല്പാദനം 10.1 ശതമാനമാണ് പുതിയ നയത്തിന്റെ രണ്ടാം വാർഷികം നടക്കുമ്പോൾത്തന്നെ കുറഞ്ഞത്.

### ടെക്നോളജി

ഗവൺമെന്റ് കൊതിക്കുന്നതും ഇവിടെ നടക്കാതിരിക്കുന്നതുമായ ഒന്നാണ് സാങ്കേതികത്വ പുരോഗതി. അതിനുകാരണം, നമ്മുടെ സവിശേഷ വ്യവസായ പ്രകൃതമാണ്. ആഗോളവത്ക്കരണം എന്ന സ്വിച്ചമർത്തിയാലുടൻ ഇവിടെ ടെക്നോളജിയുടെ സ്വർഗ്ഗപ്പാർക്കു തുറക്കുമെന്നു കരുതുന്നവർക്ക് ഇതൊന്നും നോക്കേണ്ട. കമ്പോള നടത്തിപ്പിനുമേൽ ഗവൺമെന്റിന്റെ നിയന്ത്രണമങ്ങു കളഞ്ഞാൽ മാത്രംമതി. വ്യവസായത്തിലും വാണിജ്യത്തിലുമുള്ള നമ്മുടെ കഥാപാത്രങ്ങ

ളുടെ മൃഗതൃഷ്ണകൾ കയറുപൊട്ടിക്കുമെന്നും ഈ മൽസരാന്തരീക്ഷത്തിൽ ഏതു കമ്പോളത്തിലും മെച്ചപ്പെട്ട ഉല്പന്നം ന്യായവിലയ്ക്ക് ലഭിക്കുമെന്നുമാണ് ഈ ആത്മാരാമന്മാരുടെ വിചാരം. ഗ്രന്ഥപ്പശു അകിടു ചുരത്തില്ലെന്ന് കമ്പോള തത്ത്വചിന്തയുടെ കൂട്ടിക്കൊടുപ്പുകാർക്കറിയില്ല.

ശാസ്ത്രീയവും ഊർദ്ധ്വോന്മുഖവുമായ ഉല്പന്നങ്ങൾക്കോ ഉല്പാദന പ്രക്രിയയ്ക്കോ നവകമ്പോളത്തിനോ നിരന്തരം ശ്രമിക്കുന്ന ചലനാത്മകമായ ഒരു വ്യവസായ സംസ്കാരം ഇവിടെയില്ല. തിരശ്ചീനമാണു നമ്മുടെ വ്യവസായ പ്രകൃതം. അതുകൊണ്ട് പരസ്യത്തിലെയും മാർക്കറ്റിംഗിലെയും ഗിമ്മിക്കുകൾ കൊണ്ട് പഴയ ഉല്പന്നവും ഉല്പാദന ക്രിയകളും മുന്നോട്ടുന്താനാണിവിടെ ബഹുഭൂരിപക്ഷത്തിന്റെയും ശ്രമം. ആ ശ്രമത്തിലവർ വിദേശബ്രാൻഡുകളുടെ പേരും ചിഹ്നവും ഉപയോഗിച്ചുകളയും. ഇവിടെയുള്ള സർവ്വ 'കൊളാബറേഷ'ന്റെയും 'ടൈ-അപ്പി'ന്റെയും പൊരുളിതാണ്. വിദേശ ആശ്രിതത്വത്തിലേക്ക് ഇവിടത്തെ വമ്പൻ വ്യവസായികളെക്കൂടി തള്ളിവിടുന്നതിന്റെ ഏറ്റവും നല്ല തെളിവാണ് ടാറ്റാ ഓയിൽ മിൽസും ഹിന്ദുസ്ഥാൻ ലിവറും തമ്മിലുള്ള ലയനവും ഗോദ്റേജ് സോപ്പും പ്രോക്ടർ ആൻറ് ഗാംബിളും ചേർന്നുള്ള പുതിയ സംരംഭവും. ഈ രണ്ടു സംഭവങ്ങളിലും വിജയം വിദേശക്കുത്തകകൾക്കാണ്. ആദ്യത്തേതിൽ ടാറ്റായുടെ നാമമേ ലയിച്ചുപോകുന്നു. രണ്ടാമത്തേതിൽ പ്രോക്ടർ ആൻറ് ഗാംബിളിനാണ് 51 ശതമാനം ഓഹരിയും. രണ്ടായാലും, സാങ്കേതികത്വത്തിന്റെ കൈമാറ്റമോ വളർച്ചയോ അല്ല നടക്കുക, വിദേശി ഉല്പന്നം ഇവിടെ വിറ്റഴിക്കാനുള്ള ഏറ്റവും നല്ല ചാനൽ ഒത്തുകിട്ടുന്നു എന്നുമാത്രം. വില്പനയാണു വിഷയം, ഉല്പാദനമല്ല. ഇന്ത്യയിലെ വമ്പൻ വ്യവസായികൾക്കുപോലും ട്രാക്കുമാറ്റേണ്ടിവന്നിരിക്കേ ചെറുകിടക്കാരുടെ കഥയോ? നിരവധി വർഷങ്ങളായി ഗവൺമെൻറ് നൽകിവരുന്ന രക്ഷാകർത്തൃത്വമനോഭാവമാണ് ഇവിടെ ചെറുകിട വ്യവസായമേഖലയെ നിലനിർത്തിയത്. രജിസ്റ്റർ ചെയ്തതിലേറെ രജിസ്ട്രേഷനൊന്നും മിനക്കെടാത്ത നാടൻ വ്യവസായങ്ങളാണുള്ളത്. അവയായിരുന്നു വാസ്തവത്തിൽ കൃഷി കഴിഞ്ഞാൽ, ഈ നാടിന്റെ ബലവും. ടാറ്റയ്ക്കും ഗോദ്റേജിനുമുള്ള ലേബലോ വൈപുല്യമോ ഇല്ലെങ്കിലും നാട്ടിടകളിലെയും നഗരങ്ങളിലെയും തനതു സമ്പദ്ഘടനയുടെ അസ്ഥിവാരങ്ങളായിരുന്നു ചെറുകിട യൂണിറ്റുകൾ. അതിൽത്തന്നെ സംസ്ഥാന വ്യവസായ വകുപ്പുകൾക്കു കീഴിൽ രജിസ്റ്റർ ചെയ്ത യൂണിറ്റുകൾ ശ്രദ്ധേയമായ വളർച്ച നേടിയിരുന്നു.

എൺപതുകളിൽ പത്തുലക്ഷം യൂണിറ്റുകളുണ്ടായിരുന്നിടത്ത് ഇപ്പോൾ 24 ലക്ഷം യൂണിറ്റുകളുണ്ട്. ഈ മേഖലയുടെ ഉല്പാദനശേഷി ഏഴുമടങ്ങു വർദ്ധിച്ചപ്പോൾ തൊഴിൽ ലഭിച്ചവരുടെ എണ്ണം 71 ലക്ഷത്തിൽനിന്ന് 135 ലക്ഷമായി ഉയർന്നു. ഇവിടത്തെ സംഘടിത സ്വകാര്യമേഖല മുഴുവനും കൂടി തൊഴിൽ നൽകുന്നത് ആകപ്പാടെ 80 ലക്ഷം പേർക്കാണെന്നോർക്കണം. ഫാക്ടറി മേഖലയിലാകട്ടെ ആകെയുള്ള തൊഴിലാളികളിൽ 38 ശതമാനം പേരും 35 ലക്ഷം രൂപയ്ക്കുതാഴെ മാത്രം മുതൽമുടക്കുള്ള ചെറുകിട ഫാക്ടറികളിലാണ് പണിയെടുക്കുന്നത്. ഇവിടെ നികുതി ആനുകൂല്യങ്ങൾ തട്ടാനും മറ്റുമായി പല വൻകിട വ്യവസായികളും പല ചെറുകിട യൂണിറ്റുകൾ തുടങ്ങി കള്ളത്തരങ്ങൾ കാണിക്കുന്നുണ്ടെങ്കിലും പൊതുവേ പറഞ്ഞാൽ, ഈ മേഖല മേജർസെറ്റ് സ്വകാര്യമേഖലയേക്കാൾ നാടിനു ഗുണപ്രദമായിരുന്നു.

ഇക്കഴിഞ്ഞ ബജറ്റിൽ പക്ഷെ ചെറുകിട മേഖലയെ 'പിടിക്കാൻ' ഗവൺമെൻറ് ഒരു സെറ്റ് നടപടികൾ ആവിഷ്ക്കരിച്ചിട്ടുണ്ട്. ഒന്നാമതായി, ചെറുകിടമേഖലയിൽ ഉല്പാദിപ്പിച്ചു വരുന്ന വലിയൊരു സംഘം ഉല്പന്നങ്ങൾക്കും എക്സൈസ് ഡ്യൂട്ടി ചുമത്തി. ഡ്യൂട്ടിയടച്ചു വാങ്ങുന്ന വസ്തുക്കൾ വെറുതെയൊന്നു സംയോജിപ്പിച്ചെടുത്ത് തികച്ചും പ്രാദേശികമായ ഉപയോഗത്തിനായി തയ്യാറാക്കുന്ന ഉല്പന്നങ്ങൾക്കുപോലുമുണ്ട് ഈ പുതിയ ഡ്യൂട്ടിയെന്നതാണു വിചിത്രം. ഉദാഹരണം-ടെക്സ്ചറൈസ്ഡ് യാൺ. ഇതിനുംപുറമേ ചെറുകിട മേഖലയിലെ പല വസ്തുക്കൾക്കും 'അഡ്വലോറം' ഡ്യൂട്ടി കൂടി ചുമത്തുകയാണിനി. നികുതിയിളവുകളുള്ള യൂണിറ്റുകൾപോലും ആദ്യം ഡ്യൂട്ടി അടയ്ക്കണമെന്ന മറ്റൊരു വ്യവസ്ഥകൂടി കൊണ്ടുവന്നിട്ടുണ്ട്-കാരണം അവരുടെ ഉല്പന്നം വാങ്ങുന്നവർക്ക് 'മോഡ്വാറ്റ്'-ക്രെഡിറ്റ് ലഭ്യമാക്കാൻ. ഇതെല്ലാം ഇപ്പോൾ ചെയ്തിരിക്കുന്നത് ഇന്ത്യയിൽ സമഗ്രമായ വാറ്റ് (വാല്യു ആഡസ് ടാക്സ്) കൊണ്ടുവരാനാണ് നികുതിവില വിപുലപ്പെടുത്തിയത്. പരമാവധി ഉല്പന്നങ്ങളെ അതിലുൾപ്പെടുത്തിക്കുക എന്ന നയം തത്ത്വത്തിൽ നല്ലതാണ്. പക്ഷെ അതിന് അടിസ്ഥാനമായി വൻകിട വ്യവസായങ്ങൾക്കും ചെറുകിട യൂണിറ്റുകൾക്കുമുള്ള നികുതിയിൽ യുക്തിസഹമായ വ്യത്യാസം ഉണ്ടായിരിക്കണം. എന്നാലിവിടെ നേരേ മറിച്ചാണു കാര്യങ്ങൾ. വൻകിട യൂണിറ്റുകളോടു മത്സരിക്കാൻ ശേഷിയില്ലാത്തവരാണ് ശേഷിയുടെ മാനദണ്ഡമേയില്ലാത്ത നികുതി ഒടുക്കേണ്ടത്. (പെയിൻറ് മേഖലയിൽ ചെറുകിട യൂണിറ്റുകൾ അതുകൊണ്ട്, പൂട്ടിത്തുടങ്ങുകയാണ്.) അതേസമയം വൻകിടക്കാർക്കുള്ള എക്സൈസ്, കസ്റ്റംസ് ഡ്യൂട്ടികൾ വ്യാപകമായി വെട്ടിക്കുറച്ചുകൊടുക്കുകയും ചെയ്തിരിക്കുന്നു. എന്താണിതിൽനിന്നു മനസ്സിലാക്കേണ്ടത്. തനത് ഉല്പാദനത്തിന്റെ ഇത്തിരിപ്പോന്ന തിരികൾപോലും ഇവിടെ ഉയർന്നുകൂടാ എന്ന് നമ്മുടെ ഗവൺമെൻറിന് വാശിയുണ്ടോ? വിശ്വസിക്കാൻ പ്രയാസമുണ്ട്.

നാളെ ജനങ്ങളെ വീണ്ടും അഭിമുഖീകരിക്കേണ്ട ഒരു ഗവൺമെൻറ് ഇത്തരം വാശിപിടിത്തം നടത്തുന്നെങ്കിൽ അതിനർത്ഥം സ്വന്തം പരീക്ഷണത്തിന്റെ വരുംവരായ്കകളെപ്പറ്റി അവർ അജ്ഞരാണെന്നാണ്. അപ്പോൾ ഗവൺമെൻറ് നടത്തുന്നത് കണ്ണടച്ച ഗാംബ്ളിംഗാണോ? എങ്കിൽ എന്തുകൊണ്ട്?

മറുപടി, മൻമോഹൻസിംഗിന്റെ ബജറ്റ് കണക്കുപോലെ സങ്കീർണ്ണമൊന്നുമല്ല. നാടിനെയും ഭാവിയെയും അറിഞ്ഞുള്ള സാമ്പത്തികാസൂത്രണം ആയിരുന്നില്ല നമ്മുടെ ഭരണാധികാരികൾ കുറേ ദശകങ്ങളായി നടത്തിവന്നത്. സോഷ്യലിസമെന്ന സങ്കല്പത്തിന്റെ ശാസ്ത്രീയത പാടെ വിസ്മരിച്ച്, അതിനെയൊരു കാല്പനിക മുദ്രാവാക്യം മാത്രമാക്കി ചുരുട്ടിപ്പിടിച്ച്, സ്വന്തം രാഷ്ട്രീയ ഭാവിയും സാമ്പത്തികനിലയും മാത്രം പുഷ്ടിപ്പെടുത്തുന്ന ദേശീയ കളിയിലായിരുന്നു അവരെല്ലാം. സമ്പദ്ഘടനയെയോ സാമ്പത്തികതയെയോകുറിച്ച് ജനങ്ങൾക്ക് അറിവു പകരാതിരിക്കലായിരുന്നു ഈ കുത്സിത വൃത്തി നടത്താനുള്ള ശക്തമായ തന്ത്രം. കള്ളന്മാരും കൈയിട്ടുവാരികളും മാത്രമല്ല, കാശെന്തു ചെയ്യണമെന്ന വകതിരിവില്ലാത്ത നിഷ്കളങ്ക വിഡ്ഢികളും കൂടി നമ്മുടെ തലപ്പത്തിരുന്നു ഞെളിഞ്ഞു. ഒടുവിൽ കടക്കാർ വന്നു വീർപ്പുമുട്ടിക്കയും വട്ടച്ചെലവിനുപോലുമുള്ള കാശില്ലാതാവുകയും ചെയ്തപ്പോൾ ആഗോളവൽക്കരണം, കമ്പോളസാമ്പത്തികത തുടങ്ങിയ പുതിയ അടവുകളുമായിറങ്ങി ഭരണവൃന്ദം. ഇത്രനാൾ ജനമറിയാതെ ജനത്തെ അറവുമാടുകളാക്കിയവർ ഇപ്പോൾ പരസ്യമായി അറിയിച്ചുകൊണ്ടുതന്നെ അവരെ ഗിനിപ്പന്നികളാക്കുന്നു. ഇപ്പോഴും ഈ പരീക്ഷണത്തിന്റെ എട്ടുംപൊട്ടുമറിയാതെ ജനങ്ങൾ പൊറുതിമുട്ടുമ്പോൾ നമ്മുടെ രാജാക്കന്മാർ, കടമെടുത്ത സാമ്പത്തിക പദങ്ങൾ കൊണ്ട് നമ്മുടെ വായടപ്പിക്കുന്നു.

മൂന്നു വർഷത്തെ പരീക്ഷണത്തിനു ഡിസ്കഷൻ ടേബിളിൽ പന്നികളായി കിടന്നുകൊടുത്ത സഹോദരീസഹോദരന്മാരോട് ഒന്നേ പറയാനുള്ളു-സ്വന്തം വരവുചെലവിന്റെ കണക്കു നോക്കുക. കള്ളം പറയാത്തതായി ഈ ലോകത്ത് അതേയുള്ളു-കണ്ണുതുറപ്പിക്കാനും.

(അവസാനിച്ചു)





# കുട്ടനാടിന്റെ കണ്ണീർ

എൻ. ശ്രീനാഥ്, ജോസഫ് ആൻറണി

(കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച)

പഴയ നിയമത്തിലെ മഹാപ്രളയത്തിനുശേഷം സപ്ത വർണ്ണങ്ങളിൽ മഴവില്ലു വിടർത്തിക്കൊണ്ട് ദൈവം നോഹയ്ക്ക് ഉറപ്പുകൊടുത്തു. ഇനിയൊരിക്കലും മനുഷ്യവർഗ്ഗത്തെ പ്രളയം കൊണ്ട് ശിക്ഷിക്കില്ലെന്ന്. എന്നാൽ കുട്ടനാടിന്റെ കാര്യത്തിൽ ദൈവം വാക്കുമാറിയിരിക്കുന്നു. കായൽപ്പരപ്പുകളിൽ ശാപത്തിന്റെ വേലിയേറ്റംപോലെ പ്രളയങ്ങൾ കുട്ടനാട്ടുകാരെ കടപുഴക്കിയെറിയുകയാണ്. പ്രകൃതിയും മനുഷ്യനും ചേർന്നൊരുക്കിയ കെണികളുടെ നീരാളിപ്പിടുത്തത്തിൽ നിന്നും രക്ഷപ്പെടാനാവാതെ ജീവിതം തള്ളിനീക്കുന്നവരുടെ നാടായി കുട്ടനാട് മാറിയതെങ്ങനെയാണ്?

നമ്മുടെ നാട്ടിലെ സ്കൂളുകൾ ജൂൺ മാസത്തോടെ തുറക്കുന്നത് പഠനത്തിനാണെങ്കിൽ കുട്ടനാട്ടിലെ സ്കൂളുകൾ തുറക്കുന്നത് വെള്ളപ്പൊക്ക ദുരിതാശ്വാസ കേന്ദ്രങ്ങളായാണ്.

മൺസൂൺ മാസങ്ങളിൽ കുട്ടനാടു മുഴുവൻ വെള്ളത്തിനടിയിലാവും. പണ്ടും കുട്ടനാട്ടിൽ വെള്ളപ്പൊക്കമുണ്ടായിട്ടുണ്ട്. രണ്ട് വെള്ളപ്പൊക്കങ്ങൾ കൊണ്ടുവന്ന എക്കലും മണ്ണും അടിഞ്ഞുകൂടിയാണ് കുട്ടനാടായതെന്നും വിശ്വസിക്കപ്പെടുന്നുണ്ട്. പക്ഷേ, അന്നൊക്കെ വെള്ളപ്പൊക്കം ഒരു ശാപംപോലെ മാസങ്ങൾ നീണ്ടുനിന്നിരുന്നില്ല. ഇന്നതല്ല സ്ഥിതി, എല്ലാ വർഷവും വെള്ളപ്പൊക്കമാണ്-രണ്ടുമാസക്കാലം നീളുന്ന വെള്ളപ്പൊക്കം. വെള്ളപ്പൊക്കം മൂലം ഏറ്റവും കൂടുതൽ വീടുകൾ-തകർന്നുവീഴുന്ന നാട്, എല്ലാ വർഷവും വെള്ളപ്പൊക്ക ദുരിതാശ്വാസ കേന്ദ്രങ്ങൾ ഏറ്റവും കൂടുതൽ തുറക്കുന്ന നാട് ഒക്കെയായി കുട്ടനാട് മാറി.

കഴിഞ്ഞ പത്തുവർഷത്തിൽ, ആറുവർഷവും കുട്ടനാട്ടിൽ വെള്ളപ്പൊക്കംമൂലം ഭീമമായ കൃഷിനാശമുണ്ടായി എന്നാണ് കണക്ക്. ഏതാണ്ട് 90 കോടി രൂപയുടെ നഷ്ടം. ഒരുവശത്ത് മനുഷ്യർ നടത്തിയ വികസന പ്രവർത്തനങ്ങളും മറുവശത്ത് പ്രകൃതി ഒരുക്കുന്ന ദുരന്തങ്ങളും കൂടിച്ചേരുമ്പോൾ, കുട്ടനാട് മൺസൂൺ മാസങ്ങളിൽ വെള്ളത്തിനടിയിൽ കിടക്കുവാൻ പൂർണ്ണ യോഗ്യത നേടുന്നു. കേരളത്തിന്റെ മൂന്നിലൊന്ന് ഭൂവിസ്തൃതി ഉൾപ്പെടുന്ന വൃഷ്ടിപ്രദേശത്തുള്ള ഏഴു നദികളാണ് വേമ്പനാട്ടുകായലിൽ വന്നുചേരുന്നത്. അതിൽ മീനച്ചിൽ, മണിമല, അച്ചൻകോവിൽ, പമ്പ എന്നീ നാലു നദികൾ കുട്ടനാടു വഴി ഒഴുകുന്നു. ഈ നദികളുടെ വൃഷ്ടിപ്രദേശത്തുണ്ടാകുന്ന ഉരുൾപൊട്ടൽ, അതിവൃഷ്ടി, മലയിടിച്ചിൽ മുതലായ ഏതു പ്രകൃതി ദുരന്തങ്ങളുടേയും അനുരണനങ്ങൾ അലച്ചെത്തുന്നത് കുട്ടനാട്ടുകാരുടെ ജീവിതത്തിലേക്കാണ്-ദുരന്തം വിതറുന്ന വെള്ളപ്പൊക്കമായി. കിഴക്കൻ കാടുകളുടെ നാശം പ്രളയം സൃഷ്ടിക്കുന്നത് കുട്ടനാട്ടിലാണ്. അങ്ങനെ, മറ്റുള്ളവർ പ്രകൃതിയോടു കാണിക്കുന്ന ഏതു കുറ്റത്തിനും ശിക്ഷ അനുഭവിക്കാൻ കുട്ടനാട്ടുകാർ വിധിക്കപ്പെടുന്നു.

ഏതാണ്ട് 10,000 ദശലക്ഷം ക്യൂ.മീറ്റർ ജലം ഓരോ വർഷവും കുട്ടനാട്ടിലൂടെ ഒഴുകി സമുദ്രത്തിലെത്തേണ്ടതുണ്ട്. (വെള്ളപ്പൊക്കം രൂക്ഷമാകുന്ന വർഷങ്ങളിൽ ഇത് 15,000 ദശലക്ഷം ക്യൂ.മീറ്റർ വരെയെത്തുന്നു.) ഈ ഒഴിവാക്കാനാവാത്ത പ്രകൃതി പ്രതിഭാസത്തെ നേരിടാനാണ് 'തോട്ടപ്പള്ളി സ്പിൽവേ' വിഭാവന ചെയ്തത്.

ഏതാണ്ട് മുപ്പത്തിയെട്ടു വർഷങ്ങൾക്കു മുൻപ് 1955-ൽ പണി പൂർത്തിയാക്കിയ തോട്ടപ്പള്ളി സ്പിൽവേ തുടക്കത്തിൽത്തന്നെ അധികൃതരുടെ കണക്കുകൾ തെറ്റിച്ചു. മൺസൂൺ മാസങ്ങളിൽ കുട്ടനാട്ടിലേക്ക് നദികളിലൂടെ ഒഴുകിവരുന്ന ഭീമമായ അളവ് ജലത്തിൽ (സെക്കൻറിൽ 57,600 ഘന മീറ്റർ) ഏതാണ്ട് 19,500 ഘന മീറ്റർ കടലിലേക്ക് ഗുരുത്വാകർഷണ ബലംമൂലം സ്വയമേ സ്പിൽവേ വഴി കടലിലേക്ക് പൊയ്ക്കൊള്ളും എന്നാണ് കരുതിയിരുന്നത്. എന്നാൽ ഒടുവിൽ സ്പിൽവേ തുറന്നപ്പോൾ ഉദ്ദേശിക്കപ്പെട്ടിരുന്നതിന്റെ മൂന്നിലൊന്നു ജലമേ ഇതിലൂടെ കടലിൽ പോകൂ (ഏതാണ്ട് 6000 ഘന മീറ്റർ/സെക്കൻറ്) എന്ന നിലവന്നു. കാലവർഷസമയത്ത് ശക്തമായ കടൽക്കാറ്റുമൂലം സമുദ്ര ജലവിതാനം ഉയരും എന്ന വസ്തുതയും ശക്തമായ തിരമാലകൾ മൂലം സ്പിൽവേയുടെ അഴിമുഖത്ത് മണൽത്തിട്ട് രൂപംകൊള്ളും എന്ന കാര്യവും ഇതിന്റെ നിർമ്മാണ സമയത്ത് പരിഗണിച്ചില്ലത്രേ! (മെതിയന്ത്രം പാറ്റെന്ത്രമാക്കേണ്ടിവന്ന ഗതികേടിന്റെ മറ്റൊരു മുഖം!)

സ്പിൽവേയുടെ പരാജയത്തിനുശേഷം കുട്ടനാടിന്റെ പൊതു സ്വഭാവത്തിൽ പിന്നെയുണ്ടായ ഓരോ സംഗതിയും വെള്ളപ്പൊക്കത്തിന്റെ തീവ്രത വർദ്ധിപ്പിക്കാനേ ഉപകരിച്ചുള്ളൂ. വികസന പ്രവർത്തനങ്ങൾ എന്നപേരിൽ കുട്ടനാട്ടിൽ തലങ്ങും വിലങ്ങും നിർമ്മിച്ച റോഡുകൾക്കായിരുന്നു ഇതിൽ ഒരു മുഖ്യ പങ്ക്. നദികളിലൂടെ ഒഴുകിയെത്തുന്ന വെള്ളം അനേകം തോടുകളിലൂടെ കൈവഴികളായി ഒഴുകിയെത്തിയിരുന്നത് തടഞ്ഞുകൊണ്ടാണ് മിക്ക റോഡുകളും പണി പൂർത്തിയാക്കിയത്. ഇവയിൽ ഏറ്റവും വലുത് 1980-കളുടെ മദ്ധ്യത്തിൽ നിർമ്മാണം ആരംഭിച്ച 12 മീറ്റർ വീതിയും 42 കി.മീറ്റർ നീളവുമുള്ള ആലപ്പുഴ ചങ്ങനാശ്ശേരി റോഡാണ്. ഈ റോഡിന് അനേകം ഉപറോഡുകൾക്കിടയിലൂടെ വെള്ളമൊഴുകിപ്പോകാൻ ധാരാളം കലുങ്കുകൾ വിഭാവന ചെയ്തിരുന്നുവെങ്കിലും ഇവ പ്രവർത്തിക്കാതായത് റോഡിനിരുവശവുമുള്ള വാട്ടർ ലെവൽ രണ്ടുതരത്തിലാക്കാനിടയാക്കി. കൈവഴികളായി മഴക്കാലത്ത് ഒഴുകിയിരുന്ന വെള്ളത്തിന്റെ ഒഴുക്ക് പലയിടത്തും തടയപ്പെട്ടു.

ഇതിലൊന്നുംപെടാത്ത മറ്റൊരു സമീപകാല പ്രക്രിയയും കുട്ടനാട്ടിലെ വെള്ളപ്പൊക്കത്തിന് നേരിയ തോതിലെങ്കിലും ആക്കം കൂട്ടാനിടയാക്കുന്നുണ്ട്. തണ്ണീർമുക്കം ബണ്ടു വന്നതോടെ സ്വാഭാവികമായുണ്ടായിരുന്ന കൃഷിരീതി മാറി. കുട്ടനാട്ടിലെ ഏതാണ്ട് രണ്ടു ഹെക്ടർ മുതൽ 100 ഹെക്ടർ വരെ വിസ്തീർണ്ണമുള്ള 1167 പാടശേഖരങ്ങളിലും കൃഷി എപ്പോഴും നടത്താമെന്ന സ്ഥിതിവന്നു. പണ്ടൊക്കെ ഒഴുകിയെത്തുന്ന കുറെ വെള്ളം പാടശേഖരങ്ങളിൽ കയറി പരന്നൊഴുകിയിരുന്നു. ഇപ്പോൾ പാടശേഖരങ്ങളിൽ നിന്നും പ്രളയകാലത്തും വെള്ളം പമ്പു ചെയ്ത് ആറ്റിലേക്കൊഴുക്കും. അതും ഒഴുക്കുവെള്ളത്തിന്റെ സമ്മർദ്ദം വർദ്ധിപ്പിക്കാനിടയാക്കുന്നു.

അങ്ങനെ ഒറ്റയടിക്ക് ഒഴുക്ക് തടയപ്പെടുന്നതുമൂലം

നിശ്ചിത പാതയിലൂടെ ഒഴുകേണ്ടിവരുന്ന വെള്ളത്തിൻെറ നിരപ്പുയരുകയല്ലാതെ മാർഗ്ഗമില്ലെന്നുവന്നു. വെള്ളപ്പൊക്കത്തിൽ നിന്നും വെള്ളപ്പൊക്കത്തിലേക്ക് ജീവിതം ഒഴുകിനടക്കുന്ന ഗതികേടിലായി കുട്ടനാട്ടുകാർ.

## ദുരിതമീ ജലയാത്ര

ഇല്ലായ്മകളുടേയും വല്ലായ്മകളുടേയും കഥ കുട്ടനാടിന് പുത്തരിയല്ല. എങ്കിലും യാത്രാ അസൗകര്യം കുട്ടനാടിനു സമ്മാനിക്കുന്ന ദുരിതങ്ങൾ പറയാതെ വയ്യ. നെടുകെയും കുറുകെയും റോഡുകളും പാലങ്ങളും വന്നെങ്കിലും എല്ലാക്കാലത്തും കുട്ടനാട്ടുകാർക്ക് ഇവയെ ആശ്രയിക്കാൻ പററില്ല. രണ്ടു മഴ അടുപ്പിച്ചു പെയ്താൽ റോഡു മിക്കതും തോടാവും. അപ്പോഴും അവനാശ്രയം 'കവടി നിരത്തിയാൽ'പ്പോലും സമയം നിശ്ചയിക്കാനാവാത്ത ബോട്ട് സർവ്വീസ് മാത്രം. ബോട്ടിൽ പോയിവന്ന് പഠിക്കുന്ന വിദ്യാർത്ഥികൾ പരീക്ഷ അടുത്താൽ കാലേക്കൂട്ടിത്തന്നെ തൊട്ടടുത്ത നഗരത്തിൽ വന്ന് താമസിക്കണം. രാത്രികാലത്ത് ആർക്കെങ്കിലും അസുഖം മൂർച്ഛിച്ചാലത്തെ കഥ പറയുകയും വേണ്ട. ബോട്ടുകളുടെ ഈ 'കൃത്യനിഷ്ഠ' കൊണ്ട്, കുട്ടനാട്ടിലേക്ക് സ്ഥലംമാറിവരുന്ന ഉദ്യോഗസ്ഥന്മാർക്ക് അതൊരു 'പണിഷ്മെൻറ് ട്രാൻസ്ഫർ' ആയിരിക്കും. ഇനി ഒരു കുട്ടനാട്ടുകാരൻ ആലപ്പുഴ മെഡിക്കൽ കോളേജ് ആശുപത്രിയിൽ വച്ച് മരിക്കാനിടയായാലോ, അയാളുടെ ബന്ധുക്കൾക്ക് പ്രിയപ്പെട്ടവൻെറ വേർപാടു സൃഷ്ടിക്കുന്ന കഠിനമായ ദുഃഖത്തിലും വലിയ ദുരിതമാണ് ഈ ശവശരീരം വീട്ടിലെത്തിക്കുവാൻ. കാരണം ഏതെങ്കിലും വള്ളത്തിൽ ഒരു ശവശരീരം കയററിയെന്ന് നാട്ടുകാരറിഞ്ഞാൽ ആ വള്ളം പിന്നീട് ആരും വാടകയ്ക്കുപോലുമെടുക്കില്ല. യാത്രാബോട്ടുകളാവട്ടെ ശവശരീരം കയററുകയുമില്ല. പിന്നെ ഒന്നേയുള്ളൂ വഴി. ഇരുളുന്നതുവരെ കാത്തിരുന്ന് ആരുമറിയാതെ ഒരു വള്ളത്തിൽ ഈ ശവം വീട്ടിലെത്തിക്കുക! ശവമടക്കാൻ ഒരുതുണ്ടു ഭൂമിപോലും സ്വന്തമായില്ലാത്ത കോരൻ സ്വന്തം പിതാവിൻെറ ശവം കല്ലുകെട്ടി കായലിൽ താഴ്ത്തുന്ന കഥ (രണ്ടിടങ്ങഴി–തകഴി) വായിക്കുംപോലെയുള്ള അനുഭവം! ഇന്ന് വാട്ടർ ട്രാൻസ്പോർട്ട് കോർപ്പറേഷൻ ഇത്തരം പ്രശ്നങ്ങൾക്ക് പരിഹാരമായി ആംബുലൻസ് സർവീസ് ആരംഭിച്ചിട്ടുണ്ട്. നൂറുരൂപ കെട്ടിവച്ചാൽ ഈ സംവിധാനത്തിൻെറ പ്രയോജനം ലഭ്യമാകും.

1749.2 കി.മീററർ ദൈർഘ്യമുള്ള കുട്ടനാടൻ ജലപാതയിലൂടെ 96 റൂട്ടുകളിലായി ജലഗതാഗത വകുപ്പിൻെറ 85 ബോട്ടുകളാണ് സർവ്വീസ് നടത്തുന്നത്. ഇതിൽ 28 സർവ്വീസുകൾ കുട്ടനാടിനെയും ആലപ്പുഴയെയും ബന്ധിപ്പിക്കുന്നവയാണ്. ഇതെല്ലാം സർക്കാർ കണക്കുകൾ. സമയത്തിന് ബോട്ടു വരാത്തതിൻെറയും ചില അവസരങ്ങളിൽ സർവ്വീസുകൾ തന്നെ മുന്നറിയിപ്പില്ലാതെ റദ്ദാക്കുന്നതിൻെറയും മഴക്കാലത്ത് മേൽക്കൂര നനഞ്ഞൊലിക്കുന്നതിൻെറയും കഥകളാണ് യാത്രക്കാർ നിരത്തുന്നത്. ചകിരിയും പലകയും തെളിഞ്ഞുനില്ക്കുന്ന ഇവയുടെ സീററുകളാവട്ടെ മൂട്ടവളർത്തൽ കേന്ദ്രങ്ങളാണ്!

ആലപ്പുഴ ബോട്ടുജെട്ടിയുടെ ഒരു ഭാഗം ബോട്ടുകളുടെ ശവപ്പറമ്പായി മാറിയിരിക്കുകയാണ്. ഒരേസമയം 6 (ആറ്) ബോട്ടുകൾക്ക് അററകുററപ്പണി നടത്താനുള്ള സൗകര്യമേ ഇപ്പോൾ ഇവിടെയുള്ളൂ. അതുമൂലം കേടുപാടു തീർക്കാൻ കൊണ്ടിട്ടിരിക്കുന്ന പതിനാലു ബോട്ടുകളിൽ പലതും ഭാഗികമായി മുങ്ങിക്കിടക്കുകയാണ്. അഞ്ചെണ്ണം പൂർണ്ണമായും വെള്ളത്തിനടിയിൽ. ലക്ഷങ്ങൾ വിലമതിക്കുന്ന ഇവ ഇനി ഉപയോഗശൂന്യങ്ങളാണ്. ആദ്യകാലത്ത് മുങ്ങിക്കിടന്ന ബോട്ടുകളുടെ യന്ത്രഭാഗങ്ങൾ മോഷണം പോയതായും പരാതിയുണ്ടായിരുന്നു. ഇതിനെത്തുടർന്ന് ചില ഉദ്യോഗസ്ഥന്മാർക്കെതിരെ ജലഗതാഗതവകുപ്പ് നടപടിയും കൈക്കൊണ്ടിരുന്നു. വേണ്ടത്ര സ്ഥലസൗകര്യമില്ലാത്തതുകൊണ്ടും കൃത്യസമയത്ത് അററകുററപ്പണി ചെയ്തുതീർക്കാത്തതുകൊണ്ടും വളരെനാൾ വെള്ളത്തിൽ വെറുതേകിടന്ന ബോട്ടുകളുടെ അടിഭാഗത്ത് പലകയുടെ ചേർപ്പിൽ പിടിപ്പിച്ചിട്ടുള്ള 'കോക്കിങ്ങ് കോട്ടൺ' മീനുകൾ കൊത്തിത്തിന്നും 'മുരിങ്ങ' എന്ന പ്രാണിയുടെ ആക്രമണവും ബോട്ടിൻെറ ചുവട്ടിൽ ചെറിയ ദ്വാരങ്ങൾ സൃഷ്ടിക്കുന്നു. കേടുപററുന്ന ഇത്തരം ബോട്ടുകൾ നന്നാക്കാനായി ഡോക്കിൽ കയററുന്നതുവരെ അതിൽ കയറുന്ന വെള്ളം പമ്പു ചെയ്ത് കളയണം. ഏതാനും മണിക്കൂർ വൈദ്യുതി ഇല്ലാതായാൽ ബോട്ടിന് മുങ്ങുകയല്ലാതെ വേറെ നിവൃത്തിയില്ല. ആരാൻെറ തടി, തേവരുടെ ആന, വലിയടാ വലി എന്ന സമീപനം കൂടിയാകുമ്പോൾ സംഗതി ക്ളീൻ.

കുട്ടനാട്ടിൽ പഞ്ഞമില്ലാത്ത ഒരു കാര്യം മാത്രമേയുള്ളൂ. അത് ബോട്ടുജെട്ടിയാണ്. 430 ജെട്ടികളാണ് ഇന്ന് ജലഗതാഗത വകുപ്പ് സർവ്വീസ് നടത്തുന്ന പ്രദേശത്തുള്ളത്. ഇവയിൽ 105 എണ്ണം അംഗീകൃതമാണ്. അടുത്തകാലത്ത് കേന്ദ്ര ഗവൺമെൻറിൻെറ ഒരു പഠനസംഘം കുട്ടനാട്ടിലെ ബോട്ടുജെട്ടികൾക്ക് പരിഷ്കാരത്തിൻെറ മുഖം നല്കി. ഇതിൻെറ പണിച്ചെലവ് രണ്ടുലക്ഷത്തിനും രണ്ടരലക്ഷത്തിനുമിടയ്ക്കായിരിക്കുമെന്ന് ഗവൺമെൻറ് നിശ്ചയിച്ചതോടെ കോൺട്രാക്ടർമാർക്കും ഉദ്യോഗസ്ഥന്മാർക്കും കുശാൽ. രണ്ട് കുററി നാട്ടി തെങ്ങുംതടി കുറുകേയിട്ട് തട്ടിക്കൂട്ടുന്ന താല്ക്കാലിക ജെട്ടിക്കും കിട്ടും പതിനായിരം രൂപ! സാധാരണക്കാരൻെറ എളിയ ബുദ്ധിയിൽ എത്ര ചിന്തിച്ചാലും മനസ്സിലാകാത്ത ഈ കണക്കുകൊണ്ടും കഥ തീരുന്നില്ല. രണ്ടും രണ്ടരയും ലക്ഷം മുടക്കിപ്പണിയുന്ന ആധുനിക ജെട്ടിയുടെ രണ്ടു വശത്തുമായി 400 അടി കല്ലുകെട്ടിക്കൊടുക്കുമെന്നു വന്നതോടെ രാഷ്ട്രീയ സമ്മർദ്ദങ്ങളുടെ സഹായത്താൽ വേണ്ടുന്നിടത്തും വേണ്ടാത്തിടത്തും ജെട്ടിപണിയലായി. എന്നാൽ ഇങ്ങനെ പണിത ജെട്ടികളിൽ പലതിനും താങ്ങുകുററികൾ ഇട്ടിട്ടില്ല. ഇതുമൂലം ബോട്ടുകൾ കോൺക്രീററിൽ വന്നിടിക്കും. ജലഗതാഗത വകുപ്പിൻെറ ബോട്ടുകളുടെ ആയുസ്സു കുറയ്ക്കുന്നതിൻെറ ഒരു പ്രധാന കാരണം ഇതാണെന്ന് ജലഗതാഗത വകുപ്പ് ഡയറക്ടർ തന്നെ പറയുന്നു.

## ടൂറിസം വ്യാമോഹികൾ

ടൂറിസം ബ്രോഷറുകളിൽ വർണ്ണങ്ങളും വർണ്ണനകളും നിരത്തി, ദൈവത്തിൻെറ സ്വന്തം നാടായി അവതരിപ്പിക്കപ്പെടുന്ന കുട്ടനാട് ഇന്നൊരു കാഴ്ചവസ്തുവായി മാറിക്കൊണ്ടിരിക്കയാണ്. 20,000 വിദേശ ടൂറിസ്ററുകൾ ഇപ്പോൾ പ്രതിവർഷം ആലപ്പുഴയിൽ എത്തുന്നു എന്നാണ് കണക്ക്. ഇവരുടെ ഉയർന്ന 'വിഷ്വൽ ലിറ്ററസി'ക്ക് താത്പര്യമുണർത്താൻപോന്ന എല്ലാം കുട്ടനാട്ടിനുണ്ട്. കാഴ്ചവസ്തുവായി, മററുള്ളവർക്ക് വന്നു കാണാനും അനുഭവിക്കാനും മാത്രമായിമാറുന്ന ഒരു നാട് നേരിടുന്ന അന്യവത്ക്കരണം എന്താണെന്ന് മനസ്സിലാക്കാൻ നമുക്ക് ഗോവ വരെ പോയി നോക്കിയാൽ മതി; ഗോവയിലെ തെരുവുകളിലും വീട്ടുമുററത്തും ഒരു സഞ്ചാരി കണ്ടെത്തുന്ന സ്ത്രീകളുടെ കണ്ണിൽ പ്രതിഫലിക്കുന്ന ഇരയുടെ ദൈന്യവും ആണുങ്ങളുടെ മുഖത്ത് പ്രതിഫലിക്കുന്ന യാചകഭാവവും എങ്ങനെയുണ്ടായി എന്നറിഞ്ഞാൽ മാത്രംമതി ഇതു വ്യക്തമാവാൻ.

ആലപ്പുഴ ബോട്ട് ജെട്ടിയിൽ രാവിലെ 9 മണിക്ക് കുട്ടനാട്ടിൽനിന്നും ഒരു യാത്രാബോട്ട് വന്നടുക്കുന്നു. സ്കൂൾ കുട്ടികളുടെ ഒരു വലിയ പട ചിന്നിച്ചിതറി സ്കൂളിലേക്കു പോകുന്നു. കുട്ടനാട് ചുററി കൊല്ലത്തിനു പോകുന്ന ടൂറിസ്ററ് സ്പെഷ്യൽ ബോട്ടിൽ ലഗേജുകൾ കയററി, കാഴ്ച കണ്ടുനിൽക്കുന്ന ഒരു വിദേശ യുവതിയുടെ സമീപം, ഒരു പത്തുവയസ്സുകാരൻ സ്കൂൾ കുട്ടിയെത്തി; അപകവമായ ഇംഗ്ലീഷിൽ സ്വയം പരിചയപ്പെടുത്തുന്നു. കൗതുകമാർന്ന മുഖത്തോടെ യുവതി, ആ കുട്ടിയോടു തിരിച്ച് ചില ചോദ്യങ്ങൾ ചോദിച്ചുകഴിയുന്നതോടെ, അവൻ അവരുടെ ആജീവനാന്ത സുഹൃത്തിനെപ്പോലെ പെരുമാറാനാരംഭിക്കുന്നു. അഡ്രസ്സ് കൊടുക്കുന്നു; തിരികെ അവരുടെ അഡ്രസ്സ് വാങ്ങുന്നു. ഇത്തരം രംഗങ്ങൾ ബോട്ടുജെട്ടിയുടെ പല ഭാഗത്തും തകൃതിയായി അരങ്ങേറുന്നുണ്ട്. പല കുട്ടികളും ടൂറിസ്ററുകളെ നൊടിയിടയിൽ സുഹൃത്തുക്കളാക്കി മാററിയിരിക്കുന്നു!

ആദ്യമൊക്കെ വളരെ താത്പര്യം കാണിച്ച യുവതിയുടെ മുഖത്ത് ക്രമേണ 'ശല്യം ഒഴിഞ്ഞുപോകുന്നില്ലല്ലോ' എന്ന ഭാവം പ്രത്യക്ഷപ്പെടുന്നു. പക്ഷേ, കുട്ടി അവരെ വിടുന്ന ഭാവമില്ല. അവനെന്തോ പ്രതീക്ഷിക്കയാണ്.... ഒടുവിൽ ചോദ്യത്തിനൊന്നും മറുപടി ഇല്ലാതാകുന്നതോടെ അവൻ സ്കൂളിലേക്ക് പിൻവാങ്ങുന്നു. ലക്ഷണം വളരെ വ്യക്തമാണ്; ചികിത്സിച്ചു ഭേദമാക്കാൻ ബുദ്ധിമുട്ടുള്ള ഈ 'യാചകശീലരോഗം' ഒരുപക്ഷേ, നമ്മുടെ ഭരണാധികാരികളുടെയും, ഉദ്യോഗസ്ഥന്മാരുടെയും, ടൂറിസം സ്വപ്നങ്ങളിലൂടെ, ഒരു നാടിന് കൈവരുന്ന 'സൗഭാഗ്യ' മായിരിക്കാം! ഈ 'സൗഭാഗ്യം' നേടിയെടുക്കാൻ പോന്ന എന്തു തെററാണ് കുട്ടനാട്ടുകാർ ചെയ്തതെന്നുമാത്രം മനസ്സിലാവുന്നില്ല.



കീടനാശിനികൾ—സർവ്വനാശിനികൾ

നാടുകാണാനെത്തുന്നവരെ തൃപ്തിപ്പെടുത്താൻ വെമ്പുന്നതിനിടയിൽ, കുട്ടനാട്ടിലെ കായൽപ്പരപ്പുകളിൽ നരകിക്കുന്ന മനുഷ്യരുടെ പ്രശ്നങ്ങൾ അവഗണിക്കപ്പെടുക സ്വാഭാവികം മാത്രം. ആകാശത്തേക്കു തലയുയർത്തുന്ന നക്ഷത്രഹോട്ടലുകൾക്കും, ആഘോഷങ്ങൾക്കും മദ്ധ്യേ കുട്ടനാടിൻെറ യഥാർത്ഥ പ്രശ്നങ്ങൾ ബലികഴിക്കപ്പെടാതിരിക്കാൻ വഴിയില്ലെന്നുവരുന്നു.

## വഞ്ചിപ്പാട്ടിൻെറ കരുത്തിനു പിന്നിൽ

വള്ളംകളി ഇപ്പോൾ പലപ്പോഴും സർക്കാർ ആഘോഷങ്ങളായിട്ടാണ് സംഘടിപ്പിക്കപ്പെടുന്നതെങ്കിലും, ടൂറിസം വികസനമെന്ന വ്യാമോഹത്തിൻെറ വക്കിലൂടെയാണ് ചുണ്ടൻവള്ളങ്ങൾ പലപ്പോഴും കുതിച്ചുപായുന്നതെങ്കിലും, തുഴച്ചിൽകാരെ, അതായത് കുട്ടനാടൻ കരക്കാർ തയ്യാറെടുപ്പിക്കുന്ന പ്രക്രിയ ഇന്നും കുട്ടനാട്ടുകാരുടെ ഒരു സ്വകാര്യവും സന്തോഷവും തന്നെയാണ്.. ട്രാക്കിൽ പറന്നുമുന്നേറുന്ന ഓരോ വള്ളത്തിനും പിന്നിലുള്ളത്, ഏതെങ്കിലും ഒരു കുട്ടനാടൻ ഗ്രാമത്തിൻെറ പ്രാർത്ഥനയും ആഗ്രഹവുമാണ്. മത്സരത്തിന് ആഴ്ചകൾക്കു മുമ്പുതന്നെ തങ്ങളുടെ വള്ളം ജയിക്കണം എന്ന വാശിയോടെ ഓരോ കരക്കാരും തയ്യാറെടുപ്പ് തുടങ്ങിയിരിക്കും.

അതൊരു വാശിയാണ്; കുട്ടനാട്ടിലെ സ്ത്രീകൾക്ക്; സ്വന്തം പുരുഷന്മാർ മത്സരിക്കാൻ പോകണം എന്നത്. സ്ത്രീകളാണ് യഥാർത്ഥത്തിൽ വള്ളംകളിക്കു പിന്നിൽ പ്രവർത്തിക്കുന്നത്. സ്ത്രീകളുടെ അഭിമാനബോധവും, നിർബന്ധബുദ്ധിയുമാണ് പുരുഷന്മാരെക്കൊണ്ട് തുഴകളുമായി ആവേശത്തോടെ വഞ്ചിപ്പാട്ട് ഉറക്കെപ്പാടാൻ പ്രേരിപ്പിക്കുന്നത്. ആണുങ്ങൾ തുഴച്ചിൽ പരശീലനത്തിനു പോയാൽ, വീട് പട്ടിണിയിലാണെങ്കിലും, സ്ത്രീകൾ അതു സഹിക്കും. പക്ഷേ, പോകാനറയ്ക്കുന്ന പുരുഷന്മാർക്ക് കുറെ നാളത്തേക്ക് സ്ത്രീകളുടെ ശകാരം മാത്രമാവും മിച്ചം. കൂടാതെ അഭിമാനക്ഷതവും!

മത്സരത്തിന് രണ്ടാഴ്ച മുമ്പ് പരിശീലനം തുടങ്ങും. പരിശീലനം മാത്രം പോര; ശരീരത്തിന് ശരിക്കു കരുത്തുകിട്ടണമെങ്കിൽ നല്ല പോഷകഗുണമുള്ള ഭക്ഷണം തുഴച്ചിൽകാർക്ക് കൊടുക്കണം. ഏതാണ്ട് 101 തുഴച്ചിൽകാർ വേണ്ട ഒരു വള്ളമാണെങ്കിൽ, അതിൻെറ പരിശീലകരും ഒക്കെച്ചേർന്ന ഇത്രയും പേർക്ക് രണ്ടാഴ്ച ഭക്ഷണം ശരിക്കു കൊടുക്കുകയെന്നുവച്ചാൽ അതൊരു ബാധ്യതയാണ്. ഈ ബാധ്യത നേരിടാൻ, കുട്ടനാടൻ ഗ്രാമങ്ങൾ കൂട്ടായ ഒരു രീതി രൂപപ്പെടുത്തിയിട്ടുണ്ട്. ഗ്രാമത്തിലെ എല്ലാ വാർഡിലും കുടുംബയോഗങ്ങൾ വിളിച്ചുചേർത്ത്, ഗ്രൂപ്പുകളായി തിരിച്ച് കൂട്ടായി തീരുമാനമെടുക്കും. ഏത് ഗ്രൂപ്പുകാർ എന്നൊക്കെ തുഴച്ചിൽകാർക്ക് ആഹാരം നൽകണം എന്ന്. അത് മുറയ്ക്ക് നടക്കുകയും ചെയ്യും.

മത്സരത്തിന് രണ്ടുദിവസം മുമ്പ് ട്രയൽ നടത്തും. സ്വന്തം ഗ്രാമത്തിനടുത്തുള്ള കായൽപ്പരപ്പിൽത്തന്നെയാവും ട്രയൽ നടത്തുക. അന്ന് ഈ ട്രയൽ നടത്തുന്ന ട്രാക്കിൻെറ ഇരുവശവും നാട്ടുകാരെക്കൊണ്ട് നിറയുകയും, വള്ളംകളി മത്സരദിവസം അരങ്ങേറുന്ന അതേ ആവേശത്തോടെ നടത്തപ്പെടുകയും ചെയ്യും. ഇതൊക്കെക്കഴിഞ്ഞാൽ, മത്സരത്തിൻെറ തലേരാത്രി ഒരു ചടങ്ങുണ്ട്. മത്സരത്തിൽ പങ്കെടുക്കേണ്ട പുരുഷന്മാരെ ഉറക്കാനും, മത്സരവള്ളത്തെ ഉണക്കാനും വേണ്ടിയുള്ള ഒരു ചടങ്ങ്. അന്നുരാത്രി ഉറങ്ങുന്നത് തുഴക്കാർ മാത്രമാവും. ബാക്കി കുട്ടികളും, സ്ത്രീകളും, മറെറല്ലാവരും കൂടി വള്ളം കരയ്ക്കുകയററി സ്റൌവ്വും, വിളക്കുകളും വച്ച് ചൂടാക്കി ഉണക്കുന്നു. എന്നിട്ട് വള്ളത്തിൻെറ പുറത്തുപററിയ പായലും പൊടിയുമെല്ലാം ചുരണ്ടിക്കളഞ്ഞ്, മുട്ടയും എണ്ണയും ചേർത്ത മിശ്രിതം തേച്ച് വീണ്ടുമുണക്കുന്നു. വള്ളത്തിന് ഓട്ടം കിട്ടാനാണ്. മററുള്ളവരെ പിന്നിലാക്കി അവരുടെ വള്ളം മുന്നേറണം; അവരുടെ ആണുങ്ങൾ ജയിക്കണം. നേർച്ചകൾ അന്ന് ധാരാളം നടത്തപ്പെടും. മത്സര ദിവസം രാവിലെ വള്ളവും തുഴക്കാരും പള്ളിക്കു മുന്നിലും, ക്ഷേത്രത്തിനു മുന്നിലുമൊക്കെ എത്തും. സ്ത്രീകൾ ഉള്ളുരുകി പ്രാർത്ഥിക്കും; തുഴപ്പാട്ടുകൾക്കെങ്കിലും അവരുടെ വള്ളം ജയിക്കാൻ.

അങ്ങനെ മത്സരവേളയിൽ, കായലിനെ കീറിമുറിച്ച് പാഞ്ഞെത്തുന്ന ഓരോ ചുണ്ടൻവള്ളവും; ഓരോ കരയിലെയും ആയിരക്കണക്കിനു കുട്ടനാട്ടുകാരുടെ പ്രാർത്ഥനയുടെ, ആഗ്രഹത്തിൻെറ, ആവേശത്തിൻെറ, വാശിയുടെ, കണക്കുതീർക്കലിൻെറ ഒക്കെ ഉടലെടുത്ത രൂപമായി മാറുന്നു.

## അല്പം പ്രത്യാശ

പ്രകാശം വാർന്നുപോയ കുട്ടനാടിൻെറ സമകാലീനതയ്ക്കിടയിലും അല്പം പ്രത്യാശ നൽകുന്ന ഒരു സംഗതി,

അധികമാരുടെയും ശ്രദ്ധയിൽപ്പെടാതെ ഉരുത്തിരിഞ്ഞിട്ടുണ്ട്. പാരിസ്ഥിതികമായ ഒരു വീണ്ടെടുക്കലിൻെറ ലക്ഷണങ്ങൾ, കഴിഞ്ഞ മൂന്നുവർഷമായി തണ്ണീർമുക്കം റഗുലേററർ കൃത്യമായി ഏപ്രിൽ ആദ്യം തുറക്കാനാരംഭിച്ചതോടെ, പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. 1990 മുതൽ, ബണ്ട് രൂപകൽപ്പന ചെയ്തപ്പോൾ നിർദ്ദേശിക്കപ്പെട്ടിരുന്നതുപോലെ, എന്ത് എതിർപ്പു സഹിച്ചും, മാർച്ച് അവസാനം ബണ്ട് തുറക്കുവാൻ അന്നത്തെ ജില്ലാ കളക്ടർ തീരുമാനിച്ചു. ഇതിനുശേഷം, കുട്ടനാട്ടിലെ ചെമ്മീനിൻെറ ലഭ്യത വർദ്ധിച്ചിരിക്കുന്നു എന്ന സംഗതിയാണ് പാരിസ്ഥിതിക വീണ്ടെടുക്കലിൻെറ ലക്ഷണമായി വിദഗ്ദ്ധർ ചൂണ്ടിക്കാട്ടുന്നത്.

കുമരകം മുതലായ അപ്പർ കുട്ടനാട് ഭാഗങ്ങളിലെ പാടങ്ങൾ കൊയ്ത്തുകഴിഞ്ഞ്, അതിലുള്ള ചെമ്മീൻ പിടിക്കാനായി ലേലം ചെയ്യുകയാണു പതിവ്. കഴിഞ്ഞ പതിററാണ്ടിൽ ചെമ്മീനിൻെറ ലഭ്യത ഭീമമായി കുറയുകയും, പാടങ്ങൾ നിസ്സാര വിലയ്ക്ക് ചെമ്മീനിനായി ലേലം ചെയ്തു പോകുകയും ചെയ്തിരുന്നു. കഴിഞ്ഞ രണ്ടു വർഷമായി ഇങ്ങനെ തുച്ഛമായ വിലയ്ക്ക് ലേലം പിടിച്ചവർക്ക് പതിനായിരക്കണക്കിനുരൂപയുടെ ലാഭം ഉണ്ടായത്രേ! ഇത് ശരിയാണെന്ന് കുമരകം പ്രദേശത്തെ ചെമ്മീൻ കച്ചവടക്കാർ സമ്മതിക്കുന്നു.

തണ്ണീർമുക്കം ബണ്ട്, വകതിരിവില്ലാതെ, വർഷത്തിലേറിയ കാലവും അടച്ചിടേണ്ടിവന്നതുകൊണ്ട്, കുട്ടനാടൻ ജലാശയങ്ങളിലെ പരിസ്ഥിതിക്കേററ മാരകമായ മുറിവുകൾ, ഉണങ്ങുന്നുവെന്നാണോ ഈ സംഗതി സൂചിപ്പിക്കുന്നതെന്നു പറയാററായിട്ടില്ല. എങ്കിലും അങ്ങനെയാവട്ടെ എന്ന് നമുക്കു പ്രത്യാശിക്കാം!

## വൈക്കോൽ തുരുമ്പിൻെറ പ്രാധാന്യം

കുട്ടനാടിൻെറ സമീപഭാവി എന്താകാം എന്ന ചോദ്യത്തിന് ഉത്തരമായി കരുതാവുന്ന ഒരു പരീക്ഷണം കുമരകത്ത് നടക്കുന്നുണ്ട്. കെ.ആർ.ഉണ്ണികൃഷ്ണമേനോൻ എന്നയാൾ പരീക്ഷണാർത്ഥത്തിൽ നടത്തുന്ന ആററുകൊഞ്ച് കൃഷിയാണത്. കൊച്ചിൻ സർവ്വകലാശാലയിലെ സ്കൂൾ ഓഫ് എൺവിരോൺമെൻറൽ സ്ററഡീസിലെ ഡോ.മധുസൂദനക്കുറുപ്പിൻെറ മേൽനോട്ടത്തിൽ നടത്തപ്പെടുന്ന പ്രസ്തുത ആററുകൊഞ്ച് കൃഷി ഇതുവരെയും വിജയകരമാണെന്നറിയുന്നു. ആററുകൊഞ്ച് വാണിജ്യാടിസ്ഥാനത്തിൽ കൃഷി ചെയ്യാൻ ഏററവും അനുയോജ്യമായ പ്രദേശം കുട്ടനാട്ടിലെ കായൽ നിലങ്ങളാണെന്ന വാദം ശരിയാണെന്നു കണ്ടാൽ, പിന്നെ താമസമുണ്ടാവില്ല. നെൽക്കൃഷി അവസാനിപ്പിച്ച്, 'സ്വർണ്ണം വിളയുന്ന ചെമ്മീൻ പാടങ്ങളായി ഈ പാടശേഖരങ്ങൾ രൂപാന്തരപ്പെടാൻ. വളർച്ചയെത്തിയ ഒരു ആററുകൊഞ്ചിന് 90 ഗ്രാം വരെ തൂക്കമുണ്ടാകും. കിലോഗ്രാമിന് 450 രൂപയാണ് ഇതിൻെറ നിലവിലുള്ള വില എന്ന മോഹിപ്പിക്കുന്ന അറിവുമാത്രം മതിയാവും, കുട്ടനാടൻ കർഷകന് നെൽക്കൃഷി, കൊഞ്ചുകൃഷിക്കുവേണ്ടി അവസാനിപ്പിക്കാൻ.

കുറച്ചു സ്ഥലത്ത് ഉപ്പുവെള്ളം കയററി കൊഞ്ചു വളർത്താൻ ആരംഭിച്ചാൽ പിന്നെ സമീപത്തുള്ള പാടങ്ങളിൽ നെൽക്കൃഷി സാധ്യമല്ലാതെവരും. ഇതിനുദാഹരണം കുട്ടനാടിന് അടുത്തു തന്നെയുണ്ട്; കൊച്ചിക്കടുത്ത് ചെല്ലാനം ഭാഗത്തെ നെൽവയലുകൾ എല്ലാം ഇന്ന് ചെമ്മീൻ പാടങ്ങളായി മാറിക്കൊണ്ടിരിക്കുന്നത് ഇങ്ങനെയാണ്.

വികസനമെന്ന പേരിൽ അരങ്ങേറിയ ഓരോ പ്രവർത്തനങ്ങളും പിന്നീട് അവർക്കുതന്നെ ബാധ്യതയായി മാറിയത്, ഒരുപക്ഷേ, കുട്ടനാട്ടുകാർക്ക് പഠിക്കാവുന്ന ഒരു പാഠമാകണമെന്നില്ല. അനുഭവങ്ങളിൽനിന്നും പഠിക്കാതിരിക്കലാണല്ലോ സമകാലീനനാവാൻ ആർക്കും അനുവർത്തിക്കാവുന്ന ഏററവും മുന്തിയ മാർഗ്ഗം. ചെമ്മീൻ കൃഷിക്കായി മാത്രം ഉൾനാടൻ ജലാശയങ്ങളെ രൂപപ്പെടുത്തിയ ഫിലിപ്പൈൻസ്, ഇന്തോനേഷ്യ, തായ്‌ലൻറ് ഒക്കെ ഇന്നു നേരിടുന്ന പാരിസ്ഥിതിക പ്രതിസന്ധികളൊന്നും കുട്ടനാടൻ കർഷകനെ ഇതിൽനിന്നും പിന്തിരിപ്പിക്കണമെന്നില്ല. മുങ്ങിത്താഴുന്നവന് കച്ചിത്തുരുമ്പിൻെറ അർത്ഥമില്ലായ്മയെക്കുറിച്ച് ആലോചിക്കാൻ സമയമുണ്ടാകുമോ?

കുട്ടനാടൻ ജനതയെപ്പോലെ, പ്രളയമൊരുക്കുന്ന ഒടുങ്ങാക്കെണികളോടും ജലശക്തികളോടും നിരന്തരം പോരാടേണ്ടിവന്ന ഒററ ജനതയേ ലോകത്തുള്ളു: ഡച്ച് ജനത. നാലിലൊന്ന് ഭൂപ്രദേശം സമുദ്രനിരപ്പിനു താഴെയാണെന്ന ഭൂമിശാസ്ത്ര പ്രേഹേളികയ്ക്കെതിരെയുള്ള ഒരു ജനതയുടെ ധീരമായ ചെറുത്തുനില്പിൻെറ കഥയാണ് നെതർലാൻറിൻെറ ചരിത്രം; അതാണവരുടെ സംസ്കാരം രൂപപ്പെടുത്തിയത്. ഡച്ച് ജനത ഈ പോരാട്ടങ്ങളിലൂടെ മുന്നേറുകയായിരുന്നു. കുട്ടനാടൻ ജനതയോ? അവരും പോരാടുകയായിരുന്നു; എന്നാൽ അത് മുന്നേററമായിരുന്നോ?

അകലങ്ങളിൽ ഉദ്യോഗം തേടിപ്പോയ പുതിയ തലമുറയിൽപ്പെട്ടവർക്ക് അവധിക്ക് ഏതാനും ദിവസം ചെലവിടാനുള്ള സ്ഥലമായി ഈ നാട് മാറിയതും; കുട്ടികൾക്ക്, അപ്പൂപ്പൻെറയും അമ്മൂമ്മയുടെയും വീട്ടിൽ കഴിഞ്ഞുകൂടിയതിനെപ്പററി ഗൃഹാതുരത്വത്തോടെ ഓർമ്മിക്കാനും പററിയ നാടായി കുട്ടനാട് മാറിയതും മുന്നേററമായിരുന്നോ?

പറന്നുപോകുന്ന കൊററിയുടെ ചിറകടി പ്രതിധ്വനിപ്പിക്കുന്ന കായൽപ്പരപ്പ്. ചാഞ്ഞുനിൽക്കുന്ന ഒരു തെങ്ങ് തടാകത്തിൽ സ്വന്തം മുഖം നോക്കുന്നു. അടക്കാനാവാത്ത വ്യഥയോടെ ഈ നാട് എന്തിനോവേണ്ടി കാത്തുകിടക്കുകയാണ്. ഓർമ്മകളിൽ ഇടിമുഴക്കമുണർത്തുന്ന ഇന്നലെകൾക്കു പകരംവയ്ക്കാൻ ഒരു വർത്തമാനകാലമില്ലാത്തതിൻെറ വ്യഥയോടെയുള്ള കാത്തിരിപ്പ്.

(അവസാനിച്ചു)





# എന്നെ വായിച്ച ഒരു നോവൽ

എം. ഷൺമുഖദാസ്



ഉള്ളതു പറഞ്ഞാൽ, ഇക്കാലത്തെ ഉറികൾ ചിരിക്കുമോ? ചിരിച്ചെന്നാവാം, ചിരിച്ചില്ലെന്നുമാവാം. അത് ഉറികളുടെ ഇഷ്ടം.

ഏതോ യാദൃച്ഛികത ഒരുനാൾ "ഒരു സങ്കീർത്തനംപോലെ" എന്ന നോവൽ എൻകൈകളിലെത്തിച്ചു. ഒപ്പം "യയാതി"യുടെ പുതിയ പതിപ്പും വേറെയും നോവലുകളുമുണ്ടായിരുന്നു. "യയാതി" നേരത്തേ വായിച്ചതാണ്. മററു നോവലുകൾ (എല്ലാം മലയാള എഴുത്തുകാരുടേത്) പുറം മറിച്ചുനോക്കി. എല്ലാം മാററിവച്ചു,— "ഒരു സങ്കീർത്തനംപോലെ" യൊഴിച്ച്. ഞാനതിൻെറ ലളിതമനോഹരമായ പുറംചട്ടയും നോക്കി പതിനഞ്ചു മിനിട്ടിരുന്നു. ഉള്ളിലേക്കു തിരിഞ്ഞതേയില്ല. എങ്ങുനിന്നോ ഓടിയെത്തിയ ഒരസ്വസ്ഥത, അതൊന്നോടിച്ചു വായിച്ചുനോക്കുന്നതിൽനിന്ന് എന്നെ പിന്തിരിപ്പിച്ചു. അതിൻെറ ഉള്ളടക്കത്തെക്കുറിച്ച്, ആ നിമിഷത്തിൽ ഒന്നും അറിഞ്ഞുകൂടായിരുന്നു എനിക്ക്... പിന്നീട്, ആഴ്ചകൾ കഴിഞ്ഞ് എന്നെ എന്നുമെന്നും പുളകം കൊള്ളിച്ചിട്ടുള്ള നോവലിസ്ററ് ദസ്തയെവ്സ്കിയുടെ ജീവിതം പ്രതിപാദ്യമാക്കിയ നോവലാണ് "ഒരു സങ്കീർത്തനംപോലെ" എന്ന് ആരോ പറഞ്ഞറിയേണ്ട താമസം, ഞാൻ അതിയായ താത്പര്യത്തോടെ അതിലേക്കു കടന്നുചെന്നു. ആദ്യത്തെ പുറം മറിക്കുന്നതിനുമുൻപുതന്നെ അസുലഭമായ ഒരു വായനാനുഭൂതിയുടെ മഹാഭാഗ്യം ഇതാ എനിക്കു കൈവന്നിരിക്കുന്നു എന്ന ദൃഢതോന്നൽ എന്നിൽ അങ്കുരിച്ചു. കഴിഞ്ഞ കാൽനൂററാണ്ടിനിടയിൽ ഞാൻ കണ്ടിട്ടും കൊണ്ടിട്ടുമുള്ള ഒരു മലയാളനോവലും "ഒരു സങ്കീർത്തനംപോലെ" എന്നെ പിടിച്ചുനിർത്തിയതിൻെറ ഏഴയലത്തുപോലും പിടിച്ചുനിർത്തിയിട്ടില്ല. മുണ്ടശ്ശേരി മാസ്റ്ററുടെ വാക്കുകളിൽപ്പറഞ്ഞാൽ, 'കമ്പോടുകമ്പ്' ഇത് ഏഴുപ്രാവശ്യമെങ്കിലും വായിച്ചിരിക്കുന്നു ഞാൻ. തീർച്ചയായും പെരുമ്പടവത്തിൽനിന്ന് ഞാൻ ഇതുപോലൊരു ഹിമാലയൻസൃഷ്ടി പ്രതീക്ഷിച്ചില്ലായിരുന്നു. അല്ലെങ്കിൽ എന്നേ വായിച്ചു തുടങ്ങിയേനേ.

ഇങ്ങനെ തുടങ്ങുന്നു:

"ചുമരിലെ പഴയ നാഴികമണി ഏഴടിക്കുന്നതു കേട്ട് ദസ്തയെവ്സ്കി ഉണർന്നു." അങ്ങേയററം ലളിതവും, ദൈനംദിന നാടകീയതയുടെ ഊഷ്മളതയും ഒത്തുചേരുന്നുണ്ടിതിൽ. ഈ ഹൃദ്യത നോവലിൻെറ അവസാന വാചകംവരെ തുടരുന്നു.

മലയാളിക്ക് തെല്ലും അപരിചിതനല്ല ദസ്തയെവ്സ്കി. ശ്രീ. ഇടപ്പള്ളി കരുണാകരൻെറ "കുററവും ശിക്ഷയും" പരിഭാഷ നമുക്കു കിട്ടിയിട്ട് ഏതാണ്ട് ഏഴുദശകങ്ങളായി. പുണ്യശ്ലോകനായ ശ്രീ. പി.കെ. ബാലകൃഷ്ണൻെറ "നോവൽ: സിദ്ധിയും സാധനയും" എന്ന തിളങ്ങുന്ന പുസ്തകത്തിൻെറ ഏതാണ്ട് മൂന്നിൽ രണ്ടുഭാഗം ദസ്തയെവ്സ്കിയെക്കുറിച്ചാണ്. ടോൾസ്റേറായിയെ വെറുത്തിട്ടു വേണമെന്നില്ല ദസ്തയെവ്സ്കിയെ മാറോടു ചേർക്കാൻ എന്ന അറിവു പകർന്നുതന്നു ശ്രീ. കെ. സുരേന്ദ്രൻ. പല ദസ്തയെവ്സ്കി നോവലുകളുടേയും പന്തികേടില്ലാത്ത പരിഭാഷകൾ ശ്രീ. എൻ.കെ. ദാമോദരൻ നമുക്കു തന്നിരിക്കുന്നു. ഇങ്ങനെയെല്ലാമാണെങ്കിലും, ഭീമമായ തെററിദ്ധാരണകളാണ് ആ വിശ്വോത്തര കലാകാരനെക്കുറിച്ച് ഇന്നും നമ്മുടെ ബുദ്ധിജീവികൾക്കുപോലുമുള്ളത്. 'ഭ്രാന്താലയത്തിൻെറ ഷേക്സ്പിയ'റായി ദസ്തയെവ്സ്കിയെ കാണുന്നവർ ഇവിടെ കൂടും. നന്മയുടെ, വെളിച്ചത്തിൻെറ, പോറലേല്ക്കാത്ത മനുഷ്യസ്നേഹത്തിൻെറ ഇതിഹാസകാരന്മാരിൽ ഒന്നാമനാണ് ദസ്തയെവ്സ്കിയെന്ന സത്യം എത്രപേർ കാണുന്നുണ്ട്? പ്രാചീന ഗുഹാചിത്രങ്ങളെയും, ഷേക്സ്പിയർ എന്ന വൈശ്വിക നാടകകൃത്തിനേയും, ചിത്രകാരൻ ബ്രൂഗെലി (Breughel) നേയും മാററിനിർത്തിയാൽ മനുഷ്യസംസ്കാരത്തിൽ, ദസ്തയെവ്സ്കിയുടെ കലയ്ക്കുള്ള കരുത്ത് മറെറാന്നിനുംതന്നെ ഇല്ല. ഈ സത്യം മനസ്സിലാക്കിക്കൊണ്ട്, ദസ്തയെവ്സ്കിയെ തൻെറ ഈ മാസ്റററർപീസിലൂടെ ആവാഹിച്ചെടുത്തിരിക്കുകയാണ് പെരുമ്പടവം ശ്രീധരൻ.

ഒരേ ശ്വാസത്തിൽ, ഒരേ സ്പന്ദത്തിൽ, ഒരേ രക്തബിന്ദുവിൽ ക്രൈം കഥാകൃത്തും, ബൗദ്ധിക നോവലിൻെറ പരമഗുരുവുമാണ് ദസ്തയെവ്സ്കി. ഏതാണ്ട് ഒരരപ്പൈങ്കിളി നോവലിസ്ററായി നാം ഇന്നേവരെ കണ്ടിട്ടുള്ള ശ്രീധരന് ഈ ഉത്തുംഗ നോവൽ ത്രിവിക്രമൻെറ മസ്തകത്തോളം കണ്ണെത്താൻ, കരളെത്താൻ എങ്ങനെ കഴിഞ്ഞുവെന്ന് അന്തംവിട്ടിട്ടു കാര്യമില്ല. പെരുമ്പടവത്തിൻെറ പ്രതിഭയ്ക്കു തക്ക 'ലക്ഷ്യം' ഇപ്പോഴേ എത്തിച്ചേർന്നുള്ളൂവെന്നതാവാം. എന്തായാലും ഈ 'സങ്കീർ

പെരുമ്പടവം

ഒരു സങ്കീർത്തനം പോലെ



"ഒരു സങ്കീർത്തനംപോലെ" എന്ന നോവലിനെ രണ്ടുരീതിയിൽ സമീപിക്കാവുന്നതാണ്. അന്നാ—ദസ്തയെവ്സ്കിമാരുടെ പ്രണയകഥയായിട്ടും, ലോകം ഇന്നേവരെ കണ്ടിട്ടുള്ള ഏററവും മഹാനായ നോവലിസ്ററിൻെറ ജീവിതകഥയായും. സാധാരണ വായനക്കാർ ആദ്യത്തെ സമീപനമായിരിക്കും എടുക്കുക. ദസ്തയെവ്സ്കിയെ ആരാധിക്കുന്ന ഉദ്ബുദ്ധമനസ്സുകൾ സ്വാഭാവികമായും രണ്ടാമത്തെ മാർഗ്ഗമായിരിക്കും കൈക്കൊള്ളുക. ഇരുകൂട്ടരെയും തീർത്തും തൃപ്തിപ്പെടുത്തുന്നതാണ് പുസ്തകം.

ത്തന' നോവലിൽ ദസ്തയെവ്സ്കിയുണ്ട്... അല്ലല്ല, ഇതിൻെറ ഓരോ കോണിലും ഓരോ നീക്കത്തിലും ദസ്തയെവ്സ്കിയുണ്ട്. അതാണിതിൻെറ വലിപ്പവും നിത്യചൈതന്യവും നിതാന്ത വശ്യതയും. 'മഞ്ഞിൻകണികയിൽ ആദിത്യൻ...' എന്നൊന്നും പറഞ്ഞാൽ പറയേണ്ടതാവില്ല. കരിങ്കല്ലിൽത്തീർത്ത റോസാദല സൗരഭ്യയുതമായ മൈക്കലേഞ്ചലോ ശില്പമാണിത്. ആ ശില്പത്തിന് സിനിമാസ്കോപ്പിൽ ചലനാത്മകതയുണ്ടെന്നു മാത്രം.

''അഷ്ടപദി'' ഞാൻ കുറേയേറെ ഇഷ്ടപ്പെട്ടിട്ടുണ്ട്. ''അഭയ''ത്തിൽ ഞാൻ അനല്പമായി അഭിരമിച്ചിട്ടുണ്ട്. എന്നാൽ അവയിൽ നിന്നെല്ലാം ആയിരം കാതം ദൂരെ, മനുഷ്യഭാഗധേയത്തിൻെറ നിമ്നോന്നതപാരമ്യങ്ങളിലെത്തിയിരിക്കയാണ്, ''ഒരു സങ്കീർത്തനംപോലെ''യിൽ പെരുമ്പടവും നമ്മളും.

സൈബീരിയയിലും മററുമായി പന്ത്രണ്ടു വർഷം (യൗവനം) ജീവിതം പാഴാക്കേണ്ടി വന്നവനാണ് ദസ്തയെവ്സ്കി. റഷ്യൻ നോവലിൻെറ ഭാവി ദസ്തയെവ്സ്കിയുടെ തൂലികയിലാണെന്നു ബെലിൻസ്കി (ആദ്യത്തെ കേസരി ബാലകൃഷ്ണപിള്ള) പ്രവചിച്ചതിനുശേഷമാണിത്. ഈ പന്ത്രണ്ടുകൊല്ലം, ഒരുവരി എഴുതാൻ കഴിയാതെ, ഏററവും താണ കുററവാളികളുടെ ഇടയിൽ, പിന്നെ കുറച്ചുകാലം ഇഷ്ടമില്ലാത്ത പട്ടാളസേവനം നടത്തിയും ജീവിക്കാൻ നിർബ്ബന്ധിതനായി അദ്ദേഹം. സ്വപ്നത്തിൽപ്പോലും ചെയ്തിട്ടില്ലാത്ത രാജ്യദ്രോഹക്കുററത്തിന് വധശിക്ഷ വിധിക്കപ്പെട്ട്, അതു നടപ്പാക്കാനുള്ള എല്ലാ ഏർപ്പാടുകളും ആയശേഷം, വെടിവയ്ക്കൽ സ്ക്വാഡിന് 'ഫയർ' എന്ന ആജ്ഞപോലും കിട്ടിയശേഷം, ശിക്ഷ ഇളവാക്കിയ നിർദ്ദേശം വരുന്നു, സൈബീരിയയ്ക്ക് അയയ്ക്കപ്പെടുന്നു. റഷ്യയിൽ തിരിച്ചെത്തിയശേഷം, എഴുത്ത് പുനരാരംഭിക്കുന്നെങ്കിലും, പല കാരണങ്ങൾകൊണ്ടും ആ ജീവിതം അത്യന്തം ദുരിതമയമായിത്തന്നെ തുടരുന്നു. മിക്കവാറും സ്നേഹശൂന്യവും, വഞ്ചനകളിലും നന്ദികേടുകളിലും കുടുങ്ങി അസഹനീയവുമായ ആ ജീവിതത്തിലേക്കു കാവൽമാലാഖയായി കടന്നുവന്ന അന്ന എന്ന ചെറുപ്പക്കാരി സ്നെററനോവിൻെറ—ദസ്തയെവ്സ്കിയുടെ രണ്ടാംഭാര്യയുടെ—ഓർമ്മക്കുറിപ്പുകളെ നല്ലൊരു തോതിൽ പ്രയോജനപ്പെടുത്തിക്കൊണ്ടാണ് പെരുമ്പടവം ''ഒരു സങ്കീർത്തനംപോലെ'' രചിച്ചിരിക്കുന്നത്. ചൂതാട്ടത്തിലൂടെ എല്ലാം കളഞ്ഞുകുളിക്കുമായിരുന്ന ദസ്തയെവ്സ്കി ''ചൂതാട്ടക്കാരൻ'' എന്ന നോവൽ ചൊല്ലിക്കേൾപ്പിച്ചെഴുതാൻ നിയമിച്ചതായിരുന്നു അന്നയെ. ''ചൂതാട്ടക്കാര''ൻെറ രചനാകാലം ഏതാണ്ടൊരു ചാന്ദ്രമാസമായിരുന്നു. ഇതുതന്നെയാണ് ഈ നോവലിൻെറ കാലയളവും. എന്നാൽ, പെരുമ്പടവം ശ്രീധരൻ, ദസ്തയെവ്സ്കിയും അന്നയും തമ്മിലുള്ള ഹൃദയം തുറന്ന സംഭാഷണങ്ങളിലൂടെ, ആ മഹാവ്യക്തിയുടെ ഭൂതകാലജീവിതമാകമാനവും, ഭാവിയിൽ വരാൻ പോകുന്ന 'കരാമസോവ്' ആദി മഹദ്രചനകളെക്കുറിച്ചുള്ള സുസ്പഷ്ട സങ്കല്പനങ്ങളും അതീവ ചേതോഹരമായി കോർത്തിണക്കിയിരിക്കുന്നു.

പെരുമ്പടവം ശ്രീധരൻ ദസ്തയെവ്സ്കിയല്ല. എങ്കിലും എങ്ങനെയെന്നറിയില്ല, ഈ ദസ്തയെവ്സ്കി നോവലെഴുതിക്കൊണ്ടിരിക്കേ, തീർച്ചയായും ദസ്തയെവ്സ്കി പെരുമ്പടവത്തിൻെറകൂടെ ഉണ്ടായിരുന്നു. പേന മാത്രം പെരുമ്പടവത്തിൻേറത്, പുസ്തകത്തിലെ മിക്ക വാക്കുകളും ദസ്തയെവ്സ്കിയുടേത്—കത്തിജ്ജ്വലിക്കുന്ന നക്ഷത്ര വാക്കുകൾ എന്നു തോന്നിപ്പോകും. നാം ഈ നോവലിലേക്കു കടന്നുകഴിഞ്ഞാൽ, നേരേ ദസ്തയെവ്സ്കിയുടെ മനസ്സിലും ജീവിതത്തിലുമെത്തിക്കഴിയുന്നു. പിന്നെ നാമില്ല. പെരുമ്പടവമില്ല, ദസ്തയെവ്സ്കി മാത്രം.

വിജനമായ വഴിത്താരയിലൂടെ നടന്നുനീങ്ങുന്നത് നിങ്ങളോ, ദസ്തയെവ്സ്കിയോ?

''ചാരനിറം പൂണ്ടുകിടക്കുന്ന ആകാശത്തിനു കീഴിൽ, മങ്ങിയ നിലാവിൽ, ഒരു വിസ്മൃതിയിലെന്നപോലെ തനിയേ നടക്കുമ്പോൾ എവിടെനിന്നു പുറപ്പെട്ടു, എങ്ങോട്ടു പോകുന്നു എന്നൊന്നും ഓർമ്മയുണ്ടായിരുന്നില്ല. ആ വഴി ഏതെന്നുപോലും ഇപ്പോൾ സംശയം തോന്നുന്നു.''

അതേ, ജീവിതമാകുന്ന സ്വപ്നാടനത്തിൽ നാം തിരിച്ചും മറിച്ചും നടന്നിട്ടുള്ള വഴിതന്നെ.

''ഇന്നലെ രാത്രിയിൽ താൻ നടന്ന ആ വിജനമായ വഴി സെൻറ് പീറേറഴ്സ്ബർഗിലെ ഏതെങ്കിലും വഴിയാണെന്നു തോന്നുന്നില്ല. ഓർത്തുനോക്കുമ്പോൾ അത് ഇന്നലത്തെ രാത്രിയാണെന്നും തോന്നുന്നില്ല. ഏതോ ഒരു രാത്രി. ഏതോ ഒരു വഴി. ഏതോ ഒരു കാലം.'' (പേജ് 18)

ഇതിൽ കവിതയുണ്ട്. താൻ കവിതയാണെന്ന് ഓർക്കാത്ത കവിത. നിത്യജീവിതത്തിൻേറതാകയാൽ നിത്യതയുടേതുമായ കവിത.

II

ദസ്തയെവ്സ്കിയുടെ സമ്പുഷ്ടവും വിശ്വാശ്ളേഷകവുമായ വ്യക്തിത്വത്തിൻെറ ഒട്ടുമുക്കാൽ വശങ്ങളും പെരുമ്പടവം സുഘടിതമായ നാടകീയരംഗങ്ങളിലൂടെ നമുക്കു പകർന്നുതന്നിട്ടുണ്ട്. അദ്ദേഹത്തിൻെറ മാറിമാറിവരുന്ന മാനസികാവസ്ഥകളും ദൈന്യാനുഭവങ്ങളും ആത്മനിന്ദയും ആത്മപ്രഹർഷവും ജീവിത കാഴ്ചപ്പാടുമെല്ലാം ഭംഗിയായി അവതരിപ്പിച്ചിട്ടുണ്ട്. നീഷേ ദസ്തയെവ്സ്കിയിൽ ദർശിച്ച 'അതിമാനുഷ'നെ നാം ഈ സൗമ്യൻെറ ആത്യന്തിക സൗമ്യഗ്രന്ഥത്തിൽ കണ്ടെന്നു വരില്ല. അദ്ദേഹത്തെ കഴിയുന്നതും ഒരു സാധാരണ പച്ചമനുഷ്യനായി കാണിക്കാനാണ് പെരുമ്പടവം ശ്രദ്ധിച്ചിട്ടുള്ളത്. സ്വന്തം മനസ്സിൽ പതിയിരിക്കുന്ന ലോകാപവാദഭയം (ഇത് ദസ്തയെവ്സ്കിയിൽ മഷിവച്ചു നോക്കിയാൽപ്പോലും കാണില്ല.) ദസ്തയെവ്സ്കിയിലേക്ക് വിന്യസിച്ചുപോയിട്ടുമുണ്ട് ചിലപ്പോൾ അദ്ദേഹം. ഉദാഹരണമായി, ജർമ്മനിയിലെ ഒരു ചൂതാട്ടകേന്ദ്രത്തിലേക്കു പോയിരുന്നതിനെപ്പററി അന്നയോടു പറയുന്ന വാക്കുകൾ ശ്രദ്ധിക്കുക. 'ചികിത്സയ്ക്കാണെന്ന് എല്ലാരോടും പറഞ്ഞു... ചൂതാട്ടത്തിനാണ് എന്നു പറയാൻ കൊള്ളില്ലല്ലോ.'' ഇത്തരം സ്ളിപ്പുകൾ വളരെവളരെ കുറവായേ പുസ്തകത്തിലുള്ളൂ എന്നും പറയേണ്ടിയിരിക്കുന്നു. ദസ്തയെവ്സ്കിയുടെ അതിരുകവിഞ്ഞ റഷ്യൻ ദേശീയതയേയും ശ്രീധരൻ മാററിനിർത്തിയിരിക്കയാണ്. വിശ്വപൗരനും മാനുഷികപ്രേമിയുമായ ദസ്തയെവ്സ്കിയെ മാത്രമേ ശ്രീധരൻ കാണാൻ തയ്യാറുള്ളൂ.

ഈ നോവലിനെ രണ്ടു രീതിയിൽ സമീപിക്കാവുന്നതാണ്. അന്നാ—ദസ്തയെവ്സ്കിമാരുടെ പ്രണയകഥയായിട്ടും, ലോകം ഇന്നേവരെ കണ്ടിട്ടുള്ള ഏററവും മഹാനായ നോവലിസ്ററിൻെറ ജീവിതകഥയായും. സാധാരണ വായനക്കാർ ആദ്യത്തെ സമീപനമായിരിക്കും എടുക്കുക. ദസ്തയെവ്സ്കിയെ ആരാധിക്കുന്ന ഉദ്ബുദ്ധ മനസ്സുകൾ സ്വാഭാവികമായും രണ്ടാമത്തെ മാർഗ്ഗമായിരിക്കും കൈക്കൊള്ളുക. ഇരുകൂട്ടരേയും തീർത്തും തൃപ്തിപ്പെടുത്തുന്നതാണ് പുസ്തകം.

ഏറെക്കാലം ഒററയാനായി ജീവിച്ച ശ്രീധരൻ ദസ്തയെവ്സ്കിയുടെ ഏകാകിത്വഭാവത്തിന് മുൻതൂക്കം കൊടുത്തിരിക്കുന്നതിൽ അസ്വാഭാവികതയില്ല. പക്ഷേ, ഈ ഏകാകിത്വം കലാകാരനായ ദസ്തയെവ്സ്കിയെക്കുറിച്ചേ ശരിയാകൂ. മനുഷ്യസഹവാസം അങ്ങേയററം ഇഷ്ടപ്പെടുകയും, പരമ ദാരിദ്ര്യാവസ്ഥയിലായിരിക്കുമ്പോൾപ്പോലും അന്യർക്ക് (അപരിചിതന്മാർക്കുപോലും) തന്നാലാവുന്ന എല്ലാ സഹായവും (പ്രാധാന്യേന സാമ്പത്തികം) ഒരു മുറുമുറുപ്പുമില്ലാതെ ചെയ്യുന്നത് ദസ്തയെവ്സ്കിയുടെ പ്രകൃതമായിരുന്നു. ആമ അതിൻെറ കൂടിനകത്തേക്കു വലിയുന്നതുപോലെ, സ്വന്തം കുടുംബ സുഹൃദ് വലയത്തിനകത്തേക്കു വലിയുന്നവർക്ക് ആ വലിയ മനുഷ്യനെ പൂർണ്ണമായും മനസ്സിലാക്കാൻ കഴിഞ്ഞെന്നു വരില്ല. ഇതൊക്കെ ചെറിയ കാര്യങ്ങൾ. അഭിമാനിയും എത്ര വലിയവൻെറ മുൻപിലും തലകുനിക്കാത്തവനുമായ പെരുമ്പടവം ശ്രീധരൻ: സ്വന്തം നിലനില്പിനുവേണ്ടിയും മററുള്ളവർക്കു വേണ്ടിയും ഏതു കഴുതയുടേയും കാലുപിടി

ശേഷം 65–ാം പേജിൽ







# സ്നേഹസ്മരണകളുടെ ഒരു സായാഹ്നം

അനൂപ്



പരസ്പരം സൗഹൃദത്തിൻെറ നിർവ്യാജ സാന്നിദ്ധ്യത്തിൽ വിശുദ്ധരാകുന്ന എത്രപേർ നമുക്കിടയിലുണ്ട്. എത്രപേരുണ്ട് യാതൊന്നും പ്രതീക്ഷിക്കാതെ ദുഃഖവുമാനന്ദവും പങ്കിടാൻ ഒത്തുചേരുന്നവർ. എല്ലാവരും പകയും പാരുഷ്യവും ഉള്ളിലൊതുക്കി ചിരിച്ചും സൗഹൃദം നടിച്ചും തങ്ങളുടെ റോൾ ഭംഗിയായി അഭിനയിക്കുന്ന ഇക്കാലത്ത് നല്ല സ്നേഹ ബന്ധങ്ങൾ വിരലിലെണ്ണാവുന്നവ മാത്രം. പലതും വെറുതെ തിരക്കു നടിക്കുകയാണ്. പ്രത്യേകിച്ച് നഗരത്തിൽ. എന്നാൽ കുറെ വർഷങ്ങൾക്കു മുൻപ് തിരുവനന്തപുരം നഗരത്തിൽ പരസ്പരം അതിഗാഢമായി സ്നേഹിച്ചിരുന്ന ഒരു സുഹൃത് വൃന്ദമുണ്ടായിരുന്നു. കുഞ്ചുപിള്ളയും, കെ.സുരേഷ് കുറുപ്പും, എം.എസ്.കുമാറും, സി.പി.ജോണും, നെടുമുടി വേണുവുമൊക്കെ ചേർന്ന ഒരു കൂട്ടം. അവർക്കിടയിൽ കവിതയുടെ വജ്രസാന്നിദ്ധ്യം ഇഷ്ടപ്പെട്ടിരുന്ന കുഞ്ചുപിള്ള അകാലത്തിൽ അന്തരിച്ചു. പക്ഷേ സ്നേഹിതരുടെ സ്മരണകളിലൂടെ കുഞ്ചുപിള്ള ഇന്നും ജീവിക്കുന്നു. ഇതൊരുപക്ഷേ അപൂർവ്വം സൗഹൃദങ്ങളിൽ മാത്രം സംഭവിക്കുന്ന ഒന്നാണ്. നിരവധി വർഷങ്ങളായി കവിതയെ ഹൃദയംപോലെ സ്നേഹിച്ചിരുന്ന കുഞ്ചുപിള്ളയുടെ പേരിൽ സ്നേഹിതർ ഏർപ്പെടുത്തിയ അവാർഡ് ഈ വർഷം നേടിയത് ഗീതാഹിരണ്യനാണ്. ജൂലായ് 27-ന് തിരുവനന്തപുരത്ത് സ്ററുഡൻസ് സെൻററിൽ നടന്ന അനുസ്മരണം സ്നേഹിതർ കുഞ്ചുപിള്ളയ്ക്കും, സാഹിത്യാസ്വാദകർ ഗീതാഹിരണ്യനും നല്കിയ സ്നേഹത്തിൻെറ സാക്ഷാത്ക്കാരമായിരുന്നു.

ഗീതാഹിരണ്യൻെറ 'അർദ്ധനാരീശ്വരൻ' എന്ന കവിത കലാകൗമുദിയിലാണ് പ്രസിദ്ധീകരിച്ചത്. അനുകരണഭ്രമത്തിൻെറ അർത്ഥമില്ലായ്മയിലേക്കും, കവിതയുടെ സാന്ദ്രതയററ ജാടകളിലേക്കും വഴുതിപ്പോകുന്ന പുതിയ കവികളുടെ രചനകളിൽ നിന്നും മൗലികതയുടെ തെളിവ് സംവേദിപ്പിക്കാൻ ഗീതാഹിരണ്യൻെറ ഈ കവിതയ്ക്ക് കഴിയുന്നുണ്ട്. ഇതുതന്നെയാകണം ശ്രീ.ഒ.എൻ.വി.കുറുപ്പിൻെറ നേതൃത്വത്തിലുള്ള ജഡ്ജിംഗ് കമ്മിററി ഗീതയുടെ കവിത അവാർഡിനായി തിരഞ്ഞെടുത്തത്.

അവാർഡുദാന സമ്മേളനത്തിന് സ്വാഗതം പറഞ്ഞത് യുവരാഷ്ട്രീയ പ്രവർത്തകരിൽ നേരിൻെറയും ലാളിത്യത്തിൻെറയും അവശേഷിക്കുന്ന കണ്ണികളിലൊരാളായ സുരേഷ് കുറുപ്പായിരുന്നു. തൻെറ സ്നേഹിതൻെറ നഷ്ടത്തിൽ അകളങ്കമായി ദുഃഖിക്കുന്ന ഒരാളിൻെറ സ്വരമായിരുന്നു സുരേഷിൻെറ സംസാരത്തിന്. പിന്നീട് എം.കെ.സാനു കുഞ്ചുപിള്ള സ്മാരക പ്രഭാഷണം നടത്തി. പലതും മറവിയിലേക്ക് നഷ്ടപ്പെട്ടെങ്കിലും കുഞ്ചുപിള്ളയെ കാവാലം നാരായണപ്പണിക്കരുടെ ഗ്രൂപ്പിൽ കണ്ടതായി ഓർമ്മയുണ്ടെന്നു പറഞ്ഞാണ് സാനുമാഷ് പ്രഭാഷണമാരംഭിച്ചത്. ജീവിതത്തിൻെറ ഏകാന്ത നിമിഷങ്ങളിൽ തന്നോടു തന്നെ കലഹിക്കാനുള്ള മാധ്യമമായിരുന്നു കുഞ്ചുപിള്ളയ്ക്ക് കവിത. തൻെറ അന്തർമണ്ഡലം വാക്കുകളിലൂടെ ആവിഷ്ക്കരിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. അദ്ദേഹത്തിൻെറ വിയോഗം ഏററവും അധികം നഷ്ടം വരുത്തിയത് സ്നേഹിതർക്കാണ്. ഒപ്പംതന്നെ മലയാളഭാഷയ്ക്കും സാഹിത്യത്തിനും. സ്വാർത്ഥമോഹങ്ങൾ ത്യജിച്ച് അതിനെ എതിർക്കുന്നവരാണ് തങ്ങൾ എന്നു പ്രഖ്യാപിക്കുകയാണ് ഈ ചടങ്ങിലൂടെ കുഞ്ചുപിള്ളയുടെ സ്നേഹിതർ. സി.എൻ.ശ്രീകണ്ഠൻ നായരുടെ സ്മരണയ്ക്കായി തങ്ങൾ തുടങ്ങിവച്ച ഒരു യത്നം സാഫല്യത്തിലെത്താതിരുന്നതിനു കാരണം തങ്ങൾക്ക് സംഘാടകരാവാനുള്ള കഴിവില്ലാതിരുന്നതാണെന്നും സാനുമാഷ് അനുസ്മരിച്ചു.

'കുഞ്ചുപിള്ള എഴുതിയതുപോലെ മുന്നോട്ടുപോയിരുന്നെങ്കിൽ മലയാള കവിതയിൽ പ്രതിഷ്ഠ നേടുമായിരുന്നു.' ഒ.എൻ.വി തുടർന്നു–'മരണം പലരേയും ഞെട്ടിക്കും. പക്ഷേ അത് ജീവിതത്തിൻെറ അനിവാര്യതയാണ്. ആർക്കുമതിനെ മറികടക്കാനാവില്ല. തുടർന്ന് ഒ.എൻ.വി കവിതയിലെ പ്രശ്നങ്ങളെക്കുറിച്ച് സംസാരിച്ചു. എൻെറ കാവ്യവഴിയിൽനിന്നും വ്യത്യസ്തമായി കവിതയെഴുതിയ എഴുത്തുകാരിയാണ് ഗീതാഹിരണ്യൻ. പക്ഷെ എനിക്ക് ആ രീതിയിലുള്ള കവിതയും ഇഷ്ടപ്പെട്ടു. ഇങ്ങനെ പറയാൻ കാരണം ആരും ആരെയും അനുകരിക്കാൻ ശ്രമിക്കാതെ സ്വന്തം വഴികൾ അന്വേഷിക്കുകയാണു വേണ്ടത്.

മലയാളത്തിലെ സുപ്രസിദ്ധ കവികൾ പങ്കെടുത്ത കവിയരങ്ങ് ശ്രദ്ധേയമായിരുന്നു. പ്രൊ.ഒ.എൻ.വി.കുറുപ്പ്, ഡോ.കെ.അയ്യപ്പപ്പണിക്കർ, ഡി.വിനയചന്ദ്രൻ, മധുസൂദനൻ നായർ, സുഗതകുമാരി തുടങ്ങിയവർക്കൊപ്പം യുവകവികളായ ഋഷികേശൻ, ഗിരീഷ് പുലിയൂർ എന്നിവരും കവിയരങ്ങിൽ പങ്കെടുത്തു.

ഗീതാഹിരണ്യൻ അവാർഡുകിട്ടിയ തൻെറ കവിത ചൊല്ലി. ഗദ്യരീതിയിലെഴുതിയ ഈ കവിതയിൽ ഹൃദയസ്പർശമുള്ള ഒരു താളം നിറഞ്ഞൊഴുകിയിരുന്നു. അങ്ങനെ പുരസ്കാരവും അനുസ്മരണവും അവസാനിച്ചു പിരിയുന്ന വേളയിൽ സ്നേഹസ്മരണകളുടെ ഒരു സായാഹ്നവും അവസാനിച്ചിരുന്നു.




കുഞ്ചുപിള്ള അവാർഡ് പ്രൊഫ. എം.കെ. സാനുവിൽനിന്നും ഗീതാഹിരണ്യൻ സ്വീകരിക്കുന്നു

## പതിനെട്ട് ഉമ്മൻചാണ്ടിമാർ

11-ാം പേജിൽനിന്നും തുടർച്ച

ഹൈക്കമാൻഡിൽനിന്ന് നീതിപൂർവ്വമായ തീരുമാനമുണ്ടാകുമെന്നാണ് എൻെറ പ്രതീക്ഷ. ഐക്യത്തെക്കുറിച്ച് സുധീരന് അഭിപ്രായ വ്യത്യാസമുണ്ടായിരുന്നു. ആ അഭിപ്രായ വ്യത്യാസം ആൻറണിയുമായി സംസാരിച്ചു കഴിഞ്ഞു. ഇനി സുധീരൻ കൂടി ഞങ്ങളോടൊപ്പം നിന്ന് പൊരുതുമെന്നാണ് എൻെറ വിശ്വാസം. വലിയ പ്രതീക്ഷയോടെ അധികാരത്തിലേറിയ മുന്നണി തകരുമ്പോൾ താഴേക്കിടയിൽ വരെ ജനപിന്തുണയുള്ള കോൺഗ്രസ്സാണിവിടെ ജനങ്ങളിൽ നിന്നകലുന്നത്. പ്രശ്നങ്ങൾ ഉയർത്തിക്കൊണ്ടുള്ള ഒരു പടയൊരുക്കമാണ് ഞങ്ങളുടേത്. അതും ഒരു കോൺഗ്രസ്സുകാരനായിനിന്നുകൊണ്ടുതന്നെ. പരസ്പര ചർച്ചയും ആശയ സമന്വയും നേടിയെടുക്കാനുള്ള യാത്രയുടെ തുടക്കമായിരുന്നു ഞങ്ങൾ കുറച്ചുപേർ എഴുപതുകളിൽത്തന്നെ വേറിട്ടുനിന്നത്. ഇന്നും ആ യാത്ര ലക്ഷ്യസ്ഥാനത്തെത്തിച്ചേർന്നില്ല. എനിക്ക് ശുഭപ്രതീക്ഷയാണിനിയുമുള്ളത്.

### പി.ടി.തോമസ്

നേരത്തെ ഉമ്മൻചാണ്ടി പറഞ്ഞതാണ് ശൈലി മാററണമെന്ന്. ഈ അഭിപ്രായഗതിയുമായി ഇനി പോകാൻ പററില്ല. നേതൃത്വം മാററണമെന്നോ മാററണ്ടെന്നോ എന്ന് ഞങ്ങളുടെ ഗ്രൂപ്പ് പറഞ്ഞിട്ടില്ല. ഞങ്ങൾ കൂട്ടായി എടുത്ത തീരുമാനം പുറത്തുപറയാനും നിവൃത്തിയില്ല. ഇപ്പോഴുള്ള സംവിധാനം തുടർന്നാൽ പററില്ലെന്ന് ഹൈക്കമാൻറിനെ അറിയിക്കുമെന്നു മാത്രം ഉറപ്പിച്ചുപറയാൻ കഴിയും. ഹൈക്കമാൻറ് ഞങ്ങളുടെ ആവശ്യം അംഗീകരിക്കുമെന്നാണ് എൻെറ ഉറച്ച വിശ്വാസം. മുഖ്യമന്ത്രിയുടെ സ്വാധീനംകൊണ്ട് ഇതിനല്പം താമസം വന്നേക്കാം. ഇന്നല്ലെങ്കിൽ നാളെ ഹൈക്കമാൻറിന് ഇവിടത്തെ ഗുരുതരമായ സംഘടനാപ്രശ്നത്തിൽ ഇടപെടേ്ട കഴിയൂ. കോൺഗ്രസ്സ് കേരളത്തിൽ ഇല്ലാതാകുന്നത് ഹൈക്കമാൻറ് ഇഷ്ടപ്പെടുമെന്ന് തോന്നുന്നില്ല. മുഖ്യമന്ത്രിയുടെ കൂടെ നില്ക്കുന്നവർക്കുപോലും ബുദ്ധിമുട്ടാകുന്ന ഒരു സ്ഥിതിവിശേഷത്തിലേക്കാണ് കാര്യങ്ങൾ നീങ്ങുന്നത്. മുഖ്യമന്ത്രിയുടെ പുത്രനെതിരെ ആരോപണം ഉന്നയിച്ചപ്പോൾ നിയമസഭയിൽ എത്രപേർ പ്രതിരോധത്തിനുണ്ടായിരുന്നു. വളരെ ദയനീയമായ സ്ഥിതിയായിരുന്നില്ലേ അത്. കരുണാകരനോടുള്ള താത്പര്യം അവർക്കാർക്കും മററു ചിലരോടില്ലെന്ന് വ്യക്തമായില്ലേ. മുരളിയുടെ ഗൾഫ് പര്യടനത്തെക്കുറിച്ചുള്ള റിപ്പോർട്ടുവന്ന പത്രം എത്രപേർ എനിക്കുതന്നെ അയച്ചുതന്നു. മലയാളികളുടെ അഭിമാനം തകരുന്നതുകൊണ്ട് കോൺഗ്രസ്സിന് ഗുണമില്ല. ഇങ്ങനെ



കോൺഗ്രസ്സ് അഭിമുഖീകരിക്കുന്ന പ്രതിസന്ധി ഹൈക്കമാൻറിനു മുമ്പിൽ ധരിപ്പിക്കുമെന്നാണ് ഞങ്ങൾ പറഞ്ഞത്. ഭാവിപരിപാടികൾ ഉദ്ദേശശുദ്ധിയോടെ ആലോചിച്ചു നീക്കുന്ന ഒരു ടീമാണ് ഞങ്ങളുടേത്. ഇതിൽ സുധീരന് ഒററപ്പെട്ടുനില്ക്കാൻ ഒരിക്കലും കഴിയില്ല. അദ്ദേഹമാണ് ഞങ്ങളോടൊപ്പം ചേർന്നുനില്ക്കേണ്ടത്. പന്തിപ്പോൾ സുധീരൻെറ കോർട്ടിലാണ്. സുധീരൻ ഞങ്ങളുടെ ഗ്രൂപ്പിൽ വരുന്നതിൽ അഭിപ്രായവ്യത്യാസമുണ്ടെന്നുള്ള പ്രചാരണം ശുദ്ധ നുണയാണ്. ഇതുപോലെ വിശ്വനാഥന് മന്ത്രിസ്ഥാനം ഉപേക്ഷിക്കാൻ മടിയുണ്ടെന്ന പ്രചാരണവും കെട്ടുകഥകളാണ്. ഉമ്മൻചാണ്ടിക്കൊപ്പം രാജിക്കത്തുമായി ഓടിനടന്ന ആളാണ് വിശ്വനാഥൻ. വിശ്വനാഥനെ നിലനിർത്താനുള്ള തീരുമാനം ഞങ്ങളുടെ ഒരു രാഷ്ട്രീയ തന്ത്രമായിക്കരുതിയാലും തെററില്ല. എന്തായാലും കേരളത്തിൽ കോൺഗ്രസ്സിനെ രക്ഷിക്കാൻ ഇനി ഹൈക്കമാൻറിനു കഴിയുമെന്നു വിശ്വസിക്കുന്ന ഒരു കോൺഗ്രസ്സ് പ്രവർത്തകനാണ് ഞാൻ.

---

17-ാം പേജിൽനിന്നും തുടർച്ച

പതിനഞ്ചിന് ഫോറൻസിക് ലാബ് റിപ്പോർട്ടു വന്നു. സിംപ്സൻെറ കാറിനുള്ളിൽക്കണ്ട രക്തക്കറയും കൊലചെയ്യപ്പെട്ട നിക്കോളിൻെറയും കോൾഡ്മാൻെറയും രക്തക്കറയും ഗ്രൂപ്പുവ്യത്യാസമില്ലാത്തതാണ്. അമേരിക്കൻ ഫുട്ബോൾ ലെജൻഡായ ഒ.ജെ. സിംപ്സനായി പൊലീസ് അദൃശ്യമായ വല വീശിക്കഴിഞ്ഞിരുന്നു.

ജൂൺ 17-ന്, അതായത് അമേരിക്കക്കാരൻെറ മനസ്സിലെ റഗ്ബി ഉന്മാദത്തിനുമേൽ സോക്കർ ഉന്മാദം പടർന്നുതുടങ്ങിയ ലോകകപ്പ് സോക്കർമേളയുടെ ആരംഭദിനത്തിൽ ഒ.ജെ. സിംപ്സൻ അറസ്ററുചെയ്യപ്പെട്ടു, മുൻ ഭാര്യയേയും അവളുടെ കാമുകനേയും കൊലചെയ്ത കുററത്തിന്. 'ബഫലോ ബിൽസ്'ൻെറ റണ്ണിംഗ് ബാക്കായി കളിക്കളത്തിലിറങ്ങി ലക്ഷങ്ങളെ ഉന്മാദംകൊള്ളിച്ച സിംപ്സൻ കീഴടങ്ങലിനും അറസ്ററിനുംമുമ്പ് ശരിക്കുമൊരു ഹോളിവുഡ് സിനിമാ ചെയ്സ് സീൻ പൊതുനിരത്തിൽ സംഭവിപ്പിക്കുകയുണ്ടായി. തെളിവുകൾ സിംപ്സനെതിരേ ഹാജരായിത്തുടങ്ങിയെന്നു മനസ്സിലാക്കിയ സിംപ്സൻെറ വക്കീൽ റോബർട്ട് ഷാപ്പിറോ തൻെറ കക്ഷി കീഴടങ്ങാൻ പോകുന്നുവെന്ന് പൊലീസിനെ അറിയിക്കുകയുണ്ടായി. പക്ഷേ, വക്കീൽ പറഞ്ഞസമയത്ത് സിംപ്സൻ പൊലീസ് ഹെഡ് ക്വാർട്ടേഴ്സിലെത്തിയില്ല. പൊലീസ് അറസ്ററു വാറണ്ട് പുറപ്പെടുവിക്കുകയും ഫുട്ബോൾ ലെജൻഡായ സിംപ്സനെ കാണുന്ന മാത്രയിൽ അറസ്ററുചെയ്യാനുള്ള സന്ദേശം ദേശമാകമാനം നല്കുകയും ചെയ്തു. മാത്രമല്ല, അപകടകാരിയായേക്കാവുന്ന സിംപ്സനെ നേരിടാൻ പൊലീസ് ആയുധധാരികളായിരിക്കണമെന്ന് മുന്നറിയിപ്പു നല്കുകയും ചെയ്തു.

ലോസ് ഏഞ്ചലസിലെ സിംപ്സൻെറ പതിനഞ്ചു ദശലക്ഷം ഡോളർ വിലയുള്ള വസതിയും പരിസരങ്ങളും വീക്ഷിക്കാൻ ലോകത്തിലെ മേജർ ടെലിവിഷൻ കമ്പനികളുടെ ക്യാമറായൂണിററുകൾ കണ്ണുതുറന്നു കാത്തിരുന്നു. സിംപ്സൻെറ വസതിയുടെ ഗേററിനുമുമ്പിൽ നൂറുകണക്കിന് പ്രസ്സ് ഫോട്ടോഗ്രാഫർമാരും ലേഖകരും തിരക്കിട്ടു. പൊലീസ് കാറുകൾ ഭൂമിയിലും ഹെലികോപ്റ്ററുകൾ ആകാശത്തും വട്ടംചുററിനടന്നു. ഒ.ജെ. സിംപ്സൻ തൻെറ ഫോർഡ് ബ്രോൻകോ കാറിൽ ഹൈവേയിലൂടെ ലക്ഷ്യംനോക്കാതെ കുതിക്കുകയായിരുന്നു. കിളി പറന്നുപോയെന്ന അറിവു നല്കിയ ജാള്യതയുമായി പൊലീസ് വാഹനങ്ങൾ സിംപ്സനുവേണ്ടി പർക്കംപാഞ്ഞു.

വൈകുന്നേരം 5.51-ന് പൊലീസിന് ഒരു സന്ദേശം ലഭിച്ചു. ഒരു കാറിനുള്ളിൽനിന്നുള്ള ഫോൺസന്ദേശമായിരുന്നു അത്. താൻ വിളിക്കുന്നത് ഒ.ജെ. സിംപ്സൻെറ കാറിനുള്ളിൽനിന്നാണെന്നും, തങ്ങൾ ഹൈവേയിലൂടെ സഞ്ചരിച്ചുകൊണ്ടിരിക്കുകയാണെന്നും അയാൾ പരിഹാസസ്വരത്തിൽ പറഞ്ഞു. കാർ സഞ്ചരിക്കുന്നത് ഏതു ഭൂപ്രദേശത്തുകൂടിയാണെന്ന് അയാൾ വെളിപ്പെടുത്തിയതുമില്ല. പക്ഷേ, പൊലീസിൻെറ കംപ്യൂട്ടർ മസ്തിഷ്കം സ്ഥലവിവരം പിടിച്ചെടുത്തു. വ്യാഴാഴ്ച നിക്കോൾ സിംപ്സനെ അടക്കംചെയ്ത സിമിത്തേരിക്ക് ഒന്നര കിലോമീററർ ചുററളവിനുള്ളിലാണ് കാർ സഞ്ചരിച്ചുകൊണ്ടിരിക്കുന്നത്. കൂട്ടത്തിൽ ഒരുകാര്യം പറയട്ടെ, നിക്കോളിൻെറ ശവസംസ്കാരത്തിന് സിംപ്സൻ ആറുവയസ്സുകാരനായ മകൻ ജെസ്ററിനേയും ഒൻപതു വയസ്സുകാരിയായ മകൾ സിഡ്നിയേയുംകൂട്ടി എത്തിയിരുന്നു.

ഓറഞ്ച് കൺട്രി ഷെരീഫിൻെറയും ലോസ് ഏഞ്ചലസ് കൺട്രി ഷെരീഫിൻെറയും നിർദ്ദേശങ്ങൾക്കനുസൃതമായി നിരവധി പൊലീസുവാഹനങ്ങളിൽ തോക്കുധാരികളായ പൊലീസുകാർ സിംപ്സൻെറ കാറിനു പിറകേ





മലയത്ത് അപ്പുണ്ണി

# പുലരും മുമ്പേ തെരുവിൽ കണ്ടത്



ഇത്തിരിനേരം ശൂന്യം, തെരുവിതു
ചത്തുകിടക്കുകയാണെന്നോ?
സൂര്യനുദിക്കുംമുമ്പേ, പത്ര-
ക്കാരൻ സൈക്കിളെടുക്കുംമുമ്പേ
വണ്ടിയെടുക്കാൻ ഡ്രൈവറുറക്ക-
ക്കണ്ണുതിരുമ്മിയെണീക്കുംമുമ്പേ
ആളുകൾ പാലിൻബൂത്തിൻമുമ്പിൽ
ആഗതരായ് ക്യൂ നില്ക്കുംമുമ്പേ
തെരുവിലിറങ്ങിയ ഞാൻ നഗരത്തിൻ
മറുപുറം കണ്ടു നടുങ്ങുന്നു.

നിരത്തുവക്കിൽ മുണ്ടുവിരിച്ചു
നിദ്രയിലാണ്ടു കിടപ്പോർ.
ചപ്പും ചവറും ചീഞ്ഞുകിടപ്പു
കുപ്പത്തൊട്ടികളിൽ
മൂക്കുതുളയ്ക്കും ഗന്ധം, എച്ചിൽ
നക്കിയിരിക്കും ഭ്രാന്തൻ.
മണത്തു മണത്തു നടപ്പൂ റോഡിൽ
കറുത്തുചടച്ചൊരു ശുനകൻ.
ഇരുളിൻമറയിലുറക്കമിളച്ചോൾ
മുകിലിൻകീറായകലുന്നു.

കണ്ടേ,നോടച്ചാലിൻകരയിൽ
ചുണ്ടെലി ചത്തുകിടക്കുന്നു.
കൊത്തിവലിക്കുകയാണൊരു കാക്ക
കമ്പിവിളക്കിന്നൊളിയിൽ.

കലുങ്കിനരികിലൊരാളിൻരൂപം
കുത്തിയിരിക്കുന്നു.
പാതിരവണ്ടിയിലേറാൻ ധൃതിയിൽ
പായും യാത്രക്കാർ.
ഇരവിൻ മൂകത ഭഞ്ജിച്ചെത്തും
എരുമക്കൂട്ടങ്ങൾ.
പുലരുംമുമ്പേ തെരുവിൽ കണ്ടതു
പലവിധമീദൃശ ദൃശ്യങ്ങൾ.

---

പാഞ്ഞു. സിംപ്സൻെറ കാർ കണ്ടെത്തിപ്പോഴും അവർ ഒരു നൂറുമീററർ സൂക്ഷിച്ചിരുന്നു. ഇതിനകം പൊലീസുകാർ ഒരുകാര്യം മനസ്സിലാക്കിയിരുന്നു; സിംപ്സൻെറ കാറിലെ സെലുലാർ ഫോണിലൂടെ തങ്ങളോടു സംസാരിച്ചത് അൽ കോളിങ്ങായിരുന്നുവെന്ന കാര്യം. സതേൺ കാലിഫോർണിയാ യൂണിവേഴ്സിററിയിൽ സിംപ്സനോടൊപ്പം ടീമിൽ കളിക്കുകയും ജീവിതത്തിലുടനീളം സിംപ്സൻെറ ഉററചങ്ങാതിയുമായി നിലകൊള്ളുകയും ചെയ്തിരുന്ന ആളാണ് അൽ കോളിങ്.

മണിക്കൂറിൽ എഴുപത്തിയഞ്ച് കിലോമീററർ വേഗതയിലാണ് സിംപ്സൻെറ കാറോടിയിരുന്നത്. ഇടയ്ക്ക് ഒരിക്കൽ കാർ നിറുത്തുകയും കോളിങ് ഇറങ്ങി പൊലീസിനോട് ചില വ്യവസ്ഥകൾ ഉന്നയിക്കുകയും ചെയ്തു. അപ്പോൾ ഒ.ജെ. സിംപ്സൻ ഒരു റിവോൾവർ തൻെറ നെററിക്കുനേരേ ചൂണ്ടി കാറിൽ അക്ഷോഭ്യനായി ഇരിക്കുകയായിരുന്നു. തൻെറ അമ്മയെക്കാണാൻ പൊലീസ് അനുവദിക്കുകയാണെങ്കിൽ താൻ കീഴടങ്ങാൻ തയ്യാറാണെന്ന് സിംപ്സൻ വിളിച്ചു പറയുന്നുണ്ടായിരുന്നു. അൽ കോളിങ്സുതന്നെയാണ് തൻെറ സ്നേഹിതൻെറ കീഴടങ്ങലിനു വഴിയൊരുക്കിയത്. പക്ഷേ, സിംപ്സനോടൊപ്പം അയാളും അറസ്ററുചെയ്യപ്പെട്ടു. കുററവാളിയെ, രക്ഷപ്പെടാൻ സഹായിച്ചുവെന്നതാണ് കോളിങ്സിൻെറ കുററം. രണ്ടരലക്ഷം ഡോളറിൻെറ ജാമ്യത്തിലാണ് അയാളെ വിട്ടത്. തൻെറ അറിവോ സമ്മതമോ കൂടാതെയാണ് അൽകോളിങ്സ് സിംപ്സനെ കാറിൽ കയററിക്കൊണ്ടുപോയതെന്ന സിംപ്സൻെറ വക്കീലിൻെറ പ്രസ്താവന കോളിങ്സിനു വിനയായിത്തീർന്നിരിക്കുകയാണ്.

ഒ.ജെ. സിംപ്സനെ ഒട്ടും നിനയ്ക്കാത്ത സുഹൃത്തിൽനിന്നുണ്ടായ ഒരു പിന്മാററം വല്ലാതെ തളർത്തുകയുണ്ടായി. സിംപ്സൻെറ സ്വന്തം അററോണിയായ ഹോവാർഡ് വിററ്സ്മാൻെറ പിന്മാററമാണത്. നിയമോപദേശകനിൽക്കവിഞ്ഞ ഉററചങ്ങാതികൂടിയായിരുന്നു വിററ്സ്മാൻ. പകരം ഗൗൺ അണിഞ്ഞുവന്ന റോബർട്ട് ഷാപ്പിറോ ഒരു റായാടിയാണ്. കൊലപാതകം നടക്കുന്ന സമയം സിംപ്സൻ സ്വന്തം ബംഗ്ളാവിലുണ്ടായിരുന്നുവെന്നും എയർപോർട്ടിലേക്കു പോകാനുള്ള വാഹനത്തിനായി കാത്തുനില്ക്കുകയായിരുന്നുവെന്നുമാണ് പുതിയ വക്കീൽ പറയുന്നത്. തൻെറ ഉററസുഹൃത്തിനെ രക്ഷിക്കാൻ കഴിയില്ലെന്ന തോന്നൽതന്നെയാണ് അമേരിക്കയിലുടനീളം ആദരിക്കപ്പെടുന്ന നിയമജ്ഞനായ ഹോവാർഡ് വിററ്സ്മാനെ കേസിൽനിന്നു പിന്മാറാൻ പ്രേരിപ്പിച്ചത്.

ലോസ് ഏഞ്ചലസ് കൗണ്ടി ജയിലിനുള്ളിലാണ് ഒ.ജെ. സിംപ്സൻ എന്ന ഫുട്ബോൾ ലെജൻഡ് ഇപ്പോൾ കഴിയുന്നത്. തടവറയ്ക്കുള്ളിൽ കളിക്കാൻ ബോളും കളിക്കാരുമില്ലാത്തതുകൊണ്ട് തൻെറ ഓർമ്മകളെ പുണർന്ന് നിമിഷങ്ങളൊടുക്കുകയാണ് സിംപ്സൻ. വൈദ്യുത കസേരയുടെ ദൃശ്യം അടുത്തുകൊണ്ടിരിക്കുമ്പോഴും ഒ.ജെ. സിംപ്സൻ എന്ന ലെജൻഡ് ഉലയുന്നില്ല.

21-ാം പേജിൽനിന്നും തുടർച്ച

പരത്തുന്ന കേരള രാഷ്ട്രീയാന്തരീക്ഷത്തിൽ അക്രമരാഷ്ട്രീയത്തിനു കടിഞ്ഞാണിടേണ്ടത് ഇന്നിൻെറ ആവശ്യമാണ്. അതിനു മുന്നോട്ടിറങ്ങേണ്ടതും രാഷ്ട്രീയക്കാർതന്നെ. ക്രമസമാധാനനില വഷളായി എന്നാക്കിത്തീർക്കാനായി ഏതു കുത്സിതമാർഗ്ഗങ്ങളേയും ആശ്ളേഷിക്കുകയെന്നത് ആപത്താണ്. അക്രമാസക്തി ജന്മസിദ്ധമായ മനുഷ്യരിൽ ഉണ്ടെന്നറിയാവുന്ന രാഷ്ട്രീയക്കാർ സാധാരണക്കാരൻെറ അധമവികാരത്തിനും നശീകരണപ്രവണതയ്ക്കും വളംവച്ചുകൊടുക്കുന്ന രീതി സ്വീകരിക്കാൻ തുടങ്ങിയിട്ടു നാളേറെയായി.

സംസ്ഥാനത്തിൻെറ വിവിധ ഭാഗങ്ങളിൽ നടക്കുന്ന ബോംബേറും ആസിഡ് പ്രയോഗവും കണ്ടിട്ടും കണ്ടില്ലെന്നു നടിക്കുന്നവരാണ് ഇവിടത്തെ ബുദ്ധിജീവികൾ. ഗർഭിണിയായ എരുമയെവരെ കൊല്ലുന്നത് ശിക്ഷാർഹമാണെന്നു പറയുന്ന നിയമങ്ങളുള്ള ഈ നാട്ടിൽ രാഷ്ട്രീയത്തിൻെറ പേരിൽ നടക്കുന്ന കാടത്തത്തെ നേരിടാൻ എന്തുകൊണ്ട് പുത്തൻ നിയമങ്ങൾ ഉണ്ടാക്കുന്നില്ല? 1860-ൽ, കഠാര രാഷ്ട്രീയം എന്താണെന്നുപോലും അറിവില്ലാത്തവർ എഴുതിവച്ച പഴകിയ ശിക്ഷാനിയമങ്ങളും 1872-ൽ തയ്യാറാക്കിയ തെളിവു നിയമങ്ങളും മാത്രം വച്ചുകൊണ്ട് ഇന്നു കാണുന്ന രാഷ്ട്രീയക്കുററങ്ങളെ വിലയിരുത്തുന്നതും വിചാരണചെയ്യുന്നതും ഒരുതരം തമാശയായിട്ടേ കാണാനൊക്കൂ.

അല്പം രാഷ്ട്രീയം ഇല്ലാത്തവരായി ആരുമില്ല. കാരണം, അത്തരത്തിലുള്ള ഒരു ജനാധിപത്യ വ്യവസ്ഥിതിയിലാണ് നാം കഴിയുന്നത്. എന്നാൽ മൂല്യബോധമില്ലാത്ത രാഷ്ട്രീയ ചിന്താഗതിയും ചെയ്തികളും നമ്മെ നാശത്തിലേക്കേ നയിക്കൂ. ഭീഷണിയുടെ സ്വരത്തിൽ സംസാരിക്കുന്ന—പേടിപ്പിക്കുന്ന ശബ്ദത്തിൽ അലറുന്ന ''കൊച്ചുകൊച്ചു രാഷ്ട്രീയ നേതാക്കളെ'' ഭയമാണിവിടെ എല്ലാവർക്കും. അവർക്കെതിരേ ജനങ്ങളുടെ ചിന്താശക്തി വളർത്താൻ മത-ധർമ്മസ്ഥാപനങ്ങൾക്കും, സന്നദ്ധ സംഘടനകൾക്കും, സാഹിത്യകാരന്മാർക്കും കഴിയുമെന്നതിൽ തർക്കമില്ല. ഈയിടെ മലയാളത്തിൽ പ്രദർശിപ്പിക്കുന്ന പല സിനിമകളും രാഷ്ട്രീയക്കാരുടെ ചൂഷണവും അവരുടെ അക്രമ-അധമ വികാര ചെയ്തികളും പൊതുജനശ്രദ്ധയിൽ കൊണ്ടുവരാൻ ഉതകുംവിധമുള്ളവയാണ്. അതുകണ്ടാസ്വദിക്കുന്ന സാധാരണക്കാർ ഇന്ന് പണ്ടത്തെ സിനിമാപ്രേക്ഷകരേക്കാളും ഇക്കാര്യങ്ങളിൽ ബോധവാന്മാരാണെന്നത് ആശ്വാസകരം തന്നെ. എന്നാൽ സമൂഹത്തിൻെറ സിംഹഭാഗമുള്ള സാധാരണക്കാരല്ലല്ലോ അക്രമരാഷ്ട്രീയം അഴിച്ചുവിടുന്നത് എന്നതുകൊണ്ട് മാധ്യമങ്ങളിലൂടെ പഠിപ്പിക്കുന്ന പലതും യഥാർത്ഥ ജീവിതത്തിൽ വന്നുഭവിക്കാൻ കാലതാമസമെടുക്കുന്നു. എല്ലാം ലാഭേച്ഛവച്ചു ചെയ്യുന്ന പ്രവൃത്തിയായതിനാൽ ഇന്നുള്ള പല സിനിമകളിലും വീഡിയോ ചിത്രങ്ങളിലും അടിയും സ്ററണ്ടും അക്രമവും ധാരാളമായി കാണിക്കുന്നു. ഫലമോ? രാഷ്ട്രീയക്കാരെ കളിപ്പിക്കുന്ന ചിത്രങ്ങളായേ ജനങ്ങൾ അവയെ കണക്കാക്കുന്നുള്ളൂ. അതോടൊപ്പം പല സിനിമകളും അക്രമവും ബോംബേറും ജനങ്ങളെ പഠിപ്പിക്കുന്നു. ഫലമോ? പലരും അക്രമരാഷ്ട്രീയത്തിനെതിരെയൊന്നും ചിന്തിക്കുന്നില്ല; മറിച്ച്, അക്രമപ്രവണതയിലേക്ക് വഴുതിവീഴുന്നു. രാഷ്ട്രീയക്കാരുടെ പ്രവൃത്തികൾ ''മനോരഞ്ജൻ'' പരിപാടിയായി കണ്ടാസ്വദിക്കുന്നു. ഇതും കഠാര രാഷ്ട്രീയം വളരാനൊരു കാരണമാണ്.

മലയാളത്തിൽ ഇന്നു പുറത്തിറങ്ങുന്ന ആനുകാലിക പ്രസിദ്ധീകരണങ്ങളിലെല്ലാം കഠാര രാഷ്ട്രീയത്തെപ്പററിയുള്ള വാർത്തകൾ ധാരാളമായി വരുന്നുണ്ടെങ്കിലും അവയോട് പൊതുജനങ്ങൾ എടുക്കേണ്ട ക്രിയാത്മകമായ മാർഗ്ഗങ്ങളെപ്പററിയൊന്നും എഴുതാറില്ല. ഫലമോ? അക്രമരാഷ്ട്രീയം കളിക്കുന്നവരെ പുകഴ്ത്താനും അവരുടെ ആരാധകരാക്കുവാനുമുള്ള ഒരു താത്പര്യം കുട്ടികളിൽവരെ ഉണ്ടാവുന്നു. കല്ലെറിഞ്ഞാലും വേണ്ടില്ല, കത്തിക്കുത്തേററാലും വേണ്ടില്ല, തൻെറകൂടെ പേരു പത്രത്തിൽ അച്ചടിച്ചു വരണമെന്ന താത്പര്യത്തോടെയാണ് ചിലർ ഇവിടെ കാര്യങ്ങൾ നീക്കുന്നത്. കഠാര രാഷ്ട്രീയത്തിൻെറ തിക്തഫലങ്ങളെപ്പററിക്കൂടി ജനങ്ങളിൽ ബോധവല്ക്കരണം നടത്തുന്ന രീതികളിൽ പത്രധർമ്മം ഉയരേണ്ടിയിരിക്കുന്നു.







എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ഞാൻ കുറെക്കാലം ചിററൂർ ക്കോളേജിൽ ജോലി നോക്കിയിരുന്നു. അന്നു ചിററൂരിനടുത്തുള്ള തത്തമംഗലത്ത് ഒരു ഡോക്ടർ മാത്രം. ഏതു രോഗത്തിനും അദ്ദേഹം നോവൽജിൻ കൊടുത്തായിരുന്നു ചികിത്സ നടത്തിയത്. 'ഡോക്ടർ എനിക്കു ചിക്കൻപോക്സിൻെറ ആരംഭം' എന്നു രോഗി. 'കാലത്തും ഉച്ചയ്ക്കും രാത്രിയും ഓരോ നോവൽജിൻ കഴിക്കൂ' എന്നു ഡോക്ടർ. 'ഡോക്ടർ എൻെറ കാലു മുറിഞ്ഞു. റ്റെറ്റനസ് വരുമോയെന്നു പേടി' എന്നു രോഗി. 'ആദ്യമായി കാലത്തു രണ്ടു നോവൽജിൻ, ഉച്ചയ്ക്ക് ഒന്ന്, രാത്രി ഒന്ന്' എന്നു ഡോക്ടറുടെ നിർദ്ദേശം. വയററിളക്കത്തിനും മലബന്ധത്തിനും നോവൽജിൻ എന്ന് എഴുതിക്കൊടുക്കുന്ന ഭിഷഗ്വരനായിരുന്നു അദ്ദേഹം. അതുകൊണ്ട് തൊണ്ടയ്ക്കു വേദന വന്നപ്പോൾ ഞാൻ ആ നോവൽജിൻ ഡോക്ടറെ മനസ്സില്ലാമനസ്സോടെയാണ് കാണാൻപോയത്. രോഗവിവരം പറഞ്ഞു തീരുന്നതിനുമുൻപ് 'കാലത്ത് ഒരു നോവൽജിൻ ഉച്ചയ്ക്ക് ഒന്ന്, രാത്രി ഒന്ന്. ഇങ്ങനെ അഞ്ചു ദിവസം. അതുകഴിഞ്ഞു വരൂ.' എന്നു ഡോക്ടർ പറഞ്ഞു. ഇരുപത്തഞ്ചുരൂപ അടങ്ങിയ കവർ ഞാൻ അദ്ദേഹത്തിൻെറ മേശമേൽ വച്ചിട്ടു പുറത്തേക്കിറങ്ങി ഡോക്ടറുടെ തുണ്ട് കാററിൽ പ്പറത്തി. റോഡിൽ തെല്ലു ദുഃഖത്തോടെ നിന്ന ഞാൻ തത്തമംഗലത്തു താമസിച്ചിരുന്ന കെമിസ്ട്രി ലക്ചറർ ശങ്കരവാര്യരെ കണ്ടു. അദ്ദേഹം എന്നെ ഉപദേശിച്ചു. 'ഒന്നും വേണ്ട. ചെറുചൂടുവെള്ളത്തിൽ രണ്ടുമൂന്ന് ഉപ്പുകട്ടയിട്ട് ആ വെള്ളം തൊണ്ടയിൽ അല്പനേരം നിറുത്തി കറക്കിയിട്ടു തുപ്പിക്കളയൂ. ദിവസം മൂന്നുനേരം ഇങ്ങനെ ചെയ്താൽ വേദന കുറയും. ഞാനതു ചെയ്തു. തൊണ്ടവീക്കം ഇല്ലാതായി.

അടുത്തദിവസം കോളേജിൽ അത്യന്താധുനികനോ ആധുനികോത്തരനോ ആയ ശ്രീ.തോമസ് മാത്യുവിൻെറ ഉത്സാഹത്തിൽ ഒരു സെമിനാർ നടന്നു. ഏറിയകൂറും വള്ളത്തോൾ നിന്ദനവും സാർത്ര് സ്തുതിയുമായിരുന്നു പ്രഭാഷണങ്ങളിലാകെ. ഒരു മോഡേൺ കവി കാവ്യം ചൊല്ലി. ആ ചൊല്ലൽ എൻെറ രോഗചികിത്സ പോലെയായിരുന്നു. അദ്ദേഹം (കവി) വാക്കുകളുടെ മന്ദോഷ്ണമായ ജലത്തിൽ ദുർഗ്രഹതയുടെ ലവണസിതോപലങ്ങളിട്ട് അലിയിച്ചതിനു ശേഷം ശ്വാസകോശത്തിൽ നിന്ന് ഉദ്ഗമിപ്പിച്ച കാവ്യരചനാകൗതുകമെന്ന വായുവിനാൽ തൊണ്ടയിൽ നേരത്തേ നിറുത്തിയ ജലത്തെ പലവട്ടം കറക്കി. ചില ഘോരശബ്ദങ്ങൾ കുറെനേരം കേൾപ്പിച്ചതിനുശേഷം മുൻപിലിരുന്നവരുടെ മുഖത്തേക്ക് ഒററ നിഷ്ഠീവനം. ചിലർ കൈലേസെടുത്തു മുഖം തുടച്ചു. ഞാൻ തുടച്ചില്ല കൈലേസുണ്ടായിരുന്നിട്ടും. ചില പുരുഷന്മാരും സ്ത്രീകളും നമ്മുടെ മുഖത്തോടു സ്വന്തം മുഖങ്ങൾ ചേർത്തുവച്ച് സംസാരിക്കുമ്പോൾ തുപ്പൽ തെറിക്കാറുണ്ടല്ലോ. മര്യാദയുടെ പേരിൽ നമ്മൾ അത് ഉടനെ തുടയ്ക്കില്ല. വീട്ടിൽച്ചെന്നിട്ടേ ഡെറ്റോൾ ലോഷൻ കൊണ്ട് മുഖം കഴുകൂ.

ഇന്നും എന്തൊരുത്സാഹത്തോടെയാണ് തോമസ് മാത്യുവിൻെറ ആരാധ്യപുരുഷന്മാർ ലവണജല പ്രയോഗവും നിഷ്ഠീവന പ്രക്രിയയും നടത്തുന്നത്! അങ്ങനെയുള്ള ഈ കാലയളവിൽ യഥാർത്ഥമായ കവിതയുടെ കളകണ്ഠ കണ്ഠ മുരളീരവം ഉയരുന്നതും അതു കേൾക്കാൻ ഇടവരുന്നതും എത്ര ആഹ്ളാദപ്രദമാണ്! അതത്രേ കവയിത്രിയായ ശ്രീമതി പ്രമീളാദേവിയുടെ 'നിഷാദം' എന്ന കാവ്യത്തിൽനിന്നു ഞാനു കേൾക്കുന്നത്. ക്രൗഞ്ചപ്പക്ഷികളിലൊന്നിനെ അമ്പെയ്തു വീഴ്ത്തിയ നിഷാദനെ മഹർഷി ശപിച്ചതിന് ഒരു വിപരീതത വരുത്തി അദ്ദേഹത്തോട്

'നാഥ, സൗമ്യനാമങ്ങു പൊറുക്കുക,
വേറെയെന്തീ നിഷാദന്നു കൈത്തൊഴിൽ?'

എന്നു പ്രമീളാദേവി ചോദിക്കുന്നതിനോട് ഞാൻ യോജിക്കുന്നില്ലെങ്കിലും കവിതാഹൃദയത്തിൻെറ സ്പന്ദം ഈ രചനയിലുള്ളതുകൊണ്ടു കാവ്യമെന്ന നിലയിൽ ഇതിനെ അംഗീകരിക്കാൻ എനിക്കു കഴിയും.

''വീണ്ടുമെൻെറ ശരം മുരളുന്നു, വെൺ-
താരുലഞ്ഞ മരക്കൊമ്പിലെക്കിളി
താഴെവീണു പിടയുന്നു, തന്നിണ
താപമാർന്നുഴറുന്നു, പതിവുപോൽ
മാമുനേ ഭവാനെത്തുന്നു, കൺകളിൽ
'മാനിഷാദ' ജ്വലിക്കുന്നു പിന്നെയും.''

എന്ന കാവ്യ സമാരംഭം ഹ്രസ്വപ്രസ്താവ

അധഃപതനോന്മുഖമായ
സമുദായത്തെ
ഉദ്ധരിക്കാൻവേണ്ടി
ശ്രമിക്കുകയും
സന്ന്യാസിയുടെ
നിസംഗതയോടെ
വർത്തിക്കുകയും ചെയ്ത
ആളാണല്ലോ ബാലറാം.
അദ്ദേഹത്തിൻെറ
സ്മരണയ്ക്കു മുമ്പിൽ
തലകുനിച്ചു
നില്ക്കുകയാണ് ഞാൻ.

ങ്ങളിലൂടെ പ്രതിപാദ്യ വിഷയമുൾക്കൊള്ളുന്ന ഉത്കട വികാരത്തെ പ്രഗല്ഭമായി അഭിവ്യഞ്ജിപ്പിക്കുന്നു.

"നാവികൻ കാററിനെക്കുറിച്ചു പറയുന്നു, നിലം ഉഴുതുമറിക്കുന്നവൻ കാളകളെക്കുറിച്ചു പറയുന്നു, ഭടൻ മുറിവുകളെക്കുറിച്ചു പറയുന്നു, ആട്ടിടയൻ ആടുകളെക്കുറിച്ചു പറയുന്നു." എന്നു കവി പ്രൊപേർഷ്യസ്. പ്രമീളാദേവി കവിയെന്ന നിലയിൽ ജീവിതത്തെക്കുറിച്ചു പറയുന്നു.

## ചോദ്യം, ഉത്തരം

"ഞാൻ പ്രസംഗിക്കാൻ ശീലിക്കുകയാണ്. ചില നിർദ്ദേശങ്ങൾ തരൂ."

"പ്രഭാഷണ കലയെക്കുറിച്ച് ശ്രീ.എൻ.കൃഷ്ണൻനായർ ഐ.പി.എസ് പുസ്തകമെഴുതിയിട്ടുണ്ട്. അതു വായിക്കൂ. പിന്നെ എന്റെ ചില നിർദ്ദേശങ്ങൾ. അതിരുകടന്ന ആവേശം കാണിക്കരുത്. വേണ്ടാത്ത വിശേഷണങ്ങൾ ചങ്ങലപോലെ കോർത്തിണക്കി വാക്യങ്ങൾ പറയരുത്. മെല്ലെ തുടങ്ങണം. പരകോടിയിലേക്കു ക്രമാനുഗതമായി ഉയരുമ്പോൾ ശബ്ദത്തിനു വ്യത്യാസം വരുത്താം. ഇനിയും കേൾക്കണമെന്ന് ശ്രോതാക്കൾക്കു തോന്നുന്ന സന്ദർഭത്തിൽ പെട്ടെന്നു നിറുത്തണം. തുടക്കത്തിൽ ഞാൻ പ്രഭാഷകനല്ല, എനിക്ക് ഈ വിഷയത്തെക്കുറിച്ച് ഒന്നുമറിഞ്ഞുകൂടാ എന്നൊരിക്കലും പറയരുത്. പറഞ്ഞാൽ നിങ്ങൾ പിന്നീട് എന്തു പറഞ്ഞാലും സദസ്സു ശ്രദ്ധിക്കില്ല."

"നിങ്ങൾ മോഷ്ടിച്ചിട്ടുണ്ടോ?"

"ഞാൻ പ്രയാസപ്പെട്ട് എഴുതി ഉണ്ടാക്കുന്ന പണംകൊടുത്ത് ഒരാവശ്യവുമില്ലാത്ത പുസ്തകങ്ങൾ വാങ്ങിക്കുന്നു. അത് ഒരുതരത്തിൽ മോഷണമായതുകൊണ്ട് ഞാൻ കള്ളൻ തന്നെ."

"പടിഞ്ഞാറൻ ദേശത്ത് സ്ത്രീയുടെ മുഖത്തു നോക്കി 'നീ സുന്ദരിയാണെ'ന്നു പറയാം. അതുകേട്ടാൽ അവൾക്കു സന്തോഷം. കേരളത്തിൽ അതു പറഞ്ഞാൽ?"

"പറഞ്ഞിട്ട് ഉഷ ഒളിമ്പിക്സിൽ ഓടുന്ന മട്ടിൽ ഓടിക്കൊള്ളണം. അല്ലെങ്കിൽ അവളുടെ ബന്ധുക്കൾ നിങ്ങളെ 'എടുത്തിട്ട്' ചവിട്ടിക്കളയും. ഇതു സത്യമായതുകൊണ്ട് ഇവിടെ പുരുഷന്മാർ മററു മാർഗ്ഗങ്ങൾ ഉപയോഗിക്കുന്നു. അവയിൽ ഒന്ന് 'സാരി മനോഹരമായിരിക്കുന്നു' എന്നുപറയുക.
രണ്ട്: 'ഇന്നാള് ഞാൻ കണ്ടതിനെക്കാൾ ഇപ്പോൾ കമലമ്മ വണ്ണംവച്ചിരിക്കുന്നു' എന്നു പറയുക. നിങ്ങളുദ്ദേശിക്കുന്നത് സ്ത്രീ അറിയും. ബന്ധുക്കൾക്ക് അടിക്കാനുമൊക്കുകയില്ല."

"വളരെ വേഗത്തിൽ പോകുന്ന തീവണ്ടിക്കും കാറിനും വിമാനത്തിനും ആരെയാണ് പേടി?"

"തീവണ്ടിക്കു ഹം ആരുമൺ പാലങ്ങളെപ്പോലെയുള്ള പാലങ്ങളെ പേടി. കാറിനു തീവണ്ടിപ്പാളം മുറിച്ചുകടക്കേണ്ടിവരുമ്പോൾ പേടി. അതു സ്വയം നിന്നു രണ്ടുവശത്തും നോക്കും. വിമാനത്തിനു വലിയ പക്ഷിയെ പേടി. തീവണ്ടിയെയും കാറിനെയും പേടിക്കാത്തവർ ചെറുപ്പക്കാരികൾ മാത്രം. തീവണ്ടി പാഞ്ഞു വരുന്നുവെന്നു കണ്ടാലും അവർ പാളം ക്രോസ് ചെയ്യും. കാറ് എത്ര വേഗത്തിൽ വന്നാലും അവർ കുറുകെ നടക്കും. ചത്തില്ലെന്നു മനസ്സിലാക്കിയാൽ ഒരു വിഡ്ഢിച്ചിരി ചിരിക്കും."

"ഒരു നിശ്ചയമില്ലയൊന്നിനും അല്ലേ?"

"ജോലിത്തിരക്കുള്ള സമയംനോക്കി ബോറടിക്കാൻ ചിലർ വീട്ടിലെത്തും. ഉച്ചയ്ക്ക് ഉറങ്ങുമ്പോൾ ഡോർബെല്ലടിച്ചു നമ്മളെ ഉണർത്തി കുറഞ്ഞതു രണ്ടുമണിക്കൂർ നേരം അതുമിതും പറയും. ഇക്കൂട്ടരെ കുമാരനാശാന് അറിഞ്ഞുകൂടായിരുന്നു. എങ്കിലും അദ്ദേഹം അങ്ങനെ എഴുതി."

"അമേരിക്കയും ഇന്ത്യയും തമ്മിലുള്ള ബന്ധം എങ്ങനെ?"

"ഇന്ത്യ ഭർത്താവ്. അമേരിക്ക ഭാര്യ. ഭർത്താവ് പേടിച്ചു വല്ലതും പറയുമ്പോൾ ഭാര്യ അതുവേണ്ട എന്നുപറയുന്നു. ഭാര്യയെ എതിർക്കാൻ ധൈര്യമില്ലാത്ത ഭർത്താവ് 'ഞാൻ പറഞ്ഞതും അവൾ പറയുന്നതു പോലെതന്നെ' എന്നു മാലോകർ കേൾക്കെ പറയുന്നു. ഭർത്താവിന് എപ്പോഴും പരാജയം. ഭാര്യയ്ക്ക് എപ്പോഴും ജയം."



സ്റ്റൈൻബക്ക്

നല്ല കാവ്യങ്ങൾ ലളിതങ്ങളായിരിക്കും; അസങ്കീർണ്ണങ്ങളായിരിക്കും. ചിന്തയുടെ കൊടുങ്കാടും വികാരത്തിന്റെ നയാഗ്ര വെള്ളച്ചാട്ടവും അതിനുവേണ്ട.

## എൻ.ഇ. ബാലറാം

ശ്രീ.എൻ.ഇ.ബാലറാം അന്തരിച്ചപ്പോൾ കേരളത്തിലെ എല്ലാപ്പത്രങ്ങളും ഭാരതത്തിലെ പല ഇംഗ്ളീഷ് പത്രങ്ങളും അദ്ദേഹം സർവഥാ അർഹിക്കുന്ന മട്ടിൽ ലേഖനങ്ങൾ എഴുതി. എന്നാൽ ഒരു ദിനപത്രം മാത്രം–മലയാളമനോരമ മാത്രം–അദ്ദേഹത്തെ 'പുണ്യാത്മൻ' എന്നു സംബോധന ചെയ്തു. ആ സംബുദ്ധി അല്ലെങ്കിൽ വിശേഷണം പ്രത്യക്ഷരം ശരിയാണ്. അന്തരിച്ച മഹാവ്യക്തി പുണ്യാത്മാവ് തന്നെയായിരുന്നു. ഭൗതിക നേട്ടങ്ങളെ പരിഗണിക്കാതെ പരാർത്ഥമായി ജീവിക്കുക, തനിക്കു പരമ സത്യമായി തോന്നുന്നതിനെ സാക്ഷാത്കരിക്കുക, ശത്രുക്കളെപ്പോലും മിത്രങ്ങളായി കരുതുക, തന്റെ മുൻപിൽ എത്തുന്ന ഏതൊരാളിനും അസ്വസ്ഥത ജനിപ്പിക്കാതിരിക്കുക, താൻ സാക്ഷാത്കരിച്ച സത്യത്തെ ലളിതമായി അന്യർക്കു പറഞ്ഞുകൊടുക്കുക, കഴിയുന്നിടത്തോളം മററുള്ളവർക്ക് ഉപകാരങ്ങൾ ചെയ്യുക ഇവയൊക്കെയാണ് പുണ്യാത്മാവിന്റെ ലക്ഷണങ്ങൾ. ബാലറാം ഈ രീതിയിൽ പുണ്യാത്മാവായിരുന്നു. ഒരു നിമിഷം അദ്ദേഹത്തോടൊന്നു സംസാരിച്ചാലറിയാം ആ ഹൃദയത്തിന്റെയും മനസ്സിന്റെയും പരിപാവനത. അങ്ങനെയുള്ള ഒരു മഹാന്റെ ചരമം ആരെയാണ് സ്പർശിക്കാത്തത്? ആരെയാണ് വിഷാദിപ്പിക്കാത്തത്. ബാലറാമിന്റെ നിശ്ചേതനമായ ശരീരം കണ്ട്, മരിച്ചിട്ടും ആധ്യാത്മിക ശോഭ നശിക്കാത്ത മുഖംകണ്ട് കണ്ണീർ വാർത്ത് പലരും നില്ക്കുന്നതു ഞാൻ കണ്ടു. ഇതെഴുതുന്ന ആളിനും കണ്ണീരടക്കാൻ കഴിഞ്ഞില്ല. ശ്രീ.പി.എസ്. ശ്രീനിവാസന്റെ സാന്ത്വനവാക്യങ്ങളാണ് എന്നെ ലേശം സമാധാനിപ്പിച്ചത്. ബാലറാം ബഹുഭാഷാ പണ്ഡിതനായിരുന്നു, വിശ്വസാഹിത്യത്തിലെ ഉത്കൃഷ്ടങ്ങളായ എല്ലാക്കൃതികളും പാരായണം ചെയ്ത സഹൃദയനായിരുന്നു. ഒരിക്കൽ ഞാൻ അദ്ദേഹത്തെ കണ്ടപ്പോൾ 'സാറാമാഗോയുടെ "Gospel of Christ" വായിച്ചിട്ടുണ്ടോ? ഇല്ലെങ്കിൽ വായിക്കണം" എന്ന് എന്നോടു പറഞ്ഞു. ഞാൻ പുസ്തകം തേടിപ്പിടിച്ചു വായിച്ചപ്പോൾ അതൊരു മാസ്ററർപീസാണെന്നു കണ്ടു. ലോകമെമ്പാടും സഞ്ചരിച്ച് മഹാന്മാരായ സാഹിത്യകാരന്മാരെയും രാഷ്ട്രതന്ത്രജ്ഞന്മാരെയും കണ്ടു സംസാരിച്ച ബാലറാമിന്റെ മുൻപിൽ ചെന്നാൽ അദ്ദേഹം കൊച്ചുകുട്ടിയെപ്പോലെ പെരുമാറും. മഹാന്മാരോടുള്ള സമ്പർക്കംകൊണ്ട് ഔദ്ധത്യം അല്പന്മാർക്കേ വരൂ. വിശാലഹൃദയനായ ബാലറാം സർവാദരണീയമായ വിനയസമ്പന്നതയോടെ നമ്മുടെ മുൻപിൽ നില്ക്കുമായിരുന്നു. സാഹിത്യ നിരൂപണത്തിൽ ഒരു പക്ഷപാതവും കാണിക്കാതെ ക്ളാസിക്കൽ സാഹിത്യംതൊട്ട് നവീനതമ സാഹിത്യം വരെയുള്ള കൃതികളെ അദ്ദേഹം വിലയിരുത്തി. വായനയുടെ വൈപുല്യം കൊണ്ട് സംസ്കാരത്തിന്റെ ഉത്കൃഷ്ടത കൊണ്ട്, സ്വഭാവത്തിന്റെ മേന്മകൊണ്ട് ഏതൊരാളിന്റെയും ബഹുമാനം നേടിയ ബാലറാമിനെക്കുറിച്ച് ശ്രീ.എൻ.ഇ.സുധീറും ശ്രീ.സതീഷ് ബാബു പയ്യന്നൂരും കലാകൗമുദിയിൽ എഴുതിയ "ആദർശത്തിന്റെ സൗരഭ്യം" എന്ന ലേഖനം സത്യത്തിന്റെ സൗരഭ്യം പ്രസരിപ്പിക്കുന്നു. ശ്രീ.എസ്. ജയചന്ദ്രൻനായർ അദ്ദേഹത്തെ വിപ്ളവകാരിയായ സന്ന്യാസിയായി വിശേഷിപ്പിക്കുന്നു. അതും സത്യം. അധഃപതനോന്മുഖമായ സമുദായത്തെ ഉദ്ധരിക്കാൻ വേണ്ടി ശ്രമിക്കുകയും സന്ന്യാസിയുടെ നിസ്സംഗതയോടെ വർത്തിക്കുകയും ചെയ്ത ആളായിരുന്നല്ലോ ബാലറാം. അദ്ദേഹത്തിന്റെ സ്മരണയ്ക്കു മുൻപിൽ തലകുനിച്ചു നില്ക്കുകയാണ് ഞാൻ.



എൻ.ഇ. ബാലറാം

## നിരീക്ഷണങ്ങൾ

ഇടപ്പള്ളി രാഘവൻപിള്ള നല്ല കവിയായിരുന്നു. പക്ഷേ അദ്ദേഹത്തിന്റെ പല കാവ്യങ്ങളും പരകീയങ്ങളാണ്. ചില ഉദാഹരണങ്ങൾ മാത്രം.

1. മാറത്തു തത്തുന്ന കുചങ്ങളൊട്ടു
കാണാത്തമട്ടൊന്നു മറയ്ക്കുവാനായ്
കീറത്തുണിത്തുണ്ടതുപോലുമന്ന
ക്കാറൊത്ത കായത്തിലിണങ്ങിയില്ല
ഈറൻ പഴന്തുണി തദംഗലതയ്ക്കിണങ്ങും
മാറർദ്ധ സംവരണമാം മുളവേലിയായി
മാറത്തുതത്തുമിരുപന്തുകൾ തോളിലിട്ട
കീറത്തുവർത്തു തുകിലിങ്കലൊതുങ്ങിയില്ല
(വള്ളത്തോൾ)

2. തങ്കരങ്ങളാൽ നിന്നിൽ തങ്കനീരാളം
ചാർത്തും
പങ്കജരമണൻപോയ് സിന്ധുവിൽ
പ്പതിക്കുമ്പോൾ
(ഇടപ്പള്ളി)

അന്തിമയാകും സന്ധ്യ ഭാസ്കര കരംകൊണ്ടു
നിന്തിരുമെയ്യിൽപ്പുത്തൻ സിന്ദൂര-
മണിയിക്കേ
(വള്ളത്തോൾ)

3. അന്യനു ലഭിക്കയില്ലീദൃശഭാഗ്യം;
പാർത്താൽ
ധന്യ നീ, നിന്നോടെനിക്കുണ്ടു
തെല്ലഭ്യസൂയ
(ഇടപ്പള്ളി)

അന്യനു ലഭിക്കയില്ലീ ദൃശം ദിവ്യസ്നേഹ
ജന്യമുന്മാദം സത്യം ഞാനിതിലസൂയാലു
(ജി. ശങ്കരക്കുറുപ്പ്)

ഇടപ്പള്ളിയുടെ 'നില്ക്കുക' എന്ന കാവ്യം സ്പെൻസറിന്റെ ഒരു കാവ്യഖണ്ഡത്തിൽ നിന്നു സ്വീകരിക്കപ്പെട്ടതാണ്. സ്പെൻസറിന്റെ കാവ്യസമാഹാര ഗ്രന്ഥം കൈയിലില്ലാത്തതുകൊണ്ട് ആ ഭാഗം എടുത്തെഴുതാൻ വയ്യ. ഇടപ്പള്ളിയുടെ 'നിർമ്മല' എന്ന കാവ്യം Bryant എന്ന കവിയുടെ ഒരു കാവ്യത്തിന്റെ അനുകരണമാണ്. "കാന്താളകേ നിന്നെ മന്ദം നടക്കാൻ" എന്നുതുടങ്ങുന്ന ചങ്ങമ്പുഴയുടെ കാവ്യവും ഈ പടിഞ്ഞാറൻ കാവ്യത്തിന്റെ ദുർബ്ബലാനുകരണമത്രേ. ഇതൊക്കെയാണെങ്കിലും ഇടപ്പള്ളിക്കവിത തന്നലക്കരങ്ങളാൽ താളം പിടിച്ചുകൊണ്ടും വെണ്ണുരപ്പുപ്പുഞ്ചിരി പൊഴിച്ചുകൊണ്ടും ('ആദ്യ സാഹിത്യം' എന്ന പേരിൽ ഇടപ്പള്ളി എഴുതിയ കാവ്യത്തിൽ നിന്ന്) വള്ളത്തോൾക്കവിതപോലെ പ്രവഹിക്കുന്നു.

"ആഴി വീചികളനുവേലം വെൺനുരകളാൽ
ത്തോഴികൾപോലെ തവചാരുതൃപ്പദങ്ങളിൽ
തൂവെള്ളിച്ചിലമ്പുകളിടുവിക്കുന്നൂ; തൃപ്തി
കൈവരാഞ്ഞഴിക്കുന്നൂ! പിന്നെയും തുടരുന്നൂ!
(വള്ളത്തോൾ-മാതൃവന്ദനം) എന്ന വള്ളത്തോൾക്കവിത ഇടപ്പള്ളിക്കവിതപോലെ പ്രവഹിക്കുന്നു.

2. നല്ല കാവ്യങ്ങൾ ലളിതങ്ങളായിരിക്കും; അസങ്കീർണ്ണങ്ങളായിരിക്കും. ചിന്തയുടെ കൊടുങ്കാടും വികാരത്തിന്റെ നയാഗ്ര വെള്ളച്ചാട്ടവും അതിനു വേണ്ട.

അഴകിന്റെ തൂവെള്ളിക്കിണ്ണമെല്ലാ

"പ്രഭാഷണകലയെക്കുറിച്ച് ശ്രീ. എൻ. കൃഷ്ണൻനായർ ഐ.പി.എസ്. പുസ്തകമെഴുതിയിട്ടുണ്ട്. അതു വായിക്കൂ. പിന്നെ എന്റെ ചില നിർദ്ദേശങ്ങൾ. അതിരുകടന്ന ആവേശം കാണിക്കരുത്. വേണ്ടാത്ത വിശേഷണങ്ങൾ ചങ്ങലപോലെ കോർത്തിണക്കി വാക്യങ്ങൾ പറയരുത്..."

മഴലൂനിറഞ്ഞവയായിരുന്നു!
സ്ഫടികാഭമാകുമരുവികൾ ത-
ന്നടിയെല്ലാം പങ്കിലമായിരുന്നു
എന്നും
Fair daffodils, we weep to see
You haste away so soon;
And yet the early-rising sun
Haths not attained his noon
Stay, stay,
Until the hasting day
Has run
But to the even song;
And having prayed together, we
Will go with you along

എന്നും കവികളെഴുതുമ്പോൾ അവയിൽ ചിന്തയുടെ മേദുരത്വം അന്വേഷിക്കുന്നവർ സഹൃദയരല്ല. അതുകൊണ്ട് ദേശാഭിമാനി വാരികയിൽ ശ്രീ.ശ്രീധരനുണ്ണി എഴുതിയ "ആവർത്തനം" എന്ന കവിത എനിക്കിഷ്ടപ്പെട്ടു.

പണ്ടെൻെറ മുററത്തു പന്തലുകെട്ടുവാൻ
പഞ്ചമിത്തിങ്കളുണ്ടായിരുന്നു.
മുത്തുക്കുടയും പിടിച്ചു വിളക്കേന്തി
നില്ക്കുമൊരോണമുണ്ടായിരുന്നു

എന്ന കാവ്യാരംഭത്തിൽ കവിതാസരസ്വതിയുടെ വീണാവാദനമുണ്ട്.

3. എന്തിന് ഈ പ്രതികൂലാഭിപ്രായം സാഹിത്യകൃതികളെക്കുറിച്ച്? ഈ ചോദ്യം നേരിട്ടും എഴുത്തിലൂടെയും പലരും ചോദിക്കാറുണ്ട്. ഒരു സംഭവത്തിലൂടെ അതിന് ഉത്തരം നല്കാം. ഞാനൊരു വീട്ടിൽ കാലത്തു ചെല്ലുമെന്ന് ഗൃഹനായകനെ അറിയിച്ചിരുന്നു. അതിഥിയെത്തുമെന്നുകണ്ട് ഗൃഹനായിക സ്വീകരണമുറി അടിച്ചുവാരി തുടച്ചു ഭംഗിയാക്കിയിട്ടിരുന്നു. തറ കണ്ണാടിപോലെ മിനുങ്ങുന്നു. കസേരയും മററും ഇടേണ്ട രീതിയിൽ ഇട്ടിരിക്കുന്നു. ഗൃഹനായകനോടു സമ്മതം ചോദിച്ചിട്ട് ഞാൻ സിഗ്റററ് കത്തിച്ചു. അതിൻെറ ചാരത്തിന് ദീർഘത വന്നപ്പോൾ മുററത്ത് അതുകൊണ്ടിടാനായി ഞാൻ എഴുന്നേററു. 'വേണ്ട, വേണ്ട, താഴെത്തന്നെ ചാരമിടാം' എന്ന് ആതിഥേയൻ പറഞ്ഞിട്ടും ഞാൻ മുററത്തേക്കു പോയി സിഗ്റററ് തന്നെ ദൂരെക്കളഞ്ഞു. ആ മുറിയിൽ മാലിന്യം കലർത്താൻ എനിക്കിഷ്ടമില്ലായിരുന്നു

ഇനി ഒരു സംഭവം കൂടി.

ഞാനും ശ്രീ.കാക്കനാടനും കൂടി തൃശ്ശൂരിൽനിന്നു തിരുവനന്തപുരത്തേക്കുള്ള തീവണ്ടിയിൽ കയറി. പഴത്തൊലി, കപ്പലണ്ടിത്തോട്, സിഗ്റററ് കുററികൾ, റൊട്ടിക്കഷണങ്ങൾ,, പിള്ളേരുടേതാവാം പ്രായമായവരുടേതാകാം–മൂക്കള ഇവ കംപാർട്മെൻറിലാകെ. ഞാൻ സിഗ്റററ് കത്തിച്ചു. ഇത്രയും മാലിന്യങ്ങൾ ഉള്ളിടത്ത് സിഗ്റററിൻെറ ചാരം മാത്രമല്ല അതിൻെറ കുററിയും ഇടേണ്ടതാണെന്ന് എനിക്കു തോന്നി. അങ്ങനെ പ്രവർത്തിക്കുകയും ചെയ്തു. കലാസൃഷ്ടി കുററമററതാണെങ്കിൽ വിമർശനപദം എൻെറ പേനയിൽനിന്നു വീഴുകയില്ല. അത് മലിനമാണെങ്കിൽ മലിനങ്ങളായ പദങ്ങൾ ഞാൻ കരുതിക്കൂട്ടി വീഴ്ത്തും.


കാക്കനാടൻ

**കലാസൃഷ്ടി കുററമററതാണെങ്കിൽ വിമർശനപദം എൻെറ പേനയിൽനിന്നു വീഴുകയില്ല. അതു മലിനമാണെങ്കിൽ മലിനങ്ങളായ പദങ്ങൾ ഞാൻ കരുതിക്കൂട്ടി വീഴ്ത്തും.**

## സ്ററെറൻ ബക്ക്

സാഹിത്യത്തിനുനോബൽ സമ്മാനം നേടിയ സ്ററെറൻബക്കിൻെറ കത്തുകളുടെ സമാഹാരം പാരായണ യോഗ്യമാണ്. 1923 തൊട്ട് 1968 വരെ അദ്ദേഹം പലർക്കുമെഴുതിയ 850 കത്തുകളാണ് ഇപ്പുസ്തകത്തിലുള്ളത്. വായിച്ചുതീരുമ്പോൾ സ്ററെറൻ ബക്കിൻെറ വൈവിധ്യവും വൈജാത്യവുമാർന്ന ജീവിതത്തെക്കുറിച്ചു സ്പഷ്ടമായ ചിത്രം നമുക്കു കിട്ടും. ചില കത്തുകളിലുള്ള കലാവിമർശനങ്ങൾ മൗലികങ്ങളും ഹൃദ്യങ്ങളുമാണ്. ഒരു കത്തിലിങ്ങനെ: "മഹനീയങ്ങളായ കഥകൾ ഏററവും പ്രാചീനങ്ങളായവയത്രേ. ഉത്തുംഗങ്ങളും അദ്ഭുതകരങ്ങളുമായ ഭദ്രാസനപ്പള്ളികൾ കാണാൻ നമ്മൾ പോകുന്നു. പക്ഷേ താഴെവീണുപോയവ ധാരാളമുണ്ട്. അവ നമുക്കു കാണാനാവില്ല. ഹെക്ററർ, അക്കിലീസിനെ കാണാൻ വരുന്നതിനെക്കാൾ സത്യാത്മകമായി വേറൊന്നില്ല. എല്ലാ സ്ത്രീകളും ഭിത്തികളിലിരുന്നു അദ്ദേഹത്തെ നോക്കുകയായിരുന്നു. പെട്ടെന്ന് അദ്ദേഹം പേടിച്ചു. തിരിഞ്ഞോടി. അക്കിലീസ് അദ്ദേഹത്തെ കൊല്ലുകയും ചെയ്തു. തനിക്കു രക്ഷപ്പെടാനാവില്ലെന്നുകണ്ട് ഹെക്ററർ പലായനം ചെയ്തപ്പോഴാണ് അക്കിലീസ് അദ്ദേഹത്തെ കൊന്നത്. ഞാൻ കുട്ടിയായിരുന്നപ്പോൾ എനിക്കും ഇതുതന്നെ സംഭവിച്ചു. ഒരു കറുത്ത പുരോഹിതൻെറ തടിയനായ ലഗൂന എന്ന കുട്ടി എന്നെ പിന്തുടർന്നിരുന്നു എപ്പോഴും. വീട്ടിൽ കയറാനായി ഞാൻ വിദ്യാലയത്തിൽ നിന്ന് ഒളിച്ചുപോരുമായിരുന്നു. പക്ഷേ ഒരു ദിവസം ഞാൻ വഴിതെററി വന്നപ്പോൾ, കടന്നുപോകാൻ സൗകര്യമില്ലാത്ത ഒരു സ്ഥലത്തുവച്ച് അവൻ എന്നെ വൈഷമ്യത്തിലാക്കി. പേടികൊണ്ട് ഞാൻ ഉന്മാദാവസ്ഥയിലെത്തി. എൻെറ സഹോദരി ബെത്ത് എന്നെ അവനിൽനിന്നു പിടിച്ചുമാററി. ഞാൻ അവൻെറ പുറത്തു കയറിയിരുന്ന് ഒരു ചെങ്കല്ലിൻെറ പകുതി കൊണ്ടു തലയിൽ ഇടിക്കുകയായിരുന്നു. ബെത്ത് എന്നെ പിടിച്ചുമാററിയില്ലെങ്കിൽ ഞാനവനെ കൊല്ലുമായിരുന്നു ഭയംകൊണ്ട്. അതിനാൽ ഹെക്റററെ എനിക്കു പൂർണ്ണമായും മനസ്സിലാക്കാൻ കഴിഞ്ഞു. ഹോമർ പറഞ്ഞു അദ്ദേഹത്തിൻെറ 'ചോര വെള്ളമായി' പ്പോയെന്ന്. എല്ലാ മഹനീയങ്ങളായ കഥകളുടെയും കർത്താക്കൾ 'അവയിൽ ജീവിച്ചു' വെന്ന് ഞാൻ ഊഹിക്കുന്നു. അക്കാരണത്താലാണ് അവ മഹനീയങ്ങളായതും."

(Minerva Publication-Reprinted 1994-UK £ 12=99 Special price £ 6=50)

☆ ☆ ☆

സ്ററെറൻ ബക്കിൻെറ അവസാനത്തെ കത്ത്.

Dear Elizabeth — 1968

I have owed you this letter for a very long time-but my fingers have avoided the pencil as though it were an old and poisoned tool.

(കത്ത് പൂർണ്ണമല്ലെന്നു തോന്നുന്നു–ലേഖകൻ)



# എന്നെ വായിച്ച ഒരു നോവൽ

56-ാം പേജിൽനിന്നും തുടർച്ച

ക്കാനും ഒരു മടിയുമില്ലാതിരുന്ന ദസ്തയെവ്സ്കിയെ ആരാധിച്ചുകാണുന്നതിൽ എനിക്കു ചാരിതാർത്ഥ്യമുണ്ട്.

അന്നയും ദസ്തയെവ്സ്കിയും തമ്മിൽ വളർന്നങ്കുരിച്ച ഹൃദയബന്ധത്തെ വരച്ചുകാണിക്കുമ്പോഴും, ശ്രീധരൻ തികഞ്ഞ ഔചിത്യം പാലിച്ചിട്ടുണ്ട്. തൻെറ റൊമാൻറിക് നോവലുകളിൽ അദ്ദേഹം വാരിക്കോരി ഉപയോഗിച്ചിരുന്ന ചായക്കൂട്ടുകളൊന്നും 'സങ്കീർത്തന' നോവലിൽ ഇല്ല. ഭാവസാന്ദ്രതയുണ്ട്, അതിഭാവുകത്വം ഇല്ലേയില്ല. ദസ്തയെവ്സ്കിയുടെ അനാഥജീവിതത്തിലേക്ക് മെല്ലെമെല്ലെ കടന്നുവന്ന്, നാളുകൾക്കകം അദ്ദേഹത്തിൻെറ എല്ലാമെല്ലാമായിത്തീരുന്ന അന്ന മലയാളനോവലിലെ ഏററവും അവിസ്മരണീയരായ സ്ത്രീകഥാപാത്രങ്ങളുടെ മുൻപന്തിയിലാണ്. "മാർത്താണ്ഡവർമ്മ" യിലെ സുഭദ്രയെ നാം എങ്ങനെ സ്നേഹാദരങ്ങളോടെ ഓർമ്മിക്കുന്നുവോ, അങ്ങനെ പെരുമ്പടവത്തിൻെറ അന്നയേയും നാം ഓർമ്മിക്കും. അന്നയുടെ ആഗമനത്തിലൂടെ, സേതുലക്ഷ്മിക്കും മററും സാരമായ മങ്ങൽ സംഭവിച്ചിരിക്കുന്നു. എങ്കിലും അന്നയല്ല, ദസ്തയെവ്സ്കിതന്നെയാണ് പെരുമ്പടവത്തിൻെറ സർവ്വോജ്ജ്വല കഥാപാത്രം. "ഒരു സങ്കീർത്തനംപോലെ"യെ മലയാളത്തിലെ ഏററവും മികച്ച പത്തു നോവലുകളിൽ ഒന്നാക്കിത്തീർക്കുന്നത് അന്നാ-ദസ്തയെവ്സ്കിമാരുടെ പടിപടിയായുള്ള അന്യോന്യാംഗീകാരമാണ്. സെക്സിൻെറയോ സൗഹൃദത്തിൻെറയോ സൗകര്യത്തിൻെറയോ തലത്തിലല്ലിത്. അന്ന ദസ്തയെവ്സ്കിയുടെ ശക്തിതന്നെയാണ്. സ്വന്തമായൊരു കാവ്യപ്രപഞ്ചത്തിൻെറ പ്രജാപതിയായ ദസ്തയെവ്സ്കിയുടെ ശക്തിസ്വരൂപിണിയായി അന്നയെ അവതരിപ്പിക്കുന്നതിൽ പെരുമ്പടവം ശ്രീധരൻ പൂർണ്ണമായും വിജയിച്ചിരിക്കുന്നു. ദസ്തയെവ്സ്കി ഒരു അത്യാപത്തിൽപ്പെട്ടപ്പോൾ, (അദ്ദേഹത്തിൻെറ പ്രസാധകൻ കൊടുംവഞ്ചനയ്ക്കൊരുങ്ങിയപ്പോൾ അന്ന് അദ്ദേഹത്തിൻെറ ഭാര്യയായിത്തീർന്നിട്ടില്ലായിരുന്ന അന്ന ഒരു കള്ളം പറഞ്ഞ് അദ്ദേഹത്തെ രക്ഷിക്കുന്ന രംഗം മനസ്സിൽ മായാതെ തങ്ങിനില്ക്കും:

പൊലീസ് ഇൻസ്പെക്ടർ ചോദിച്ചു: ഈ നോവലെഴുതിയ ആളെവിടെ? ദസ്തയെവ്സ്കി?

ഗൊട്ടടുത്ത് ദസ്തയെവ്സ്കി തൂണുംചാരി നില്പുണ്ടായിരുന്നു.

അന്ന പറഞ്ഞു: അദ്ദേഹം ആകെ തളർന്ന നിലയിലാണ്.

.... ഇൻസ്പെക്ടർക്ക് പക്ഷേ, മറെറാരു സംശയം: "കാര്യമൊക്കെ ശരി. നിങ്ങൾ അദ്ദേഹത്തിൻെറ ആരാണ്?"

അവളുടെ ഹൃദയത്തിൽ ഒരു മിന്നൽപ്പിണർ പുളഞ്ഞു. അങ്ങനെയൊരു ചോദ്യം പ്രതീക്ഷിച്ചിരുന്നില്ല. താൻ ദസ്തയെവ്സ്കിയുടെ ആരാണ്? ചിന്തിച്ചും സംസാരിച്ചും നില്ക്കാൻ സമയമില്ല. മുള്ളിൻമുനയിൽ നില്ക്കുന്ന ഒരു നിമിഷമാണിത്.

അന്ന പറഞ്ഞു:

ഞാൻ അദ്ദേഹത്തിൻെറ ഭാര്യയാണ്.

വിധിയോടുള്ള വെല്ലുവിളിയായി ചൂതാട്ടത്തെക്കണ്ട ദസ്തയെവ്സ്കി, ജീവിതത്തെ ചൂതാട്ടമായി കണ്ടില്ല. പെരുമ്പടവത്തിൻെറ 'സങ്കീർത്തന'നോവലിൽ മറെറന്തിലുമുപരി ജീവിതമാണ് പ്രകീർത്തിക്കപ്പെടുന്നത്. ഏററവും മഹാനായ മനുഷ്യനേ ഏററവും വലിയ കലാകാരനാകൂ. എന്തെല്ലാം വൈകൃതങ്ങളും വികലതകളും ഉണ്ടായിക്കൊള്ളട്ടെ, കലാകാരൻെറ മനസ്സിൽ. അവൻ ജീവിതത്തിൻെറ ആരാധകനാകയാൽ അവൻെറ എല്ലാ തെററുകളും പൊറുക്കപ്പെടുന്നു. ദൈവവുമായി ദസ്തയെവ്സ്കി നടത്തുന്ന സ്വകാര്യസംഭാഷണങ്ങൾ 'ഒരു സങ്കീർത്തനംപോലെ'യിലെ ഏററവും ഉജ്ജ്വലരംഗങ്ങളാണ്.

"കുററവും ശിക്ഷയും", "ചെകുത്താന്മർ", "കരാമസോവ് സഹോദരന്മാർ", "ചൂതാട്ടക്കാരൻ", "വിഡ്ഢി"—എല്ലാം മനുഷ്യാത്മാവിനെ ഉഗ്രപീഡയനുഭവിപ്പിക്കുന്ന തത്ത്വശാസ്ത്രങ്ങളെക്കുറിച്ചുള്ള അന്വേഷണം. ആ അന്വേഷണത്തിൻെറ അഗാധതകൾ ഇരുപത്തിയൊന്നാം നൂററാണ്ടിലും നിലനില്ക്കും. ഈ നൂററാണ്ടിൻെറ കാഫ്കപോലും ദസ്തയെവ്സ്കിയുടെ ചുമലുകളിന് മേലാണ് നില്ക്കുന്നത്. അത്രയും വലിയ ദസ്തയെവ്സ്കിയെ സത്യസന്ധമായി, കലോജ്ജ്വലമായി നമുക്കു കാണിച്ചുതരുന്ന "ഒരു സങ്കീർത്തനംപോലെ" ഏതു മലയാളിയും വായിച്ചിരിക്കേണ്ടതാണ്.

---

"ഒരു സങ്കീർത്തനംപോലെ"
—പെരുമ്പടവം ശ്രീധരൻ
സാഹിത്യ പ്രവർത്തക സഹകരണ സംഘം
കോട്ടയം
വില 30 രൂ.

46-ാം പേജിൽനിന്നും തുടർച്ച

ഉറച്ചുനിന്ന അഗർക്കരുമായി ഒത്തുചേർന്നു പ്രവർത്തിക്കാൻ സാദ്ധ്യമല്ലാത്തതുകൊണ്ടാണ് തിലക് വേറേ വഴിക്കു പോയത്.

ദേശീയപ്രസ്ഥാനവും സാമൂഹ്യപരിഷ്കരണ പ്രസ്ഥാനവും ഒരു ഘട്ടമായപ്പോൾ നിർഭാഗ്യവശാൽ ഒത്തുചേർന്നു പോകാൻ സാധിച്ചില്ല. ദേശീയ പ്രസ്ഥാനത്തിലെ, വിശേഷിച്ച് ഇന്ത്യൻ നാഷനൽ കോൺഗ്രസ്സിലെ യാഥാസ്ഥിതികരുടെ എതിർപ്പാണ് ഈ സംഭവവികാസത്തിനിടയാക്കിയത്. ബംഗാൾ, മദ്രാസ്, പഞ്ചാബ്, മഹാരാഷ്ട്ര എന്നിവിടങ്ങളിലാണ് സാമൂഹ്യ പരിഷ്കരണപ്രസ്ഥാനം ഉടലെടുത്തത്. 1887 ആയപ്പോൾ മദിരാശിയിൽച്ചേർന്ന സമ്മേളനം ഒരു അഖിലേന്ത്യാ സംഘടന രൂപീകരിച്ചു. രഘുനാഥറാവു, ടി. മാധവറാവു തുടങ്ങിയവരാണ് ഇതിനു നേതൃത്വം നല്കിയത്. എന്നാൽ 1895-ൽ പൂനയിൽ കോൺഗ്രസ്സ് സമ്മേളനം നടക്കുമ്പോൾ അവിടെവച്ചുതന്നെ നാഷനൽ സോഷ്യൽ കോൺഫറൻസ് ചേരണമെന്നു നിശ്ചയിച്ചു. അഗർക്കറാണ് ഇതിനു മുൻകൈ എടുത്തത്. പക്ഷേ, തിലക് അതിനു സമ്മതം നല്കിയില്ല. സാമൂഹ്യപരിഷ്കരണപ്രസ്ഥാനം കോൺഗ്രസ്സിനേയും ജനങ്ങളേയും ഭിന്നിപ്പിക്കുമെന്നാണ് തിലക് അന്നു പറഞ്ഞ ന്യായം. ഒടുവിൽ സാമൂഹ്യ പരിഷ്കരണ സമ്മേളനം മറെറാരു സ്ഥലത്തു ചേരേണ്ടിവന്നു. പിന്നോക്കസമുദായത്തിൽനിന്നു പരിഷ്കരണവാദികൾക്കു ലഭിച്ച ആദ്യത്തെ പ്രഹരമായിരുന്നു അത്. തിലകിൻെറ പത്രമായ കേസരിയുടെ പത്രാധിപരായ അഗർക്കർ തത്സ്ഥാനം രാജിവച്ചത് തിലകിൻെറ സവർണ്ണവാദത്തിൽ പ്രതിഷേധിച്ചാണ്. എങ്കിൽപ്പോലും മഹാരാഷ്ട്രയിൽ സാമൂഹ്യ പരിഷ്കണപ്രസ്ഥാനം ആഴത്തിൽ സമൂഹത്തിൽ ആണ്ടിറങ്ങുകയുണ്ടായി. തന്മൂലം ജാതിഭേദത്തിൻെറ കാഠിന്യം ക്രമേണ കുറയാൻ തുടങ്ങി. ഈ ചരിത്രപാരമ്പര്യം ഉണ്ടെങ്കിലും സ്വാതന്ത്ര്യം കൈവരിച്ചെങ്കിലും സാമൂഹ്യനീതിയുടെ പ്രശ്നം ഇന്നും അവശേഷിക്കുന്നുവെന്ന കഥ ശ്രദ്ധേയമാണ്. ചാതുർവർണ്ണ്യ ഐഡിയോളജിപോലെ മററ് യാതൊരു ആശയവും ഇന്ത്യൻ സമൂഹത്തെ ഇത്രയേറെ ബാധിച്ചില്ല എന്ന സത്യമാണ് ചരിത്രപ്രദക്ഷിണം നടത്തിയാൽ കാണുന്നത്.

(തുടരും)



**ഞാൻ** തലയിൽ കെട്ടുന്നതിന്റെ സങ്കീർണ്ണതകളിലേക്ക് ആയിരം സൂക്ഷ്മ നിരീക്ഷണങ്ങളുണ്ടായി.

ബാലചന്ദ്രമേനോൻ.

*തലയ്ക്കകത്തെ ശൂന്യതയിലേക്കോ?*

☆ ☆ ☆

**മ**ഹാത്മാഗാന്ധി ഞങ്ങളുടെയും നേതാവാണ്.

വി.എസ്. അച്യുതാനന്ദൻ.

*ഞങ്ങളിൽ ഇ.എം.എസ്സും പെടുമോ?*

☆ ☆ ☆

**സ്ത്രീ**കൾ വേദം ചൊല്ലുന്നത് അവരുടെ ആരോഗ്യത്തെ ബാധിക്കും.

കാഞ്ചി ശങ്കരാചാര്യ.

*ഫെമിനിസ്റ്റുകൾ കൊടിയുമായി കാഞ്ചിയിലേക്കു വരുന്നുണ്ട്.*

☆ ☆ ☆

**ഒ**രു പാർട്ടിയും ഒരു നേതാവും ശ്രമിച്ചാലും തകരാത്തതാണ് മഹാത്മാഗാന്ധിയുടെ മഹത്വം.

മന്ത്രി സി.വി. പത്മരാജൻ.

*പത്മരാജനടക്കമുള്ള ഈ കോൺഗ്രസ്സുകാരും മഹാത്മാഗാന്ധിയും തമ്മിലെന്താ ബന്ധം?*

☆ ☆ ☆

**റെ**യ്ഡിനും മറ്റും പോകുന്ന എക്സൈസ് ഉദ്യോഗസ്ഥന്മാർക്ക് ആ



യുധം നൽകും.

മന്ത്രി എം.ആർ.രഘുചന്ദ്രബാൽ

*കാഞ്ഞിരംകുളത്തെ കുറുവടികളായിരിക്കും ആയുധം.*

**രാ**ജ്യം ഇന്ന് മരുഭൂമികളായി മാറിക്കഴിഞ്ഞിരിക്കുന്നു. ഈ മരുഭൂമികൾ അവസാനിപ്പിക്കുന്നത് എങ്ങനെയെന്നു പറയാൻ കഴിയണം. സ്വാതന്ത്ര്യബോധമുള്ള യുവഹൃദയങ്ങളുടെ തേജസ്സും ആർദ്രതയും കൊണ്ടാണ് മരുഭൂമികൾ അവസാനിപ്പിക്കേണ്ടത്.

ഡോ.സുകുമാർ.അഴീക്കോട്.

*ഇതൊക്കെ ഇങ്ങനെ ഗദ്യത്തിൽ പറഞ്ഞുകളയല്ലേ. കേകയിലോ കാകളിയിലോ പറഞ്ഞ് കവിതയാക്കണം, മാഷേ.*

☆ ☆ ☆

**പൊ**ലീസുകാരെ എനിക്ക് നന്നായി അറിയാം. ആറുകൊല്ലം ഈ പ്രാന്തന്മാരെ



ഞാൻ കൊണ്ടുനടന്നതല്ലേ?

ഇ.കെ. നായനാർ.

*സി.പി.എം ഇന്ന് സഖാവ് ഇ.കെ.നായനാരെ കൊണ്ടുനടക്കുന്നതുപോലെ, അല്ലേ?*

☆ ☆ ☆

**ഇ**ബ്രാഹിം സുലൈമാൻ സേഠിന്റെ പാർട്ടി മതാധിഷ്ഠിത പാർട്ടിയാണ്.

പി.കെ. വാസുദേവൻ നായർ.

*ഇങ്ങനെയൊക്കെ പറഞ്ഞാലെങ്ങനെയാ പി.കെ.വീ, സി.പി.ഐ-സി.പി.എം ലയനം നടക്കുക?*

☆ ☆ ☆

**പ്ര**ശസ്ത സാഹിത്യകാരൻ പവനന് പെൻഷൻ അനുവദിച്ചു. അവശതയനുഭവിക്കുന്ന കലാകാരന്മാർക്ക് ധനസഹായം നൽകുന്ന സംസ്ഥാന പദ്ധതിയിൽ ഉൾപ്പെടുത്തി പ്രത്യേകമായാണ് പെൻഷൻ അനുവദിച്ചിരിക്കുന്നതെന്ന് സാംസ്കാരിക മന്ത്രി ടി.എം. ജേക്കബ് അറിയിച്ചു.

വാർത്ത.

*ജേക്കബിന്റെ പാർട്ടിയിലേക്കു പോകുമോ പവനൻ!*



**മു**ഖ്യമന്ത്രി കരുണാകരനെ നേതൃസ്ഥാനത്തുനിന്നു മാറ്റാമെന്ന് ആർക്കും പൂതി വേണ്ട.

ജി. കാർത്തികേയൻ.

*അങ്ങനെയൊരു പൂതി ഉണ്ടായിരുന്നവരുടെ നേതാവായിരുന്നല്ലോ ജി.കാർത്തികേയൻ.*

☆ ☆ ☆

**ലീ**ഗിനുള്ളിൽ തനിക്കുള്ള അരക്ഷിതബോധത്തിൽനിന്ന് രക്ഷപ്പെടാനാണ് കുഞ്ഞാലിക്കുട്ടി കടന്നാക്രമണ തന്ത്രങ്ങൾ പ്രയോഗിക്കുന്നത്. ഇത്തരം പ്രവർത്തനശൈലിയിൽ നിരവധി ലീഗ് നേതാക്കൾക്ക് അമർഷമുണ്ട്. ലീഗ് നേതൃത്വത്തിൽ വലിയൊരു വിഭാഗം കുഞ്ഞാലിക്കുട്ടിയുടെ ഇത്തരം രാഷ്ട്രീയ തന്ത്രങ്ങൾ അംഗീകരിക്കുന്നുമില്ല.

വയലാർ രവി.

*ഇത് കുഞ്ഞാലിക്കുട്ടിയുടെ യുവത്വത്തോടുള്ള അസൂയയല്ലേ?*

☆ ☆ ☆

**സി.**പി.എം സംസ്ഥാന സെക്രട്ടറി ഇ.കെ. നായനാർ ഒടുവിൽ ഇ.എം.എസ്സിന്റെയും കാലുവാരി.

മന്ത്രി എം.വി.രാഘവൻ.

*അടുത്ത മുഖ്യമന്ത്രിയാ, സൂക്ഷിച്ച് സംസാരിച്ചോ.*

☆ ☆ ☆

**മ**ഹാത്മാഗാന്ധി മതമൗലികവാദിയാണെങ്കിൽ അദ്ദേഹത്തിന്റെ കൊലയാളിയും ഇ.എം.എസ്സും മതേതരവാദികളാണോ?

കെ.ആർ.ഗൗരിയമ്മ.

*ഗൗരിയമ്മേ, മഹാത്മാഗാന്ധിയെക്കുറിച്ചല്ല ഇ.എം.എസ് പറഞ്ഞത്. ഗുജറാത്തിലെ കത്തിയവാറിനടുത്ത് ബനിയ ജാതിയിൽപ്പെട്ട എം.കെ.ഗാന്ധി എന്ന ഒരാളുണ്ടായിരുന്നു. അദ്ദേഹത്തെക്കുറിച്ചാണ് ഇ.എം.എസ് പറഞ്ഞത്.*

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.